നാളെ പരീക്ഷയാ. നിന്റെ മകനിരുന്നു വീക്കിലി വായിക്കുന്നു.
നാളെ വീക്കിലി ടെസ്റ്റുപേപ്പറാന്നാ അവൻ പറഞ്ഞത്.
അഥവാ പഠിക്കാനിരുന്നാൽ ഉറക്കം തന്നെ ഉറക്കം!
എല്ലാ വിഷയങ്ങൾക്കും തോറ്റു! നിനക്കൊരു കാളേം കലപ്പേം മേടിച്ചു തരാം.
നിങ്ങളു പഞ്ചായത്തിന്ന് നിന്നു തോറ്റപ്പം ഈ ബുദ്ധി തോന്നീല്ലല്ലോ?
നിന്റെ ചങ്ങാതി ഗോപിക്കു ഫസ്റ്റ് ക്ലാസ്!
ഏട്ടന്റെ മകൻ ദാമൂന് റാങ്ക്. നീ പോയി അവന്റെ എച്ചിലു തിന്ന്.
അല്ലേലും തിന്നാനിരിക്കുമ്പം ഉള്ളതാ ഒരു ബഹളം. ഇന്നലേം ഓടിച്ചുവിട്ടു!
നീയാ അവനെ കളയുന്നത്.
അല്ലെടാ നീയാ കളയുന്നത്.
അവന്റെ ... നന്നാക്കാമെന്ന് വിചാരിക്കേണ്ട.
ദാമു റാങ്കു മേടിച്ചെന്നും പറഞ്ഞ് ഇവനെ ദിവസോം ഇട്ടു കുത്തുവാ.
പഠിക്കുന്ന പ്രായത്തിൽ കുട്ടികൾക്കാവശ്യമുള്ള പോഷകങ്ങൾ ആഹാരത്തിൽ നിന്നുമാത്രം കിട്ടിയെന്നു വരില്ല.
നാഗാർജ്ജുനായുടെ ച്യവനപ്രാശം ആ കുറവു പരിഹരിക്കും. ദാമുന് ഞാനതു മുടങ്ങാതെ വാങ്ങിക്കൊടുക്കും.
കാളേം കലപ്പയ്ക്കും പകരം അതൊന്നു വാങ്ങിക്കൊട്.


# കലാകൗമുദി

1000

നവംബർ 13, 1994 — വില: 5 രൂപ 50 പൈസ




**മുഖചിത്രം: ഇരയിമ്മൻതമ്പി, സ്ലാററ**
ഡിസൈൻ: ശ്രീ. ഭട്ടതിരി






## ജാതി സൃഷ്ടിച്ചത് ദലിതരല്ല

എം.പി.നാരായണപിള്ളയുടെ 'ദലിത രാഷ്ട്രീയത്തിലെ അന്ധവിശ്വാസങ്ങൾ' എന്ന ലേഖനമാണ് ഈ കത്തിനാധാരം. ദലിതരാഷ്ട്രീയത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ലേഖനം വസ്തുതകൾക്കു വിരുദ്ധമാണ്. ബുദ്ധനുശേഷം ഇന്ത്യകണ്ട ഏററവും മഹാനായ മനുഷ്യനാണ് ഡോ.ബി.ആർ. അംബേദക്ർ. ഒന്നും രണ്ടും വട്ടമേശ സമ്മേളനങ്ങളിൽ ഇന്ത്യയിലെ ദലിതരുടെ പ്രശ്നങ്ങൾ ബ്രിട്ടീഷുകാരുടെ മുമ്പിൽ അവതരിപ്പിക്കപ്പെട്ടതിനുശേഷമാണ് ശ്രീ.രാംസെ മക്ഡൊനാൾഡ് ''കമ്മ്യൂണൽ അവാർഡ്'' പ്രഖ്യാപിച്ചത്.

ദലിതരുടെ പ്രതിനിധികൾ ദലിതരാൽ മാത്രം തിരഞ്ഞെടുക്കപ്പെടണമെന്നുള്ളതുകൊണ്ടാണ് ശ്രീ.അംബേദ്കർ ഇത്തരം ഒരു നിലപാടെടുത്തത്. ഇതിനെതിരായി ഗാന്ധിജി നിരാഹാര സമരം ആരംഭിച്ചു. മററു മാർഗ്ഗങ്ങളില്ലാത്തതുകൊണ്ടാണ് ശ്രീ.അംബേദ്കർ ''പൂനാ പാക്റ്റ്'' എന്ന ഒത്തുതീർപ്പിനു തയ്യാറായത്. സ്വാതന്ത്ര്യത്തിനുശേഷമുള്ള വർഷങ്ങൾ തെളിയിക്കുന്നത് ശ്രീ. അംബേദ്കറുടെ നിലപാട് തികച്ചും ശരിയായിരുന്നു എന്നാണ്. കമ്മ്യൂണൽ അവാർഡ് നിലവിൽ വന്നിരുന്നുവെങ്കിൽ, ദലിതരുടെ പേരിൽ നപുംസകങ്ങൾ നിയമനിർമ്മാണ സഭകളിൽ വരുമായിരുന്നില്ല. കമ്മ്യൂണൽ അവാർഡ് നിലവിൽ വന്നിരുന്നുവെങ്കിൽ, രാഷ്ട്രീയപ്പാർട്ടികളിൽ ദലിതർക്ക് പോസ്ററൊട്ടിച്ചും കൊടി പിടിച്ചും കഴിയേണ്ട ഗതികേടുണ്ടാകുമായിരുന്നില്ല. ''ആദിമ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് തൊട്ട് എം.വി.രാഘവന്റെ സി.എം.പി വരെയുള്ളവർ'' ''ദലിതർക്കുവേണ്ടി ചെയ്ത കാര്യങ്ങൾ'' ഞങ്ങൾക്കു വളരെ വ്യക്തമായി അറിയാം. കേരളത്തിൽ ദലിതർക്കു വഴി നടക്കാനും വിദ്യാഭ്യാസം ചെയ്യാനുമുള്ള അവകാശം നേടിത്തന്നത് ശ്രീ.അയ്യൻകാളിയാണ്, കമ്മ്യൂണിസ്ററുകാരല്ല. ശ്രീ നാരായണഗുരുവിന്റെയും ശ്രീ.അയ്യൻകാളിയുടെയും പ്രസ്ഥാനങ്ങൾ തുടങ്ങിവച്ച സാമൂഹിക പരിഷ്കരണ ശ്രമങ്ങൾ തുടർന്നുകൊണ്ടുപോകാൻ താത്പര്യം കാണിച്ചതുകൊണ്ടാണ് കേരളത്തിൽ കമ്മ്യൂണിസ്ററു പ്രസ്ഥാനം വളർന്നത്.

മാധ്യമങ്ങളും മററുള്ളവരും സൃഷ്ടിച്ച വിഗ്രഹങ്ങൾ തകർന്നുവീഴുമ്പോൾ ദളിതർക്കുനേരെ കുരച്ചുചാടുന്നതിൽ അർത്ഥമില്ല. അസത്യങ്ങളും അർദ്ധസത്യങ്ങളും വാരിവിതറി ആടിനെ പട്ടിയാക്കുന്ന ഏർപ്പാട് ആർക്കും യോജിച്ചതല്ല.

ദലിത രാഷ്ട്രീയം ജാതി രാഷ്ട്രീയമല്ല; ജാതി സൃഷ്ടിച്ചത് ദലിതരല്ല.

**ദലിത് മെഡിക്കൽ**
അസോസിയേഷൻ
മേഡിക്കൽകോളേജ്
തിരുവനന്തപുരം.

## സച്ചിദാനന്ദനോട്

സച്ചിദാനന്ദന്റെ ''തിയാനെൻമെന്നിനുശേഷം'' വളരെ ഗംഭീരമായിരിക്കുന്നു. 100-ൽപ്പരം കോടി ജനങ്ങൾ നിവസിക്കുന്ന രാജ്യത്ത് ഇദ്ദേഹം വിവക്ഷിക്കുന്ന സാഹിത്യ സ്വാതന്ത്ര്യം വിളമ്പിക്കൊടുത്താൽ മതിയാവും അവരുടെ മൃഷ്ടാന്നത്തിന്. എല്ലാററിനേയും അങ്ങ് തുറന്നു വിട്ടാൽ മതി. ഈ രാജ്യത്തെ എല്ലാ പ്രശ്നത്തിനും പരിഹാരം സ്വതന്ത്ര സാഹിത്യ വിമർശനമെന്നാണോ അദ്ദേഹത്തിന്റെ കണ്ടുപിടിത്തം. അങ്ങനെയാണെങ്കിൽ ഇവർ വിവക്ഷിക്കുന്ന സർവ്വ തന്ത്ര സ്വാതന്ത്ര്യ സംവിധാനം ലോകം തുടങ്ങി ഇന്നുവരെ നിലനിന്ന ഒരു രാജ്യം പറയാമോ?

കേരളത്തിലെ ഒരു മാർക്സിസ്ററ് സഖാവ് ഈയിടെ ചൈനയിൽ പോയിരുന്ന കഥ കേൾക്കൂ. അദ്ദേഹത്തോടൊപ്പം ബീഹാറിലെ അല്പം മുരടനായ കമ്മ്യൂണിസ്ററുകാരനുമുണ്ടായിരുന്നു. ചൈനയിലെ സ്വകാര്യവല്ക്കരണത്തെപ്പററിയൊക്കെ വളരെ നിശിതമായി ഇദ്ദേഹം വിമർശിച്ചു. ഇതെല്ലാം കേട്ടിരുന്ന് അവിടത്തെ നേതാവ് ഇവരെല്ലാം തിരിച്ചുപോകുന്ന ദിവസം ഒരു വിഭവസമൃദ്ധമായ വിരുന്നു നല്കി. എന്നിട്ട് ഇവരുടെ അഭിപ്രായത്തിനെല്ലാം മറുപടിയും പറഞ്ഞു.

ഞങ്ങളുടെ രാജ്യത്ത് നൂറു കോടി വയറുകളുണ്ട്-ഇവരെയെല്ലാം തീററിപ്പോററുന്നതിന് ചൈനീസ് കമ്മ്യൂണിസ്ററു പാർട്ടി പ്രതിജ്ഞാബദ്ധമാണ്. ഞങ്ങളുടെ ആത്യന്തികലക്ഷ്യം ഇതാണ്. നിങ്ങളുടെ രാജ്യത്താണെങ്കിൽ നിങ്ങൾക്ക് (ഇന്ത്യയിലെ കമ്മ്യൂണിസ്ററു പാർട്ടിക്ക്) പ്രമേയം പാസ്സാക്കി രാജീവ് ഗാന്ധിയെ ഏല്പിച്ചിട്ട് വീട്ടിൽ പോകാം. പക്ഷേ ഞങ്ങൾക്ക് അതുപററില്ല. ഞങ്ങൾ തന്നെ നടപ്പിലാക്കണം.

അതുപോലെ സച്ചിദാനന്ദൻ കണ്ടുപിടിച്ചിരിക്കുന്ന പോരായ്മകൾ അവിടത്തെ Context-ൽ ഒന്നു വിലയിരുത്തണമായിരുന്നു.

**ജി.രവീന്ദ്രൻ**
വഴുതയ്ക്കാട്.

## ജനാധിപത്യ തമ്പ്രാക്കൾ

ജന്മിത്തത്തിൽ ജന്മിയുടെ വേഷം പലതാണ്. മർദ്ദകനും ചൂഷകനുമായ ജന്മി യജമാനനും നായകനുമായി കുടിയാന്റെ വീരാരാധനയ്ക്ക് വിഷയമാകാറുണ്ട്. കുടിയാന്റെ ചാളയിൽ നടക്കുന്ന ചാക്കാലയ്ക്കാണെങ്കിലും കല്യാണത്തിനാണെങ്കിലും ജന്മി തമ്പ്രാന്റെ മുഖ്യ കാർമ്മികത്വം കുടിയാന്റെ അഭിമാനമാണ്. വിധേയത്വത്തിന്റെ മനഃശാസ്ത്രം കുടിയാന് അജ്ഞാതവും ജന്മിക്ക് പ്രായോഗികവുമാണ്. സമൂഹജീവിതത്തിന്റെ എല്ലാ തലങ്ങളിലും ജ്നമി തന്റെ 'മഹത്വ' ചിഹ്നങ്ങൾ കൊത്തിവയ്ക്കും. കുടിയാന്റെ വാക്കിലും നോക്കിലും എല്ലാം അത് കടന്നുചെല്ലാം. പുറത്ത് പരസ്യം പതിച്ച കഴുതയെപ്പോലെ കുടിയാന്മാർ ജന്മിയുടെ ആധിപത്യമോഹത്തിന്റെ സൂത്രവാക്യങ്ങൾ ചുമന്നുകൊണ്ടു നടക്കും.

ജന്മിത്തം തകർന്ന് മുതലാളിത്തവും ജനാധിപത്യ ഭരണക്രമവും വന്നപ്പോൾ പഴയ ജന്മിത്തമ്പ്രാക്കൾ പുതിയ രൂപഭാവങ്ങളിൽ പ്രത്യക്ഷരായി. അവരും തങ്ങളുടെ മഹത്വത്തിന്റെ ചിഹ്നങ്ങൾ സാമൂഹ്യ ജീവിതത്തിന്റെ സർവ്വതലങ്ങളിലും ആലേഖനം ചെയ്യാൻ മടികാട്ടിയില്ല. സമൂഹത്തെ മറന്ന് വ്യക്തി എന്ന നിലയിൽ തനിക്കുള്ള 'മഹത്വ'ത്തെ, സമൂഹത്തെക്കൊണ്ടംഗീകരിപ്പിക്കുക എന്ന ജനാധിപത്യവിരുദ്ധമായ ആശയം പ്രാവർത്തികമാക്കി. 'കല്ലിടൽ കർമ്മ'ത്തിലും, 'ഉദ്ഘാടന കർമ്മ'ത്തിലും ഒളിഞ്ഞുകിടക്കുന്ന 'കർമ്മം' അതാണ്.

ഒരു കിലോമീററർ മാത്രം നീളംവരുന്ന ഒരു ചെറിയ റോഡിന്റെ കുഴികൾ നികത്തി കുറെ ചെമ്മണ്ണു വാരിയിട്ടാൽ, അതിന്റെ പേരിൽ ആരും ഇവിടെ നായകനാകില്ല. പക്ഷേ, ആ ചെറിയ റോഡിന്റെ തുടക്കത്തിൽ ചെലവേറിയ ഒരു ഫലകം ഉയരുകയായി, വീരകേസരികളായ കുറെ 'മഹാന്മാ'രുടെ ധീരസാഹസം ജനം കണ്ടുകൊള്ളട്ടെ എന്ന ഭാവത്തിൽ. എല്ലാ നേതാക്കളും ഈ ഫ്യൂഡൽ വൈകൃതത്തിന് ഇരകളാണ്. സ്വന്തം പേര് കല്ലിൽകൊത്തി തെരുവിലിടുന്നതിൽ അഭിമാനിക്കാനും മാത്രം മ്ളേച്ചീകൃതമായല്ലോ ഇവരുടെ മനസ്സ്!

999-ാം ലക്കം കലാകൗമുദിയിലെ രാഷ്ട്രീയ ലേഖകന്റെ 'തറക്കല്ലിടൽ...' എന്ന ലേഖനം വായിച്ചപ്പോൾ ഇത്രയും കുറിക്കണമെന്നുതോന്നി.

**ചേപ്പാട് രാജേന്ദ്രൻ**
കായംകുളം.



# നമ്മുടെ ആയിരം ലക്കങ്ങൾ



**വ**നസ്വത്തപഹരണം നടത്തിയ കാട്ടുകള്ളന്മാരെക്കുറിച്ച് കേരളകൗമുദി പ്രസിദ്ധീകരിച്ച ഒരു റിപ്പോർട്ടിന്റെ യുക്തിപരമായ പരിണാമമായിരുന്നു കലാകൗമുദി ആഴ്ചപ്പതിപ്പ്.

കേരള രാഷ്ട്രീയത്തിൽ ഒരു സ്ഫോടനമായിത്തീർന്ന ആ റിപ്പോർട്ടിന്റെ കാലത്ത് ഹരിതരാഷ്ട്രീയം കേട്ടറിഞ്ഞിട്ടില്ലായിരുന്നു. അന്ന്, ഇൻവെസ്ററിഗേററീവ് റിപ്പോർട്ടർമാർ അതിന്റെ ഹരിശ്രീപോലും അഭ്യസിച്ചു തുടങ്ങിയിരുന്നില്ല. (കാട്ടുകള്ളന്മാർ പുസ്തകരൂപത്തിൽ ശ്രീ. എം.എസ്. മണി പ്രസാധനം ചെയ്പ്പോൾ, അത് വീണ്ടും അച്ചടിപ്പിക്കാതിരിക്കാൻ, ഇന്ദിരയാണ് ഇന്ത്യയെന്നു പറഞ്ഞു പ്രചരിപ്പിച്ച ശ്രീ. ഡി.കെ. ബറുവ തിരുവനന്തപുരം സന്ദർശിച്ചത്, അറിയപ്പെടാത്ത മറെറാരു ചരിത്രം) കേരളകൗമുദിയുടെ എഡിറ്ററായിരുന്നു അന്ന് ശ്രീ. എം.എസ്. മണി. ദിനപത്രം വിട്ട് ആഴ്ചപ്പതിപ്പു തുടങ്ങുമ്പോൾ ശ്രീ. എം.എസ്. മണിക്കോ, അദ്ദേഹത്തോടൊപ്പം പുതിയ മേച്ചിൽപ്പുറം തേടിയിറങ്ങിയ ശ്രീ. എൻ.ആർ.എസ്. ബാബുവിനോ എനിക്കോ ''വീക്ക്ലി ജേർണലിസം'' എന്ന് ഇപ്പോൾ നാം വ്യവഹരിക്കുന്ന ആ സമ്പ്രദായത്തെപ്പററി ഒന്നും അറിയില്ലായിരുന്നു. ദിനപത്രത്തിന്റെ ഒരു 'എക്സ്ററൻഷൻ'-നീട്ടൽ-അതായിരുന്നു ഞങ്ങളുടെ സമീപനം. ആ നീട്ടൽ തുടങ്ങിയിട്ട്, വർഷങ്ങൾ എത്രയോ കൊഴിഞ്ഞുവീണു; ആയിരം ലക്കങ്ങളും പുറത്തിറങ്ങി.

എല്ലാ അർത്ഥത്തിലും ഒന്നു തിരിഞ്ഞുനോക്കാൻ പററിയ അവസരമാണിത്. ഊന്നിനില്ക്കാൻ ഒരു ചില്ലിക്കമ്പുപോലുമില്ലാതെ, ദിനപത്രത്തിലെ പ്രവർത്തന പരിചയം മാത്രം കൈമുതലാക്കി ആരംഭിച്ച ആ സംരംഭം ചെടിയായ്, മരമായ്, പൂത്തു പഴം പൊഴിക്കുന്ന തണലായി കേരളത്തിന്റെ സാംസ്കാരിക ആരാമത്തിൽ തലയുയർത്തി നില്ക്കുന്നതു കാണാൻ സാധിച്ചത്, ഞങ്ങളുടെ ജീവിതത്തിലെ ഒരു ഭാഗ്യമാണ്. അതോടൊപ്പം മലയാളിയുടെ മനസ്സിന്റെ ഒരരികു സ്വന്തമാക്കാനും, മലയാളിയുടെ ചിന്താധാരയിൽ അവിടെയും ഇവിടെയും ചില തീപ്പൊരികൾ തെറിപ്പിക്കാനും കലാകൗമുദിക്കു സാധിച്ചത് ചരിതാർത്ഥജനകവും. ഇതൊരു വലിയ അഭിമാനമായി ഞങ്ങൾ കരുതുന്നു. അതു കൈവരിക്കുന്നതിനാകട്ടെ, ആദ്യമൊക്കെ പിശുക്കുകാണിച്ചിരുന്നുവെങ്കിലും, പിന്നീടു സ്നേഹത്തിന്റെയും സഹകരണത്തിന്റെയും എല്ലാ വാതിലുകളും തുറന്നിട്ടുകൊണ്ടാണ് കേരളത്തിലെ സാംസ്കാരികലോകം ഞങ്ങൾക്കു തുണനല്കിയത്.

ആരെ നോവിച്ചാലും, സത്യത്തിന്റെ മുഖത്തുനോക്കാനുള്ള കരുത്തുണ്ടാകണമെന്നതിൽ ഒരിക്കൽപ്പോലും കലാകൗമുദി വ്യതിചലിച്ചിരുന്നില്ലെന്ന് ഉറപ്പിച്ചു പറയാൻ ഞങ്ങൾക്കു കഴിയും. അങ്ങനെ ചെയ്യുമ്പോൾ ഞങ്ങളുടെ രുചിവൈചിത്ര്യങ്ങൾ അതിൽ പ്രതിഫലിക്കുക സ്വാഭാവികം. എന്നാൽ സത്യം അപ്രിയമാണെങ്കിൽപ്പോലും പത്രപ്രവർത്തനത്തിന്റെ ചോരയോട്ടമാകേണ്ട അതു കൈവിടാൻ ഞങ്ങൾ ശിരസ്സു കുനിച്ചിട്ടില്ല. ആയിരം ലക്കങ്ങളാണ് അതിനു സാക്ഷി.

കലാകൗമുദി തുടങ്ങുമ്പോഴുണ്ടായിരുന്ന അന്തരീക്ഷമല്ല ഇന്നു കേരളത്തിൽ. ജീവിതത്തിനും വ്യക്തിബന്ധങ്ങൾക്കും എളിമയും, ആർജ്ജവത്വവും ഉണ്ടായിരുന്നു അന്നൊക്കെ.

മുഖത്തുനോക്കി കള്ളം പറയാൻ, പഠിച്ച കള്ളൻപോലും അറച്ചിരുന്നു. അതൊക്കെപ്പോയി. ഏററവും കൂടുതൽ കള്ളം പറയുന്നവൻ നേതാവും, ഏററവും ഭംഗിയായി കള്ളം പറയുന്നവൻ ഭരണാധികാരിയും എന്ന നില വന്നിരിക്കുന്നു. അത്തരം അവസ്ഥകളോട് അസഹിഷ്ണുതപോലും തോന്നാത്ത സ്ഥിതിയും. അതിനൊക്കെ കാരണക്കാരായ നാം ഒരു വീണ്ടുവിചാരംപോലുമില്ലാതെ ജീവിക്കുന്നു. പൊതുജീവിതത്തെ ആവേശിച്ചുകഴിഞ്ഞ ഈ അവസ്ഥ സാംസ്കാരിക ജീവിതത്തിലും കടന്നിരിക്കുകയാണ്. സത്യത്തിന്റെ നാദമാണ് കലയെന്നു പറയാറുണ്ടെങ്കിലും, കലയെ ഉപാസിക്കുന്നവരിൽ കുറേപ്പേരെങ്കിലും തെരുവുമിടുക്കു കാണിക്കുന്നവരായി ത്തീർന്നിരിക്കുന്നു. ആപൽക്കരമായ ഈ ദുഃസ്ഥിതിയെപ്പററി നാം ബോധവാന്മാരാകേണ്ടിയിരിക്കുന്നു. മനസ്സിന്റെ പാരതന്ത്ര്യംതന്നെയാണ് ഏററവും വലിയ അടിമത്തം. ആ അടിമത്തത്തിൽനിന്നുള്ള മോചനത്തിനു പ്രചോദനം നല്കാനാണ് ഞങ്ങൾ യത്നിക്കുന്നത്.

എസ്. ജയചന്ദ്രൻനായർ



മാധവിക്കുട്ടി

# ഗാന്ധിജിയുടെ പ്രസക്തി



ബുദ്ധിക്കു സ്ഥിരത മിക്കവാറും നഷ്ടപ്പെട്ടു കഴിഞ്ഞപ്പോൾ സാമൂഹ്യപ്രവർത്തകനും ഗാന്ധിയനും വാഗ്മിയുമായ ശിവരാമപ്പണിക്കർക്ക് അനവധി രാഷ്ട്രബഹുമതികളും പുരസ്കാരങ്ങളും ലഭിച്ചുതുടങ്ങി.

മാത്രമല്ല, കേന്ദ്രമന്ത്രിസഭയുടെ ഉപദേഷ്ടാക്കളിൽ ഒരാളായി അദ്ദേഹം നിയമിക്കപ്പെട്ടു. സകല സാംസ്കാരിക സംഘടനകളുടേയും വിശിഷ്ടാംഗത്വം അദ്ദേഹത്തെത്തേടി ജന്മനാടായ കുഗ്രാമത്തിൽ തുരുതുരെ വന്നെത്തി. വൃദ്ധകന്യകയായ മകൾ എത്രയോ തവണ പത്രക്കാർക്കുവേണ്ടി അച്ഛന്റെ കസേരയ്ക്കു പിന്നിൽ വിനയാഭിനയത്തോടെ നിന്നുകൊണ്ട് ക്യാമറയിലേക്കു നോക്കി. ഓരോ സ്ഥാനലബ്ധിയിലും അഭിനന്ദിക്കുവാൻ തിരുവനന്തപുരം, കോട്ടയം, കൊച്ചി, തൃശൂർ, കോഴിക്കോട് എന്നീ നഗരങ്ങളിൽനിന്നും അഭ്യുദയകാംക്ഷികളായ മാന്യവ്യക്തികൾ തങ്ങളുടെ മോട്ടോർ വാഹനങ്ങളിൽ പണിക്കരുടെ മുററത്തു പ്രവേശിച്ചു. ത്രീ റോസസ് തേയിലപ്പൊടി ചേർത്തു തിളപ്പിച്ചു നിറം വരുത്തിയ ചായ കുപ്പിഗ്ളാസ്സുകളിൽ മകൾ സമ്മാനിച്ചുകൊണ്ടേയിരുന്നു. അവളുടെ മെലിഞ്ഞ കരങ്ങളിൽ മുഴച്ചുകണ്ട ഞരമ്പുകൾ നോക്കി പലരും നെടുവീർപ്പിടുകയുമുണ്ടായി. രാജ്യം നന്നാക്കുവാൻ ആയുഷ്കാലം മുഴുവനും അദ്ധ്വാനിച്ച പണിക്കർക്ക്, തന്റെ മകളെ വിവാഹം ചെയ്തു കൊടുക്കുവാൻ കഴിഞ്ഞില്ലല്ലോ. യൗവനദശയിൽ ആ സ്ത്രീ വിരൂപിണിയായിരുന്നില്ല, അവർ ഓർത്തു. ആരോഗ്യം നശിച്ചപ്പോൾ മാത്രമാണ് ആ കണ്ണുകൾക്കടിയിൽ കറുത്ത പാടുകൾ കണ്ടുതുടങ്ങിയത്. അവൾക്ക് എത്ര വയസ്സായെന്ന് പണിക്കരോടു ചോദിക്കുവാൻ ആർക്കും ധൈര്യം വന്നില്ല.

അച്ഛന്റെ പടങ്ങളും പ്രസ്താവനകളും മകൾ പത്രങ്ങളിൽനിന്നു വെട്ടിയെടുത്ത് ആൽബങ്ങളിൽ പതിച്ചുവച്ചു. ചർക്കയുടെ സമീപം ഇരുന്നുകൊണ്ട് പോസ്ചെയ്ത ഒരു പൂർവ്വകാല പടമായിരുന്നു അവൾക്ക് ഏററവും പ്രിയപ്പെട്ട ചിത്രം. അതെടുത്ത കാലത്ത് അവളുടെ അമ്മ ജീവിച്ചിരുന്നു. ഭർത്താവിന്റെ രാജ്യസ്നേഹത്തെപ്പററി ഓർത്ത് അഭിമാനിക്കുവാൻ തന്റെ അമ്മയ്ക്കു സമയം കിട്ടിയിരുന്നില്ലെന്നു മാത്രം പണിക്കരുടെ മകൾ ഓർത്തു. എല്ലായ്പോഴും വിരുന്നുകാർക്കായി ഭക്ഷണം പാകം ചെയ്യലും അവരുടെ എച്ചിലിലകൾ പെറുക്കി പറമ്പിൽ കൊണ്ടുപോയി കളയലും നിലം തുടയ്ക്കലും



അവരുടെ ഖദർവസ്ത്രങ്ങൾ കിണററിൻ കരയിൽവച്ച് അലക്കി വെളുപ്പിക്കലും മററുമായി ആ സ്ത്രീ ജീവിതം നാല്പത്താറു വയസ്സുവരെ കഴിച്ചുകൂട്ടി. ത്യാഗശീലനെന്ന് അറിയപ്പെടുന്ന ഭർത്താവിനുവേണ്ടി കനത്ത ത്യാഗങ്ങൾ സഹിച്ചുകൊണ്ടും സംതൃപ്തയെന്ന് മററുള്ളവരെ വിശ്വസിപ്പിച്ചുകൊണ്ടും അവർ ജീവിച്ചു. മരണശയ്യയിൽവച്ച് അവർ മകളോടു പറഞ്ഞു: "അച്ഛനു രാവിലെ പത്തുമണിക്ക് പാൽക്കഞ്ഞി കൊടുക്കാൻ മറക്കരുത്."

പിന്നീടു മകളും അമ്മയെപ്പോലെ കാലക്രമേണ തേഞ്ഞുതേഞ്ഞു വന്നു. നഖങ്ങളും പല്ലുകളും തേഞ്ഞു. മുടികൊഴിഞ്ഞു. കവിളുകൾ ഒട്ടി. കണ്ണുകളിൽ തിളക്കം കാണാതായി.

തന്റെ ഛായാപടം എടുക്കുവാൻ വരുന്നവരോട് പണിക്കർ സൗഹാർദ്ദഭാവം പുലർത്തി. അദ്ദേഹത്തിന്റെ കണ്ണുകളിൽ ബുദ്ധിമാന്ദ്യത്തിന്റെ വക ഒരു പൊലിമ ദൃശ്യമായിരുന്നു. എന്നിട്ടും പണിക്കർ കേരളത്തിന്റെ ബുദ്ധിരാക്ഷസനാണെന്ന് മുഖപ്രസംഗങ്ങൾ അഭിപ്രായപ്പെട്ടു.

ഗാന്ധിസത്തിന്റെ ചിരകാല പ്രസക്തിയെപ്പററി തന്റെ പത്രത്തിനുവേണ്ടി രണ്ടു വാക്കു പറയണമെന്ന് ഒരു പത്രപ്രതിനിധി പണിക്കരോടു പറഞ്ഞു. ഗാന്ധിജയന്തിക്കു പുറത്തു വരുന്ന വാരാന്ത്യപ്പതിപ്പിൽ ഫോട്ടോസഹിതം ഒരു ഇൻറർവ്യൂ കൊടുക്കണമെന്ന് താൻ ആശിക്കുന്നുവെന്ന് അയാൾ പറഞ്ഞു.

തന്റെ കൃത്രിമപ്പല്ലുകൾ ധൃതിയിൽ എടുത്തുകൊണ്ടുവരാൻ പണിക്കർ മകളോട് ആജ്ഞാപിച്ചു.

"ചുക്കുവെള്ളം വെയ്ക്കണെ ഓട്ടുഗ്ളാസ്സിലുണ്ട്" അദ്ദേഹം വിളിച്ചുപറഞ്ഞു.

"പല്ല് വെയ്ക്കുമ്പോൾ വേദനയാ. വെച്ചില്ലെങ്കിൽ പറഞ്ഞാൽ തിരിയൂല്യ." അദ്ദേഹം ഒരു ഗാന്ധിച്ചിരി ചിരിച്ചുകൊണ്ടു പറഞ്ഞു.

മുററത്തെ ചരലിൽ ചാഞ്ചാട്ടമുള്ള ചൂരൽക്കസേരകളിലാണ് പണിക്കരും ആഗതനും ഇരുന്നിരുന്നത്. അഞ്ചടി ദൂരത്ത് ഫോട്ടോ എടുക്കുന്ന മനുഷ്യനും തയ്യാറെടുത്തു നിന്നു. പണിക്കരും പത്രാധിപരും ഖദറിന്റെ തൂവെള്ളവസ്ത്രങ്ങൾ ധരിച്ചിരുന്നു. ഫോട്ടോഗ്രാഫർ മുഷിഞ്ഞ ടെറിക്കോട്ട് കാലുറകൾ ധരിച്ചു. അയാളുടെ വരയൻ ഷർട്ട് വിയർപ്പിൽ മുങ്ങിയിരുന്നു. കോലായിലെ തൂണുംചാരി നിന്നുകൊണ്ട് ആ രംഗം മകൾ നോക്കിക്കണ്ടു. അവൾ നിർവികാരയായി കാണപ്പെട്ടു.

അച്ഛൻ ബുദ്ധിമാന്ദ്യം പ്രകടിപ്പിക്കുന്ന ജല്പനങ്ങൾ നടത്താതിരിക്കുവാൻ സുശീലയായ മകൾ മൂകാംബിക ക്ഷേത്രത്തിലേക്ക് അല്ലറചില്ലറ വഴിപാടുകൾ നേർന്നുകൊണ്ടേയിരുന്നു.

"അപ്പോൾ ഗാന്ധിജിയുടെ പ്രസക്തിയെപ്പററി വല്ലതും പറയണ്ടേ?" പത്രാധിപർ ചോദിച്ചു.

മഹാത്മജിക്ക് എന്നെ വല്യേ കാര്യേർന്ന്. ഗുരുവായൂര് ചെന്നപ്പൊ എന്നെ വിളിച്ചു വരുത്തി. കേളപ്പജീം ഞാനും അദ്യേത്തിന്റെ അട്ത്ത് സദാ സമയോം ഉണ്ടാർന്നു. മഹാത്മജിക്ക് കുടിക്കാൻ ആട്ടിൻപാല് ഏർപ്പാടാക്കീത് വടേക്കരെ ബാലൻനായരാ. അമ്പലത്തിന്റെ അട്ത്ത് ഒരു അമ്യാര് താമസിച്ചിരുന്നു. ആ അമ്യാരടെ ദോശയാ ഞാൻ രാവിലെ കഴിച്ചത്. അന്നൊക്കെ ഒരു ദോശക്ക് ഒരു ശില്ലിയാ വെല. ദോശാന്ന് പറയുമ്പൊ എന്താ പറേണ്ടത്? ഒരു ചാണടെ അത്ര വല്പ്പണ്ട്. സമ്മന്തി അരച്ചതും പൊടീം നെയ്യും ഒക്കേണ്ടാവും." പണിക്കർ പറഞ്ഞു. ഓർമ്മിക്കുന്തോറും അദ്ദേഹത്തിന് രസം കൂടിവരുന്നതായി പത്രാധിപർക്കു തോന്നി. പണിക്കരുടെ കവിളുകൾ തുടുത്തു.

"ഗാന്ധിസത്തിന് ഇന്നും പ്രസക്തിയുണ്ടോ എന്നാണ് അറിയേണ്ടത്." പത്രാധിപർ പറഞ്ഞു.

"ഞാനും കേളപ്പജീംകൂടി ഒരീസം രാവിലെ മമ്മിയൂരെ ചെറേപ്പോയി കുളിയ്ക്ക്യാ. അപ്പൊണ്ട് ആള് വരണൂ മഹാത്മജി ഞങ്ങളെ വിളിയ്ക്കുണൂന്ന്. തോർത്ത് മുക്കിപ്പിഴിയാനുംകൂടി നിന്നില്യ. കോണോക്കുന്തന്മാരായിട്ട് ഞങ്ങള് ഓടീ... അന്ന് എനിക്ക് നല്ല തടിമിടുക്ക്ണ്ടാർന്നൂട്ടോ. ആരും രണ്ടാമതൊന്ന് നോക്കും. ദാക്ഷായണിയെ കല്യാണം കഴിക്കണേന്റെ നുമ്പത്തെ കഥയാ പറേണ്. ഗുരുവായൂര്ന്നും വന്നു കല്യാണാലോചന. പിന്നെ മഹാത്മജിയോട് സമ്മതം മേടിക്കാതെ ഒരു കാല് മുമ്പോട്ട് വെയ്ക്കാത്ത കാലായിരുന്നു. അതോണ്ട് ഒന്നും നടന്നില്ല്യാന്ന് പറഞ്ഞാപ്പോരേ?" പണിക്കർ പറഞ്ഞു.

പത്രാധിപർ വിമ്മിട്ടപ്പെടുന്നതുപോലെ ഒരു ദീർഘശ്വാസം വിട്ടു. തന്റെ ഖദർജുബ്ബ നനയുന്നുവെന്ന് അയാൾക്കു മനസ്സിലായി.

"ഭയങ്കര ചൂട്. അകത്തുകയറി ഇരുന്നാലോ?" അയാൾ ചോദിച്ചു.

"എനിക്ക് ഈ വീടിന്റെ കോലായിലെ തൂണും കിട്ടണം, മുററത്തെ ചെടികളും കിട്ടണം. അകത്തേക്കു പോവാൻ പററില്ല." ഫോട്ടോഗ്രാഫർ പറഞ്ഞു.

"ഗാന്ധിസത്തിൽ ഇന്നും പൂർണ്ണമായി വിശ്വസിക്കുന്നണ്ടോ?" പത്രാധിപർ ചോദിച്ചു.

"ഏ? ഗാന്ധിസത്തിൽ വിശ്വസിക്കാതെയാണോ ഞാൻ സ്വാതന്ത്ര്യസമര സേനാനികളുടെ പെൻഷൻ വാങ്ങണത്? എന്ത് അസംബന്ധാണെടോ താൻ എന്നോട് ചോദിയ്ക്കണ്?" പണിക്കർ ആക്രോശിച്ചു. വായിൽനിന്ന് ധൃതിയിൽ ദന്തനിരകൾ പെറുക്കിയെടുത്ത് അവയെ ചരലിൽവച്ച മൺകുടത്തിൽ നിക്ഷേപിക്കുകയും ചെയ്തു.

"കൊറച്ച് സംഭാരം കൊണ്ട്രട്ടെ?" മകൾ ഉറക്കെ വിളിച്ചുചോദിച്ചു.

"ഈ കൂട്ടരൊക്കെ സംഭാരം കുടിക്കുംന്ന് നെണക്ക് തോന്ന്ണ്ടോ? കള്ളും റാക്കും ചാരായോം മാത്രം കുടിക്കണ വർഗ്ഗങ്ങളാ ഈ പത്രക്കാര്." പണിക്കർ പറഞ്ഞു.

പത്രാധിപർ വല്ലായ്മയോടെ കസേരയിൽ നിന്ന് എഴുന്നേററു.

"മഹാത്മജിയുടെ കാലത്ത് ജീവിക്കാൻ ഭാഗ്യമുണ്ടായില്ല. പക്ഷേ, കള്ളുകുടിയനല്ല ഞാൻ. സംഭാരം കുടിക്കാൻ ഇഷ്ടമാണ്." പത്രാധിപർ പറഞ്ഞു.

താൻ കുടിക്കില്യേരിക്കും. ബാക്കിള്ളോരൊക്കേം കള്ള് കുടിച്ച് നടക്കണോരാ. അതോണ്ട് പറഞ്ഞതാ. മദ്യം നിരോധിക്കണംന്ന് വിശ്വസിക്കണ ഒരു പഴഞ്ചനാ ഞാൻ." പണിക്കർ പറഞ്ഞു.

"സാറിനോട് എനിക്ക് എതിർപ്പില്ല. പത്രാധിപർ പിറുപിറുത്തു.

"അഥവാ താൻ എതിർത്താത്തന്നെ എനിക്കെന്തടോ ചേതം? ഞാനെന്റെ വഴിക്ക് പോണൂ താൻ തന്റെ വഴിക്കും. എനിക്ക്



ചോറ് തരണത് സർക്കാറാ. സഹായിക്കണത് എൻെറ മോളും. അല്ലേ? ഈ തൊണ്ണൂറാം വയസ്സിലും ഞാനാരടേം കാക്കിൽച്ചെന്ന് വീണിട്ടില്യ. ആരേം ആശ്രയിക്കാതെ ജീവിക്കുണു. മന്ത്രിയാവാനും മോഹല്യ.'' പണിക്കർ പ്രസ്താവിച്ചു.

പത്രാധിപർ വീണ്ടും ശാന്തനായി ചൂരൽക്കസേരമേൽ ഇരുന്നു.

''താങ്കളെ മുഖ്യമന്ത്രിയാക്കുവാൻ ഒരു



നീക്കമുണ്ടായിരുന്നു എന്നു കേട്ടിട്ടുണ്ട്. അതിനെപ്പററി അറിയുവാൻ എൻെറ വാരികയുടെ വായനക്കാർക്ക് താത്പര്യമുണ്ടായിരിക്കും.'' അയാൾ പറഞ്ഞു.

''മുഖ്യമന്ത്രിയാവണംന്ന് എല്ലാരും ശാഠ്യം പിടിച്ചു. ഞാൻ വഴങ്ങീല്യ. അധികാരഭ്രമം കൊണ്ടല്ലല്ലൊ ഞാൻ മഹാത്മജീടെ ശിഷ്യനായത്. സ്വാതന്ത്ര്യം കിട്ടിയപ്പൊത്തന്നെ കോൺഗ്രസ്സ് പാർട്ടി പിരിച്ചുവിടണംന്ന് പറഞ്ഞില്യേ, കൊണ്ടാ വെങ്കടപ്പയ്യ? അദ്ദ്യം പറഞ്ഞത് ശെരിയാ. സ്വാതന്ത്ര്യസമരം ചെയ്യാനാ കോൺഗ്രസ്സ് പാർട്ടി ജനിച്ചത്. ലക്ഷ്യം നേടിയാ ചുററിപ്പററി നിക്കരുത്. സ്വാതന്ത്ര്യം കിട്ടി. ഇനി ഭരിക്കണംന്ന് കരുതീതാ കോൺഗ്രസ്സിൻെറ ആദ്യത്തെ തെററ്.'' പണിക്കർ പറഞ്ഞു.

''അച്ചരാ, സംഭാരം കുടിക്കു.'' മകൾ പറഞ്ഞു. നാഴിക്കിണ്ടിയിൽനിന്നു നേരിട്ട് തൊണ്ടയിലൊഴിച്ചുകൊണ്ടാണ് പണിക്കർ സംഭാരം കുടിച്ചത്.

''അങ്ങയുടെ തീരുമാനം തെററായെന്ന് ഞങ്ങളിൽച്ചിലർ വിശ്വസിക്കുന്നു. അങ്ങയെപ്പോലുള്ള ആദർശശാലികൾ രാഷ്ട്രീയരംഗത്തുതന്നെ പിടിച്ചുനിന്നിരുന്നുവെങ്കിൽ ഇത്രകണ്ട് അഴിമതി നിറഞ്ഞ ഒരു ഭരണം ഞങ്ങൾക്കു ലഭിക്കുമായിരുന്നില്ല.'' പത്രാധിപർ പറഞ്ഞു.

പണിക്കർ വികാരാധീനനായെന്നപോലെ നിശ്ശബ്ദത പാലിച്ചു. പത്രാധിപർ വീടും പരിസരവും കണ്ണുകളാൽ പരിശോധിച്ചു. കിണററിൻകരയിൽ കിടക്കുന്ന പ്ളാസ്ററിക് കുടം. ഇല കീറിയ വാഴകൾ, കാഫലമില്ലാത്ത തെങ്ങുകൾ...

''പെൻഷൻകൊണ്ട് മരുന്നു വാങ്ങാനും മററും സാധിക്കുന്നുണ്ടോ?'' പത്രാധിപർ ചോദിച്ചു.

''പെൻഷൻകൊണ്ട് കിട്ടണ മരുന്നേ സേവിക്കൂന്ന് നിശ്ചയിച്ചു. അത്രതന്നെ. എനിക്കെന്തിനാടോ മരുന്നും മന്ത്രോം? എനിക്ക് യാതൊരു കേടൂല്യ. ഷുഗറിൻെറ സൂക്കടുംകൂടി ഇല്യ. പ്രെഷറില്യ. നല്ല ദഹനം. നല്ല ഒറക്കം. തൊണ്ണൂറ് വയസ്സായീന്ന് തോന്ന്വോ?'' പണിക്കർ ചിരിച്ചുകൊണ്ടു ചോദിച്ചു.

''മൊയ്തു മൗലവി സാഹിബിന് നൂറായില്ലേ? അദ്ദേഹത്തിനും ക്ഷീണമില്ല. ഞങ്ങളെപ്പോലുള്ളവർക്കാണ് ക്ഷീണം.'' പത്രാധിപർ പറഞ്ഞു. താൻ ഒരു നേരംപോക്കു പറഞ്ഞുവെന്നു നടിച്ച് അയാൾ പൊട്ടിച്ചിരിച്ചു.

''മൊയ്തു മൗലവി മത്സ്യോം മാംസോം കഴിക്ക്ണ്ണ്ടാവും. എനിക്കോ? ഞാനാകെ കഴിക്കണത് പഴങ്കഞ്ഞിയും പുഴുക്കും കൊറച്ച് ചോറും സാമ്പാറും മോരും. അത്രതന്നെ. ഇബടത്തെ വാഴേല് ഉണ്ടായ പഴോം കഴിക്കും. എലവർഗ്ഗം കൂട്ടും. ചീരയായാലും മുരിങ്ങടെ എലയായാലും കുമ്പളത്തിൻെറ എലയായാലും ഒക്കേം എനിക്ക് ഇഷ്ടാ. കുട്ടീടെ വെപ്പ് അതിവിശേഷാ. കൈപ്പുണ്യണ്ട്.'' പണിക്കർ പറഞ്ഞു.

''ഗാന്ധിജിയെ ഈയിടെയായി ചിലരൊക്കെ തള്ളിപ്പറയുന്നതിനെപ്പററി താങ്കൾക്ക് എന്താണ് അഭിപ്രായം?'' പത്രാധിപർ ചോദിച്ചു.

''മഹാത്മജിയെപ്പററി ആരാ ദോഷം പറഞ്ഞത്? ഞാൻ കേട്ടില്യല്ലൊ.'' പണിക്കർ പറഞ്ഞു.

''മായാവതി.'' പത്രാധിപർ പിറുപിറുത്തു.

മായാവതിയോ? അത് ആരാ? ഞാൻ കേട്ടിട്ടുംകൂടി ഇല്യാ. പെണ്ണുങ്ങൾടെ നാക്ക് വായില് കെടക്കണം. പൊന്നുരുക്കുന്നോടത്ത് പൂച്ചയ്ക്ക് എന്താ കാര്യം എന്ന് പണ്ടൊരാള് ചോദിച്ചില്യേ? പെണ്ണുങ്ങള് കൂട്ടാൻ വെയ്ക്കാൻ പഠിക്കട്ടെ. ഭർത്താക്കന്മാർക്ക് പലാരം ഉണ്ടാക്കാൻ പഠിക്കട്ടെ. മഹാത്മജിയെപ്പററി പറയാൻ അവക്ക് എന്ത് അധികാരം?'' പണിക്കർ ക്ഷോഭത്തോടെ ചോദിച്ചു.

''സ്ത്രീവിമോചന പ്രസ്ഥാനക്കാരെപ്പററി താങ്കൾ എന്തു പറയുന്നു?'' പത്രാധിപർ ചോദിച്ചു.

''സ്ത്രീവിമോചനം! അതെന്ത് കുന്ത്രാണ്ടാതിയാ?'' പണിക്കർ ചോദിച്ചു.

''വെയില് മൂത്തു. ഇനി ഇൻറർവ്യൂ മതിയാക്കാം. ഞാൻ ഇപ്പോൾത്തന്നെ കോട്ടയത്തേക്കു മടങ്ങുകയാണ്.'' പത്രാധിപർ പറഞ്ഞു.

മകൾ പുഞ്ചിരി തൂകി. അയാൾ ഊണിനു നില്ക്കുമോ എന്ന ചോദ്യം അവരെ അലട്ടിയിരുന്നു. ധൈര്യം സംഭരിച്ച് അവർ ചോദിച്ചു: ''ഊണിന് നിക്കില്യേ?''

''ഇല്ല. എനിക്കു പോണം.''

ആ സ്ത്രീ അച്ചരനെ എഴുന്നേല്പിച്ച് അകത്തേക്കു കൊണ്ടുപോയി. അച്ചരന് ഊണ് വിളമ്പിക്കൊടുത്ത് വീണ്ടും മുററത്തു ചെന്നപ്പോൾ മൺകുടത്തിൽ കൃത്രിമ ദന്തനിരകൾ കണ്ടെത്തി. അവർ അവ പെറുക്കിയെടുത്ത് സാരിത്തലപ്പുകൊണ്ടു തുടച്ചു. പത്രാധിപർ ഇരുന്നിരുന്ന കസേരയിൽ അയാളുടെ വെളുത്ത തൂവാല കിടന്നിരുന്നു. അവർ അതെടുത്തു മണത്തുനോക്കി. സിഗററ്റിൻെറ മണം. കാരണമില്ലാതെതന്നെ ആ സ്ത്രീയുടെ കവിളുകൾ തുടുത്തു.







വത്സല

# ജയശീലൻെറ അമ്മ

ഒരു ഞായറാഴ്ച. രാവിലെ. സൂര്യമുഖത്തിനു വല്ലാത്ത ഒരു പ്രകാശം. അടുത്ത് ഒരു മഴക്കാറ് കാത്തുനില്ക്കുന്നു. ജയശീലൻ വിസ്തരിച്ചു കുളിക്കുന്ന ദിവസമാണ്. പൊന്നുപോലെ സൂക്ഷിക്കുന്ന തൻെറ ശരീരത്തിൽ അവൻ എണ്ണ പുരട്ടി. മുററത്തു സൂര്യനഭിമുഖം നിന്നു കസർത്തുകൾ കാണിച്ചു.

മകളുടെ തലമുടി ചീകിക്കൊണ്ടിരുന്ന സുശീലയ്ക്ക്, ഭർത്താവിൻെറ ഉടലിൽ വെള്ളിൽ പറവകൾ ചിറകടിക്കുന്നതുകാണാം. അമ്മയുണ്ടല്ലോ, അടുക്കളയിൽ. അവൾ മുടിചീകൽ തുടർന്നു.

കുട്ടി പറഞ്ഞു, മതി അമ്മെ! എനിക്കു കളിക്കാമ്പോണം. ഈയൊരു ദിവസമല്ലേ കളിക്കാൻ അച്ചരൻ അനുവദിക്കു.

ജയശീലൻ കസർത്തു നിറുത്തി പിന്തിരിഞ്ഞു.

''കളിക്കാറായില്ല. നീ ഹോംവർക്കു ചെയ്തത് എന്നെ കാണിച്ചിട്ടാവാം.''

ജയശീലൻ അഭ്യാസത്തിൻെറ അവസാനച്ചുവടായി അമ്മയ്ക്ക് രണ്ടുകൊള്ളി വിറകു കീറിക്കൊടുക്കാമെന്നുവച്ച് നേരെ അടുക്കള മുററത്തേക്ക്...

''അമ്മേ, അമ്മ????''

''ഞാനീ മുററത്തിൽ മൂക്കുകുത്തി വീണു പോയി മോനേ... നീ എന്നെയൊന്നു പിടി...''

പിന്നെ ചുണ്ടുകൾ അശരീരിയോടു സംസാരിക്കുന്നു. ശബ്ദമില്ല.

ജയശീലൻ ഒരു കുതിപ്പിന് അമ്മയെ ചെന്നു കോരിയെടുത്തു. ഒരുപിടി തൂവലുകൾപോലെ. അമ്മ ഒരിക്കലും ഒരു ഭാരമായിരുന്നില്ല. അമ്മ സൂര്യനായിരുന്നു. ഒരു പുഞ്ചിരി കൊണ്ടു എല്ലാത്തിനും ഉണർവ്വു പകരുന്ന സൂര്യൻ. അമ്മയാണ് ജീവിതത്തിന് പ്രസരിപ്പും പൂക്കളും നല്കിയതെന്ന് അവനറിയാം. അമ്മ അവനുവേണ്ടി ഒരു പൂങ്കാവനം തന്നെ ഉണ്ടാക്കുകയായിരുന്നു. ഉടലിൽ ചെളിപുരളാത്ത സുശീല, കരഞ്ഞു ശാഠ്യം പിടിക്കാത്ത മകൾ. അമ്മ നെഞ്ചിലേററിയ അടുപ്പിൽ നിന്നു ചൂടും വെളിച്ചവും പകർന്നുകൊടുത്തു! പുകയും കരിയും അമ്മ സ്വയം വലിച്ചെടുത്തു.

ജയശീലൻ പതറിയില്ല. ഒരു മകൻെറ മുറയെക്കുറിച്ച് അവനു നല്ല ബോധമുണ്ട്. ഓടിയണഞ്ഞ സുശീലയെ വകഞ്ഞുമാററി മകൻ അമ്മയെ നടുവകത്തേക്ക്.

''അവിടെയാണോ കിടത്തുന്നത്!'' തെല്ല് ആശ്ചര്യത്തോടെ സുശീല മെത്ത തട്ടി വിരിയ്ക്കാൻ തുടങ്ങി.

''കട്ടിലിലല്ല, താഴെ–താഴെയാണ് കിടത്തേണ്ടത്!''

സുശീല നടുങ്ങി. ഒരു അലമുറ അവളുടെ നെഞ്ചകത്തു തിരതല്ലി. പായും വിരിയും തറയിൽ വിരിക്കുമ്പോൾ സുശീലയുടെ ശരീരം വിറകൊണ്ടു.

കുട്ടി കരയാൻ തുടങ്ങി,

''എന്തിനാ അച്ചമ്മ കെടക്ക്ണ്?''

അമ്മ കളി മതിയാക്കിയിരിക്കുന്നു!'' ജയശീലൻ തന്നത്താൻ പറഞ്ഞു.

''എന്തു കളി?'' കുട്ടിയുടെ ഉൽക്കണ്ഠ.

സുശീല മകളുടെ കൈപിടിച്ചു തൻെറ ഉടലോടു ചേർത്തു. അവളുടെ മിഴികളിൽനിന്നു ചറുപിറുന്നനെ അടർന്നുവീണ കണ്ണീര് കുട്ടിയുടെ നിറുക നനച്ചു.

കുട്ടി വാവിട്ടു നിലവിളിക്കാൻ തുടങ്ങി.

ഓടിയെത്തിയ അയല്ക്കാരൻ പറഞ്ഞു,

''ജയാ, അമ്മയെ ആശുപത്രീലേക്കെടുക്കാം. ഞാനിതാ വണ്ടിയുമായി ഒരു നിമിഷം കൊണ്ട്–''

ജയശീലൻ ജനാർദ്ദനൻെറ ചുമലിൽ കൈവച്ചു.

''വേണ്ട ചങ്ങാതീ. ഒരു മരുന്നുകൊണ്ടും അമ്മയെ തിരിച്ചുവിളിക്കാനൊക്കില്ല.

''തിരിച്ചു വിളിക്കയോ? അതിനിപ്പോൾ ജാനകിയമ്മയ്ക്ക് എന്തെങ്കിലും സംഭവിച്ചോ! ഒരു മയക്കം! കണ്ടില്ലെ മുഖത്തെ ആ പ്രകാശം. ഓർത്തു കിടക്കുമ്പോലെ. ജാനകിയമ്മ എന്തോ പറഞ്ഞു. അപ്പോഴുമില്ല ശബ്ദം. നല്ലപോലെ തുറന്ന വലതുകണ്ണും പാതിയടഞ്ഞ ഇടതുകണ്ണും ജയശീലൻെറ മുഖത്തുതന്നെ.

ജനാർദ്ദനൻ അമ്മയുടെ അടുത്ത് കുന്തിച്ചിരുന്നു.

''ജാനകിയമ്മെ നിങ്ങളെന്നെ അറിയുന്നില്ലേ?''

അവർ ശിരസ്സു കുലുക്കി. അവരുടെ മുഖത്ത് കളിയാടിയ ശാന്തതയ്ക്കു പിന്നിൽ ഒരു ദൃഢ ചിന്തയുടെ ഉൾക്കനം ഉണ്ടെന്നു



ജനാർദ്ദനനു തോന്നി.

''ഞാനേതായാലും ഒരു വണ്ടി വിളിക്കാൻ പോവ്വാണ്.''

അമ്മ കണ്ണുകളടയ്ക്കാൻ ഒരു ശ്രമം നടത്തി.

സന്ദർശകരുടെ വരവു തുടങ്ങി. അയല്ക്കാർ, നാട്ടുകാർ, വേണ്ടപ്പെട്ടവർ, ബന്ധുക്കൾ, കുടുംബാംഗങ്ങൾ. നടുവകത്ത് തറയിൽ വിരിച്ച പായിൽ കിടന്നുകൊണ്ട് അമ്മ എല്ലാവരേയും ഇമയനക്കാതെ കണ്ടു. ആർത്തലച്ചു മൂന്നു പെൺമക്കൾ വഴിക്കുവഴി. അമ്മയുടെ ചുണ്ടുകൾ ഒരു ചിരിയിൽ കോടി.

മെഴുക്കുപുരണ്ട ശരീരത്തിൽ ഒരു തോർത്തു പുതച്ച് ജയശീലൻ ഉമ്മറത്തു നിന്നു. എന്തു സേവനത്തിനും ഒരുങ്ങിനില്ക്കുന്ന ചിലരോട് ജയപാലൻ അരുളി. നാലു ദിക്കിലേക്കും ആൾ പോകട്ടെ. ബന്ധുക്കൾ അകലെനിന്ന് എത്തിട്ടില്ല. വേണ്ടവരെല്ലാം കണ്ടിട്ടുപോട്ടെ!

ജനാർദ്ദനൻ അടുത്തുവന്നു ചെവിയിൽ പിറുപിറുത്തു.

''ജയശീലാ, നമുക്ക് ആദ്യം അമ്മയെ ആശുപത്രിയിലെത്തിക്കാം. കാണേണ്ടവർ അവിടെ വന്നു കാണട്ടെ!''

''വേണ്ട ജനാർദ്ദനാ! അമ്മയെ ആശുപത്രിയിലെ ഇരുമ്പുകട്ടിലിൽ കിടന്നുമരിക്കാൻ ഞാനേതായാലും അനുവദിക്കില്ല!''

''അമ്മ മരിക്കുമെന്നു നീയുറപ്പിച്ചോ! ഒരു വെറും മയക്കമെല്ലെ, ഇത്! അവർക്കു ഒരു വീഴ്ച പററി എന്നല്ലാതെ-''

''ഇത് ഒരു വെറും വീഴ്ചയാണോ ചങ്ങാതീ! അവസാനത്തെ വീഴ്ചയല്ലേ? മുത്തശ്ശിയും വലിയമ്മാവനും മരിച്ചത് ഇങ്ങനെയാണ്. ഇത്തരം ഒരു വീഴ്ചയിൽനിന്നു അമ്മയെ എഴുന്നേല്പിക്കാൻ ഏതു വൈദ്യർക്കാണ് കഴിയുക? അങ്ങനെ ചെയ്യുന്നതു മഹാപാപമല്ലേ?''

''ഈ കിടപ്പിൽ ഞാൻ കുഴപ്പമൊന്നും കാണുന്നില്ലല്ലോ ജയശീലാ!'' കൂട്ടുകാരൻ തുടർന്നു,

''നമ്മൾ പറയുന്നതെല്ലാം അമ്മ കേൾക്കുന്നുണ്ട്.''

''പക്ഷെ മിണ്ടുന്നില്ല!''

''മുഖത്തിന് ഒരു വാട്ടവുമില്ല!''

''അത് ദൈവത്തെ കാണുമ്പോഴുള്ള പ്രകാശമാണ്! മുഖത്തെ ആ ശോഭയുണ്ടല്ലോ, അതാണ് അപകടം!''

''മരുന്നു ചെന്നാൽ ജാനകിയമ്മയ്ക്ക് ബോധമുണരും! എഴുന്നേററിരിക്കും!'' കൂട്ടുകാരൻ അവസാനമായി പറഞ്ഞു,

''ഒന്നു പരിശോധിപ്പിക്കുന്നതിലെന്താ തകരാറ്?''

പല തകരാറുകളുണ്ട്. ജയശീലൻ പറഞ്ഞില്ല. ചിട്ടി പിടിച്ച പണം കിട്ടിട്ടുണ്ട്. ബാങ്കിലിട്ടിരിക്കയാണ്. ഒരു പതിനാറടിയന്തിരം കേമമായി നടത്തണമെന്നുണ്ട്. ചങ്ങാതീ നിനക്കതു മനസ്സിലാവില്ല. കരിമ്പത്തിലെ ഗോവിന്ദൻെറ ഭാര്യ ജാനകി മരിച്ചാൽ നാട്ടുകാർക്ക് എന്നും ഓർമ്മിക്കാൻ തക്ക ഒരടിയന്തിരം. ഈ ജയശീലനല്ലാതെ ഇത്തരം കാര്യങ്ങൾ നിറവേററാൻ മററു മക്കളെക്കൊണ്ടാവുമോ? അമ്മ!, അമ്മ! എന്നുപറഞ്ഞു നിലവിളിക്കയല്ലാതെ ജീവിച്ചിരിക്കുന്ന നേരം ഒന്നു തിരിഞ്ഞു നോക്കീട്ടുണ്ടോ ആരെങ്കിലും! ജീവിതത്തിലൊരിക്കലും ആശുപത്രിപ്പടി കണ്ടിട്ടില്ലാത്ത എൻെറ പൊന്നമ്മ!...

രണ്ടുതവണ ജയശീലൻ നടുവകത്തു വന്നുനോക്കി. വിളക്ക് മങ്ങിക്കത്തുന്നുണ്ട്. ജാനകിയമ്മ മകനെ സൂക്ഷിച്ചുനോക്കി. ആ നോട്ടത്തിൽ നിന്നു ഒഴിഞ്ഞുമാറാൻ പഴുതില്ല. അവൻ ചുമലിലെ തോർത്തിൻെറ തലകൊണ്ടു



മുഖം പൊത്തി. രണ്ടു ഓട്ടുചെരാതുകൾപോലെ കത്തുന്ന കണ്ണുകൾ മിന്നിത്തെളിയുന്നു.

അമ്മയുടെ വെളള വസ്ത്രങ്ങളിൽ പററിപ്പിടിച്ചുകിടന്ന മുരിങ്ങയിലകൾ നുള്ളിക്കളഞ്ഞ് മൂത്തമകൾ പായ്യാരം പറഞ്ഞു കരയാൻ തുടങ്ങി.

''കിടക്കുന്ന കിടപ്പു കണ്ടില്ലേ! സഹിക്കുന്നില്ലമ്മേ! അമ്മ ഇന്ന് കുളിച്ചിട്ടില്ല. വസ്ത്രം മാറീട്ടില്ല. ഇതെന്തൊരു കിടപ്പാണമ്മേ...''

ജയശീലൻെറ നെററി ചുളിഞ്ഞു. നന്ദികെട്ട വർഗ്ഗം! കിട്ടുന്നതെല്ലാം പിടുങ്ങിയിട്ടേയുള്ളു. ആരെ കാണിക്കാനാ ഈ കരച്ചിൽ!

ജയശീലൻ കല്പിച്ചു. കുട്ടികളാരും സ്കൂളിൽ പോകേണ്ട! അപ്പോൾ തിങ്കളാഴ്ച പുലരുകയായിരുന്നു.

മകൻ ഒരു മാസത്തെ അവധിക്കുള്ള അപേക്ഷ കൂട്ടുകാരനെ ഏല്പിച്ചു. കൂട്ടുകാരൻ ജയശീലൻെറ മുഖത്തുനോക്കി.

''ഒരു മാസത്തെ?''

''അതെ!''

കൂട്ടുകാരനറിയാം, ജയശീലൻ മാതൃകായോഗ്യനായ ഒരു എൻ.ജി.ഒ. അവൻ അനാവശ്യമായി ഒരു ദിവസത്തെ ലീവുപോലും എടുക്കില്ല. ഭാര്യ മകളെ പ്രസവിച്ചത് ഒരു തിങ്കളാഴ്ചയായിരുന്നു. അയാൾ അമ്മയോടു പറഞ്ഞു,

''ഞാനെന്തിനാ ആശുപത്രിയിൽ നില്ക്കുന്നത്! പ്രസവമുറിയിൽ അവർ എന്നെ ഏതായാലും കടത്തുകയില്ല. ഞാൻ ആഫീസു വിട്ട് അഞ്ചരയ്ക്ക് ഇവിടെ എത്തും!'' വൈകുന്നേരം മകളെ നല്ലപോലെ നോക്കിക്കണ്ട് അയാൾ നേരെ പോയത് ചിട്ടിക്കമ്പനിയിലേക്കാണ്. ഒരു ചിട്ടി ചേർന്നു. അഞ്ചു വർഷം. വരി മുറിയുമ്പോൾ അവളെ നഗരത്തിലെ ഒരു സ്കൂളിൽ ചേർക്കണം. എല്ലാ രണ്ടാം തീയതിയും ജയശീലൻ കൃത്യമായി ചിട്ടിയാഫീസിൽ പോയി പണമടയ്ക്കും. ഒന്നു വരിമുറിയുമ്പോൾ, മറെറാന്ന്. അങ്ങനെ. എന്നുവച്ച് ജയശീലൻ പണത്തെയാണ് എല്ലാത്തിനും മീതെ സ്നേഹിക്കുന്നത്, എന്നു വരുന്നില്ല. ഭാര്യയ്ക്കും അമ്മയ്ക്കും മകൾക്കും വീഴ്ച വരുത്താതെ ഓണപ്പുടവ. തിരുവാതിരയ്ക്ക് ഏത്തക്കുല. ഉത്സവത്തിനു പോകാൻ പോക്കററുമണി. ഇടയ്ക്ക് ഒരു പ്ാക്കററ് വാസന ചുണ്ണാമ്പ്, രണ്ടു ജോടി കുപ്പിവളകൾ, കുട്ടിക്ക് ഒരു കളിക്കോപ്പ്.

ജയശീലനെ കണ്ടുപഠിക്കണം എന്നാണ് ഗ്രാമീണർ പറയുക. സ്വന്തക്കാരും. ആഫീസിലും അങ്ങനെതന്നെ. സഹപ്രവർത്തകരെ സംബന്ധിക്കുന്ന മരണമോ കല്യാണമോ നടക്കുമ്പോൾ ജയശീലൻ കൃത്യമായി പങ്കു കൊടുത്തു. എന്നുവച്ച് അവനെ ആർക്കെങ്കിലും കബളിപ്പിക്കാമെന്നു കരുതേണ്ട. ഒരിക്കൽ ശങ്കരൻ നായർ എന്ന പ്യൂൺ പറഞ്ഞു,

''സാറെ, ഒരു നൂറു റുപ്പിക വായ്പ തരണം. നാളെ മകളെ പെണ്ണുകാണാൻ വരുന്ന ദിവസമാണ്!''

''ശങ്കരൻനായരെ, രണ്ടുപേർ വരുന്നതിനു നൂറു റുപ്പിക ചെലവാക്കുകയോ? ഇപ്പോഴേ ഇങ്ങനെ തുടങ്ങിയാൽ കല്യാണം കഴിയുമ്പോഴേക്കും കടമെത്ര കൈപ്പററിയിരിക്കും!''

അങ്ങനെ ജയശീലൻ പടിപടിയായി ഒരു മാതൃകാ കുടുംബം പടുത്തുയർത്തി. ഭേദപ്പെട്ട ഒരു വീട്. വീട്ടിൽ അമ്മ. വിയർപ്പിൻെറ നനവേററ് ദൃഢമായ ഒന്നാന്തരം ഒരു ചെറിയ ടെറസ് വീട്. തറ മാത്രം സിമൻറിട്ടിട്ടില്ല. ആലയിൽ പശുവും, അടുപ്പിൽ കരിയും ഉള്ളപ്പോൾ മെഴുകിയ തറയ്ക്കാണ് തറവാടിത്തം. അതും അമ്മയുടെ ഒരു കരവിരുത്! മുഖം നോക്കിയാൽ തറയിൽ മുഖം കാണാം. താൻതന്നെ തൂത്തുതളിച്ച തറയിലാണല്ലോ അമ്മ സമാധാനത്തോടെ കിടക്കുന്നത്! എന്തൊരു സംതൃപ്തി കളിയാടുന്ന മുഖം!

ജയശീലൻ വാതിലിനടുത്തുനിന്നു പതുക്കെ വിളിച്ചു,

''അമ്മേ, ഒരല്പം വെള്ളം കുടിക്കണോ?''

അമ്മ മകനെ സൂക്ഷിച്ചുനോക്കി. അവർ നിഷേധാർത്ഥത്തിൽ തലയിളക്കി.

ജയശീലൻ ഭാര്യയോടു പറഞ്ഞു,

''വിളക്കുതേച്ച് നിറയെ എണ്ണയൊഴിച്ച്, തിരിതെറുത്തുവയ്ക്കു.''

സുശീല ഭർത്താവിനെ രൂക്ഷമായൊന്നു കടാക്ഷിച്ചു.

അനിയത്തി കരഞ്ഞു,

''ഏട്ടാ അമ്മ കൈയിളക്കുന്നുണ്ട്. കണ്ടില്ലേ, മുഖത്തു പാറിവീണ തലമുടി ഒതുക്കുന്നത്!''

''കൈ മുഖത്തേക്കു പോകുന്നത് ഒരു ദുർലക്ഷണമാണ്!''

ജയശീലൻ മുററത്തേക്കിറങ്ങി. വാടകയ്ക്കു കൊണ്ടുവന്ന കമ്പിക്കസേരകൾ മുററത്തു നിരന്നുകഴിഞ്ഞു.



ജയശീലൻ ഇതുവരെ കുളിച്ചിട്ടില്ല. ഒരു ടൗവ്വൽ പുതച്ചു സന്ദർശകരെ സ്വീകരിക്കുകയാണ്. ആഫീസിൽ എല്ലാ സെക്ഷനിലും ഉള്ളവർ വഴിക്കുവഴി വന്നു. പോയി. സാധാരണഗതിയിൽ മരണം സംഭവിച്ചാൽ വാസനയുള്ള ഒരു നല്ല റീത്തുമായി കൂട്ടത്തോടെ പരേതഭവനത്തിൽ സന്ദർശനം നടത്തുകയാണ് അവരുടെ പതിവ്. ഇത് ജയശീലൻെറ കാര്യം. ആരേയും വെറുപ്പിക്കാത്ത ജയശീലൻെറ അമ്മയാണ് മരിക്കാൻ കിടക്കുന്നത്.

ഗ്രാമം മുഴുവനും അവിടെ വന്നുചേർന്നു. ജാനകിയമ്മയെ അറിയാത്തവരില്ല. ജയശീലനൊപ്പം തറവാട്ടിൽ നിന്നിറങ്ങിപ്പോന്ന അമ്മയെക്കാണാൻ തറവാട്ടിൽ അവശേഷിച്ച മക്കളും കുടുംബങ്ങളും ഓടിയെത്തി. വീടു നിറയെ ആൾക്കാർ. ജയശീലൻ സംതൃപ്തിയോടെ ചിരിച്ചു. ഇപ്പോൾ ഈ ഇളയ മകൻെറ അടുത്തേക്ക് എല്ലാവരും-

ഓരോരുത്തരും വരുമ്പോൾ ജയശീലൻ അമ്മയുടെ തൊട്ടടുത്തുനിന്ന് ഓർമ്മ പുതുക്കി,

-അമ്മേ വല്യേട്ടൻ.

-അമ്മേ ഗോപേട്ടൻ.

-സുഗുണേട്ടനോടു അമ്മ ഒന്നു മിണ്ടാത്തതെന്താ?

-കുട്ടികളെ അമ്മ നോക്കുന്നതല്ലാതെ ഒന്നും മിണ്ടുന്നില്ലല്ലോ-

കുട്ടികൾ അടുത്തുവന്നുനിന്നപ്പോൾ അമ്മ വലതുകൈ, അതു തടവുകയായിരുന്ന മകളുടെ പിടിയിൽ നിന്നു വലിച്ച് ഊരി. അമ്മ കുട്ടികളെ തൊട്ടുനോക്കി. അവരെ നോക്കി കണ്ണുകൾ സംസാരിച്ചു. നനവൂറുന്ന മിഴികൾ തിളങ്ങി.

ജയശീലൻ വിചാരിച്ചു,

പിന്നീട് ഇന്നുവരെ അമ്മ തറവാട്ടിൽ പോയിട്ടില്ല. ഇനിയിപ്പോൾ... അവർ മാത്രം ജയിച്ചാൽ പോരല്ലോ. അമ്മയെ അവസാനത്തെ



ഉറക്കത്തിനു തറവാട്ടിലെ ചുടലയിലേക്ക എന്തായാലും അയയ്ക്കില്ല. ഇപ്പോൾ ഇതാണ് അമ്മയുടെ വീട്. ഇവിടെയാണ് അമ്മയ്ക്കുള്ള മണ്ണ്!

അമ്മയുടെ സമാധിയിൽ ഒരു മണ്ഡപമുണ്ടാക്കുന്നതിനെക്കുറിച്ചായി ജയശീലൻെറ ചിന്ത. ഒരു നല്ല കൽമണ്ഡപം. വെള്ളപൂശി- ഒരു വിളക്കും. വേലുപ്പൂശാരിയോടു കർമ്മങ്ങൾ നടത്താൻ പറയാം. ഒരു മണ്ഡപത്തിനു എത്ര ചെലവു വരും? എന്തോ ആകട്ടെ. അമ്മയ്ക്കുവേണ്ടി മറെറാന്നും ചെലവാക്കേണ്ടതില്ലല്ലോ!

അപ്പോൾ ഒന്നാമത്തെ അളിയൻ ഓടിയെത്തി.

''നമുക്ക് അമ്മയെ ആശുപത്രിയിലെത്തിക്കാം. അതാണ് എല്ലാവരും പറയുന്നത്!''

''വേണ്ട. എല്ലാവരും പറയുന്നതു ജയശീലൻ കേൾക്കാൻ പോകുന്നില്ല-''

അങ്ങനെ മൂന്നു രാവുകൾ കഴിഞ്ഞു. മക്കൾ മാറിമാറി ഉറക്കമൊഴിഞ്ഞു കാത്തിരുന്നു. വീട്ടിലെ ചിട്ടകൾ സാധാരണ ചാലിലൂടെ ഒഴുകാൻ തുടങ്ങി. അടുക്കളയിലും പരിസരത്തും അമ്മ പണിയെടുക്കുന്നില്ല എന്നുമാത്രം. ജയശീലനു കാലത്തു പതിവുള്ള പാൽക്കഞ്ഞിയും ചമ്മന്തിയും ചുട്ട പപ്പടവും കിട്ടിയില്ല എന്നൊരു കുറവുമാത്രം-

ഗ്രാമീണർ മുഖം കാണിക്കുന്നു, പോകുന്നു. വരാം, പിന്നെ വരാം.

അമ്മ ഒരേ കിടപ്പ്. നാലു പെൺമക്കൾ



മത്സരിച്ച്, അമ്മയുടെ ജീവനുള്ള കൈ തടവിക്കൊണ്ടിരുന്നു. ഒരു കൈ മരിച്ചുപോയി എന്ന് അവർ വിധിച്ചു. അതിനെ തടവിയിട്ടെന്തു കാര്യം. നല്ലപോലെ പുതപ്പിച്ചു മാററിവച്ചു. അമ്മയ്ക്ക് രണ്ടാമതൊരു കൈ ഉണ്ടെന്ന കാര്യംതന്നെ ആരും ഗൗനിച്ചില്ല.

അപ്പോഴുണ്ട്, അമ്മയുടെ കൂടപ്പിറപ്പ്, ഇരട്ട സഹോദരൻ വരുന്നു! എല്ലാവരും അദ്ഭുതപ്പെട്ടു. ഇത്രയും ദൂരവും കാലവും താണ്ടി- അമ്മാവനെ അവർ ക്ഷണനേരംകൊണ്ടു തിരിച്ചറിഞ്ഞു. എയരം കൂടിയ ശരീരം. നിവർന്നുനീണ്ട നടപ്പ്. വലതുകൈ വീശി,

ശേഷം 57-ാം പേജിൽ

## സ്റാഫ് ലേഖകൻ

# ജലസമാധി



ജലം ഒരു സ്വപ്നമായിത്തീർന്ന മരുഭൂമികളുടെ നാടാണ് രാജസ്ഥാൻ. ബീഹാറും ഒറീസ്സയും ദാരിദ്ര്യത്തിന്റെ കടുത്ത പിടിയിലും സാംസ്കാരിക പിന്നോക്കാവസ്ഥയുടെ അഗാധഗർത്തത്തിലുമാണ്. പുണ്യനദിയായ ഗംഗ ഒഴുകുന്നുണ്ടെങ്കിലും മതഭ്രാന്തിന്റെയും അപരിഷ്കൃതത്വത്തിന്റെയും നാററം കൊണ്ട് ജീവിക്കാൻ വയ്യാത്ത നാടാണ് യു.പി. കാട്ടുകള്ളന്മാരായ രാഷ്ട്രീയക്കാരുടെ കൈകളിൽക്കിടന്നു ഞെരിയുന്ന നാടാണ് മദ്ധ്യപ്രദേശ്. ഈ സംസ്ഥാനങ്ങളിലെ സാക്ഷരതയുടെ ശതമാനം ഇപ്പോഴും ഇരുപത്തെട്ടാണ്. ഇവിടങ്ങളിൽ നരകംപോലെ വ്യാപിച്ചുകിടക്കുന്ന നിരക്ഷരതയുടേയും അന്ധവിശ്വാസത്തിന്റേയും ഇരുട്ടിലാണ് ആധുനിക കാലത്ത് പഴയ വാത്മീകിയുടെ ശ്രീരാമൻ പുനർജ്ജനിച്ചത്. ഈ ശ്രീരാമന്റെ പേരിൽ ഇന്ന് ഇന്ത്യയിൽ നടക്കുന്ന വർഗ്ഗീയ കോലാഹലങ്ങൾക്ക് സാക്ഷാൽ ശ്രീരാമനുമായി പുലബന്ധംപോലുമുള്ളതല്ല. രാമജന്മഭൂമിയിൽ കുടിയിരുത്താനുദ്ദേശിക്കുന്ന ശ്രീരാമബിംബം ഇന്ത്യയുടെ മനസ്സിൽ സഹസ്രാബ്ദങ്ങളായി ജീവിക്കുന്ന ശ്രീരാമന്റേതല്ല. ആ രാമബിംബം ഉത്തരേന്ത്യയിലെ നിരക്ഷര സംസ്കാരം കണ്ടെത്തിയതാണ്.

ശ്രീരാമന്റെ പേരിൽ സരയൂ നദിയുടെ കരയിൽ ബാബറി മസ്ജിദ് പൊളിച്ചിട്ടു. വാസ്തവത്തിൽ അന്ന് പൊളിഞ്ഞുവീണത് ബാബറി മസ്ജിദല്ല; ദിൻ ഇലാഹിയും കബീർദാസും സൂർദാസും ഗാന്ധിജിയും ടാഗോറുമൊക്കെയാണ്; മററുള്ളവർക്ക് എന്തും അങ്ങോട്ടു കൊടുക്കുന്നതിൽ ആനന്ദം കണ്ടെത്തിയ ഇന്ത്യയുടെ ആത്മാവാണ്.

ബാബറി മസ്ജിദ് ഇന്ത്യയിലെ പരശ്ശതം ദേവാലയങ്ങളിലൊന്നായിരുന്നു. അത് ഈ രാജ്യത്തെ ദൈവിക സൗന്ദര്യത്തിന്റെ പരശ്ശതം പ്രതീകങ്ങളിലൊന്നായിരുന്നു. അത് ഇന്ത്യയുടെ സ്വന്തവും, ഇവിടെ ഉള്ളതുമായിരുന്നു. അതില്ലാതാക്കിയപ്പോൾ സംഭവിച്ചത് സംഹാരത്തിന്റെ വിത്തുപാകലാണ്.

ഇരുന്നൂറു കൊല്ലത്തോളമായി ബാബറി മസ്ജിദ് തർക്കം കോടതിയിൽ കയറിയും ഇറങ്ങിയും നടക്കുകയായിരുന്നു. കോടതികൾക്ക് പരിഹാരം കണ്ടെത്താനായില്ല. ഇഴഞ്ഞിഴഞ്ഞ് അത് ഇവിടംവരെ എത്തി.

മതത്തിന്റെ തോക്കിൻകുഴലിലൂടെ മറെറാരു ഇന്ത്യ എന്ന സങ്കല്പവുമായി ഇവിടെ രൂപപ്പെട്ടുകൊണ്ടിരുന്ന കാവി രാഷ്ട്രീയത്തിന്റെ കളിയെ ഇന്ത്യയിലെ ഭരണാധികാരികൾ മാനവീയതയുടെ സാംസ്കാരിക ശക്തികൊണ്ട് നേരിട്ടില്ല. ഡിസംബർ 6-ന്റെ പ്രധാനമന്ത്രിയാവട്ടെ ഇവരിൽ നിന്നെല്ലാം ഒരടി മുന്നോട്ടുപോയി. അയോദ്ധ്യയിലേക്ക് ബി.ജെ.പിയുടെ രഥമുരുളുന്നതിന്റെ പൊരുളറിഞ്ഞിട്ടും പി.വി.നരസിംഹറാവു എന്ന പ്രധാനമന്ത്രിയുടെ മനസ്സിൽ ഇന്ത്യ ഊട്ടി വളർത്തിക്കൊണ്ടുവന്ന മനുഷ്യത്വത്തിന്റെ ഒരു കൊച്ചുപൂവുപോലും വിടർന്നില്ല. പി.വി.നരസിംഹറാവുവിന്റെ രാഷ്ട്രീയക്കളിക്കും രാഷ്ട്രീയ കാപട്യത്തിനും അശക്തിക്കും രാഷ്ട്രീയമോഹത്തിനും മുമ്പിലാണ് ബാബറി മസ്ജിദ് മലർന്നടിച്ചുവീണത്. മാത്രമോ? പി.വി.നരസിംഹറാവുവിന്റെ മുമ്പിൽ ഇന്ത്യയുടെ മുൻപ്രധാനമന്ത്രിമാരും മലർന്നടിച്ചുവീണു. ബാബറി മസ്ജിദ് പൊളിച്ചുമാററാനുള്ള ധൈര്യം ബി.ജെ.പിക്കും ഹിന്ദുവർഗ്ഗീയ മുന്നണിക്കും ലഭിച്ചത് എവിടെനിന്നായിരുന്നു? അശക്തനെങ്കിലും ശക്തിരാഷ്ട്രീയത്തിലെ കുറുക്കുവഴിക്കാരനെങ്കിലും ഇന്ത്യയുടെ പ്രധാനമന്ത്രിയെന്ന നിലയിൽ ജനങ്ങളോട് ഇതിന് ഉത്തരം പറയാനുള്ള ബാദ്ധ്യത നരസിംഹറാവുവിനുണ്ട്. വി.പി.സിംഗ് ഒഴികെയുള്ള ഇന്ത്യയുടെ മറെറല്ലാ പ്രധാനമന്ത്രിമാരും മസ്ജിദ് പ്രശ്നത്തോടു സ്വീകരിച്ച സമീപനം അധികാര രാഷ്ട്രീയത്തിന്റെ വിജയസാദ്ധ്യതയുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള ഒന്നായിരുന്നു. മതത്തെ രാഷ്ട്രീയത്തിൽനിന്നും പൂർണ്ണമായും മാററിനിർത്താൻ ഇവർക്കൊന്നും കഴിഞ്ഞില്ല. ഇന്ന് നരസിംഹറാവു എന്ന പ്രധാനമന്ത്രിക്ക് തീരെ ആവാത്തതും ഇതാണ്.

മസ്ജിദ് പൊളിച്ചു. ഇന്ത്യ കുലുങ്ങി. ഇന്ത്യയിലൂടെ വർഗ്ഗീയവിഷമൊഴുക്കി മസ്ജിദിന്റെയും മന്ദിറിന്റെയും ആളുകൾ വാശിയോടെ ഇന്ന് പൊരുതിനിൽക്കുന്നു. ആ കറുത്ത ഡിസംബർ 6-നു ശേഷം ഇവർക്കെല്ലാമറിയേണ്ടിയിരുന്നത് ഗവൺമെൻറ് എന്തു നിലപാടെടുക്കുമെന്നായിരുന്നു. ഒരു നിലപാടുമെടുക്കാൻ കഴിയാതെ, അല്ലെങ്കിൽ അതിനു തുനിയാതെ അവസാനം മസ്ജിദ് പ്രശ്നം സുപ്രീംകോടതിയുടെ ചുമലിൽ വച്ചുകൊടുത്തു പ്രസിഡൻറിലൂടെ ഇന്ത്യൻ പ്രധാനമന്ത്രി. രാഷ്ട്രപതി ഇന്ത്യയിലെ പരമോന്നത നീതിപീഠത്തോട് ആരാഞ്ഞ ഉപദേശം മസ്ജിദ് നിലനിന്നിരുന്ന സ്ഥലത്ത് മുമ്പ് ക്ഷേത്രം ഉണ്ടായിരുന്നോ എന്നാണ്. നീതിപീഠത്തിൽ നിന്നുള്ള ഉത്തരം പ്രതീക്ഷിച്ച് കാത്തിരിക്കുകയായിരുന്നു മസ്ജിദിന്റെയും മന്ദിറിന്റെയും ആളുകൾ. അതവിടെ നിൽക്കട്ടെ. ഇതിന് പരമോന്നത നീതിപീഠത്തിൽ നിന്ന് രാഷ്ട്രപതി പ്രതീക്ഷിച്ച ഉത്തരം എന്തായിരിക്കും? ഉണ്ടായിരുന്നുവെന്നോ, ഇല്ലായിരുന്നുവെന്നോ? ഉണ്ടായിരുന്നുവെന്നു വിധി കല്പിച്ചിരുന്നെങ്കിൽ എന്തു തീരുമാനമെടുക്കും? ഇല്ലായിരുന്നുവെന്നായിരുന്നു വിധിയെങ്കിൽ തീരുമാനമെന്തായിരിക്കും? എന്തായാലും രണ്ടുവർഷത്തിനുശേഷം പരമോന്നത നീതിപീഠത്തിന്റെ തലവനായ വെങ്കിട ചെല്ലയ്യ, അദ്ദേഹം പെൻഷൻ പററുന്നതിന്റെ തലേദിവസം വിധി പ്രസ്താവിച്ചു: ഇത് സുപ്രീംകോടതിക്ക് വിധി കല്പിക്കാൻ കഴിയുന്ന ഒന്നല്ല. പരമോന്നത നീതിപീഠത്തിന്റെ നിയമപരിധിയിൽ വരുന്നതല്ല ഇത്.

പിന്നെ എന്തിനാണ് ഈ വിധി പ്രസ്താവിക്കാൻ സുപ്രീംകോടതി രണ്ടു വർഷമെടുത്തത് എന്ന സ്വാഭാവികമായ ഒരു ചോദ്യവും ഉണ്ട്.

പക്ഷേ, ഈ കോടതിവിധി ഒരു ചുമരെഴുത്താണ്. രാഷ്ട്രീയക്കളിയുടെ നേരെയുള്ള ഒരു ചുമരെഴുത്ത്. ഭരണഘടനയോടും നിയമങ്ങളോടും ആദരവുള്ള വിധിയെഴുത്ത്. പ്രധാനമന്ത്രിയുടെ രാഷ്ട്രീയക്കൂടാരം എന്താഗ്രഹിച്ചോ അതിന് വഴങ്ങിയില്ല പരമോന്നത നീതിപീഠം. നീതിപീഠത്തിന്റെ പവിത്രത ഉയർത്തിപ്പിടിച്ചു. പരമോന്നത നീതിപീഠം പുരാവസ്തു ഗവേഷണകേന്ദ്രമല്ല എന്നാണ് ഈ വിധിയുടെ അർത്ഥം. ഇതിന്റെ മറെറാരർത്ഥം അത് കണ്ടെത്തിയിട്ടും കാര്യമില്ല എന്നാണ്.

ചരിത്ര നന്മയുടെയും സാംസ്കാരിക മഹിമയുടെയും ബലമുള്ള പുതിയൊരു ഭാഷ കണ്ടെത്താമോ ഈ പ്രശ്ന പരിഹാരത്തിന് എന്നാണ് ഇന്ത്യയുടെ ഹൃദയം ഇന്ന് ഇന്ത്യൻ ഭരണാധികാരികളോടും, മന്ദിറിന്റെയും മസ്ജിദിന്റെയും ആളുകളോടും ചോദിക്കുന്നത്. ആ ഭാഷ ഇന്ത്യയുടെ നിലനില്പിന്റെ ഭാഷയാണ്. രാമജന്മഭൂമിയിൽ ഒരു കലാക്ഷേത്രം സ്ഥാപിക്കണമെന്ന് ഈയിടെ നമ്മുടെ പ്രശസ്ത നർത്തകി പത്മാസുബ്രഹ്മണ്യം തിരുവനന്തപുരത്തുവച്ചു പറഞ്ഞതോർമ്മയുണ്ടോ? മതങ്ങളുടെയോ ഇവിടത്തെ രാഷ്ട്രീയത്തിന്റെയോ മനസ്സിൽ നിന്നല്ല ഈ ആഗ്രഹം പുറത്തുവന്നത്; മനുഷ്യന്റെ മനസ്സിൽ നിന്നാണ്. ഈ മാർഗ്ഗത്തിലേക്കു വരണം ഇന്ത്യയുടെ പ്രധാനമന്ത്രിയും അദ്ദേഹം കളിച്ചുവഷളാക്കുന്ന രാഷ്ട്രീയവും ഇവിടത്തെ മതങ്ങളും. ദൈവത്തിൽ വിശ്വസിക്കുന്നവർ സഹിഷ്ണുതയോടെ ഈ തർക്കം സരയൂ നദിയിലേക്ക് വലിച്ചെറിയണം. സരയൂ നദി ഈ തർക്കത്തിന്റെ എന്നെന്നേക്കുമായുള്ള ജലസമാധി കാത്തിരിക്കുന്നു.





## ഇ.എം.എസ്. നമ്പൂതിരിപ്പാട്

# മാർക്സിസ്റ്റ് ദർശനത്തിന്റെ ഉദ്ഭവം



കമ്മ്യൂണിസ്ററ് മാനിഫെസ്റേറാ പ്രസിദ്ധീകരിച്ചതോടുകൂടി മാർക്സിസം വ്യക്തമായ രൂപംകൊണ്ടുകഴിഞ്ഞിരുന്നു. ദർശനം, അർത്ഥശാസ്ത്രം, രാഷ്ട്രമീമാംസ, സൗന്ദര്യശാസ്ത്രം, വിപ്ളവ പ്രക്രിയയുടെ ശാസ്ത്രവും കലയും എന്നിവയെല്ലാം പ്രാഥമികമായ രൂപത്തിൽ വിവരിക്കുന്ന ഒരു ലഘു ഗ്രന്ഥമായിരുന്നു അത്.

അതിലെ ആശയങ്ങൾ അക്കാദമീയ രീതിയിൽ വിപുലീകരിച്ചുകൊണ്ടുള്ള ഒട്ടേറെ ഗ്രന്ഥങ്ങൾ പിന്നീട് മാർക്സ് അന്തരിക്കുന്നതുവരെ അദ്ദേഹവും എംഗൽസും തമ്മിൽ സഹകരിച്ചുകൊണ്ട് എഴുതി തയ്യാറാക്കിയിട്ടുണ്ട്. അക്കാദമീയ തലത്തിലല്ലാതെ പ്രായോഗിക രാഷ്ട്രീയത്തിന്റെയും ദൈനംദിന പ്രചാരവേലയുടെയും ഭാഗമായി ലഘുഗ്രന്ഥങ്ങൾ, ലേഖനങ്ങളും പ്രബന്ധങ്ങളും കത്തുകളും കുറിപ്പുകളും എന്നിവ അവർ കൂട്ടായും വെവ്വേറെയും രചിച്ചിട്ടുണ്ട്.

മാർക്സ് അന്തരിച്ചതിനുശേഷം താൻ ജീവിച്ചിരുന്ന 12 വർഷക്കാലത്ത് എംഗൽസും ഇതേ ജോലി തുടർന്നു. അദ്ദേഹം അന്തരിച്ചപ്പോൾ അനന്തര തലമുറകൾക്ക് അദ്ദേഹം നൽകിയ പൈതൃകം ഏറെറടുത്തുകൊണ്ട് ലെനിനും ഒട്ടേറെ ബൃഹദ് ഗ്രന്ഥങ്ങൾ, അതിലുമേറെ ലഘുഗ്രന്ഥങ്ങൾ, ലേഖനങ്ങളും പ്രബന്ധങ്ങളും കത്തുകളും കുറിപ്പുകളും മുതലായവ തന്റെ പൈതൃകമാക്കുകയുണ്ടായി. അവകൂടി ചേർന്നിട്ടാണ് ആദ്യകാലത്തെ മാർക്സിസം പിന്നീട് ലെനിനിസമായി പുഷ്ടിപ്പെട്ടത്.

ഇതിന്റെ തുടക്കം സംബന്ധിച്ച ചെറിയ സൂചന ഇതിനുമുമ്പുതന്നെ നൽകിയിട്ടുണ്ട്. മാർക്സ് ഒററയ്ക്ക് നടത്തിയ ദാർശനിക പഠനങ്ങളും അർത്ഥശാസ്ത്രപഠനത്തിന് എംഗൽസ് വ്യക്തിപരമായി നൽകിയ സംഭാവനയും 1844-ഓടെ വ്യക്തമായ രൂപംകൊണ്ടു. തൊഴിലാളിവർഗ്ഗത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള പുതിയ ദർശനവും പുതിയ അർത്ഥശാസ്ത്രവും രൂപപ്പെടാൻ തുടങ്ങുകയായിരുന്നുവെന്നർത്ഥം.

പക്ഷേ, ഹെഗലിയൻ ദർശനത്തിന്റെയും ബൂർഷ്വാ അർത്ഥശാസ്ത്രത്തിന്റെയും അവശിഷ്ടങ്ങൾ യഥാക്രമം മാർക്സിലും എംഗൽസിലും അന്നു കാണാമായിരുന്നു. അവയെ ഇല്ലാതാക്കാനുള്ള ഒരു സംയുക്ത പരിശ്രമത്തിലാണ് 1844-ൽ സംയുക്ത പ്രവർത്തനം തുടങ്ങിയതുതൊട്ട് കമ്മ്യൂണിസ്ററ് മാനിഫെസ്റേറാ രൂപപ്പെടുത്തുന്നതുവരെയുള്ള കാലത്ത് അവർ ഏർപ്പെട്ടത്.





ഇതിന്റെ ഭാഗമായി ദാർശനിക തലത്തിൽ ഹെഗലിസത്തിന്റെ അവശിഷ്ടങ്ങൾക്കെതിരേ സ്വയം വിമർശനം നടത്താൻ മാർക്സിനും എംഗൽസിനും ബാധ്യതയുണ്ടായിരുന്നു. അതാണ് തങ്ങളുടെ സംയുക്ത പ്രവർത്തനം തുടങ്ങിയ കാലംതൊട്ട് അവർ ചെയ്തുവച്ചത്.

ഹെഗലിസത്തിന്റെ അവശിഷ്ടങ്ങളെ പ്രതിനിധാനം ചെയ്തിരുന്ന ചില ജർമ്മൻ ദാർശനികർക്കെതിരെ പരിശുദ്ധ കുടുംബം, ജർമ്മൻ ആശയസമുച്ചയം എന്ന രണ്ടു ദാർശനിക ഗ്രന്ഥങ്ങൾ അവർ കൂട്ടായി എഴുതി. അതിലാദ്യത്തേതിൽ കുറെ ഭാഗങ്ങൾ മാർക്സും കുറെ എംഗൽസും എഴുതി. രണ്ടും ചേർത്ത് ഒരു സംയുക്ത ഗ്രന്ഥമാക്കുകയായിരുന്നു. രണ്ടാമത്തേതാകട്ടെ, തുടക്കം മുതൽ ഒടുക്കംവരെ ഇരുവരും ചേർന്നു രചിച്ചതാണ്.

ആ രണ്ടു ഗ്രന്ഥങ്ങളുടെ സംയുക്ത രചനയോടെ തങ്ങളിൽ അവശേഷിച്ചിരുന്ന ഹെഗലിസത്തിന്റെ അംശങ്ങളോട് അവർ അവസാനമായി വിടപറഞ്ഞുകഴിഞ്ഞു.

ഈ രണ്ട് ഗ്രന്ഥങ്ങളുടേയും രചന തികച്ചും അക്കാദമീയമായിരുന്നു. അക്കാദമീയ പണ്ഡിതന്മാർക്കിടയിൽ നടക്കുന്ന സംവാദത്തിന്റെ ശൈലിയാണ് അവയിലുണ്ടായിരുന്നത്. കൂടാതെ, പ്രസിദ്ധീകരണത്തിന്റെ കാര്യത്തിലും കുറെയേറെ തടസ്സങ്ങളുണ്ടായിരുന്നു. മാർക്സും എംഗൽസും പിന്നീട് ചൂണ്ടിക്കാണിച്ചതുപോലെ, സ്വയം ആശയശുദ്ധി വരുത്തുന്നതിനുവേണ്ടിയുള്ള ശ്രമങ്ങളായിരുന്നതിനാൽ ആ കൃതികളിലൊന്ന് "എലികൾക്ക് ഭക്ഷണമാകത്തക്ക രീതിയിൽ" കെട്ടിക്കിടക്കുകയായിരുന്നു. അവരിരുവരും അന്തരിച്ച് വർഷങ്ങൾക്കുശേഷമാണ് സോവിയററ് യൂണിയനിൽ ഇരുവരും ചേർന്നെഴുതിയ ആ കൃതി പ്രസിദ്ധീകരിച്ചത്.

എന്നാൽ, മാർക്സിന്റെയും എംഗൽസിന്റെയും ധൈഷണിക പ്രവർത്തനം അക്കാദമീയ തലത്തിൽ ഒതുങ്ങിനിന്നില്ല. "ദർശനത്തിന്റെ ഭൗതികായുധ"മായ തൊഴിലാളിവർഗ്ഗത്തിന്റേയും ആ വർഗ്ഗത്തിന്റെ രാഷ്ട്രീയ വളർച്ചയ്ക്ക് കളമൊരുക്കുന്ന ജനാധിപത്യ പ്രസ്ഥാനത്തിന്റേയും പുരോഗതിയിലൂടെ മാത്രമേ "പ്രപഞ്ചത്തെ വ്യാഖ്യാനിക്കുന്ന ദർശനം പ്രപഞ്ചത്തെ മാററിമറിക്കാനുള്ള ഉപകരണമായി മാറുക"യുള്ളൂ. ആ നിലയ്ക്ക് അകാദമീയ പഠനത്തിന്റെ ഭാഗമായിത്തന്നെ, ജനാധിപത്യ വിപ്ളവത്തിന്റേയും അതിൽ നിർണ്ണായകമായ പങ്കുവഹിക്കുന്ന തൊഴിലാളിവർഗ്ഗത്തിന്റേയും പ്രസ്ഥാനങ്ങളിൽ സജീവം പങ്കുകൊള്ളാനുള്ള ബാധ്യത അവർക്കുണ്ടായിരുന്നു.

ഇതിനുമുമ്പുതന്നെ എംഗൽസ് തന്റെ ഇംഗ്ളണ്ടിലെ വാസകാലമുപയോഗിച്ച് അവിടത്തെ തൊഴിലാളിവർഗ്ഗ (ചാർടിസ്ററ്) പ്രസ്ഥാനവുമായി ബന്ധം വച്ചിരുന്ന കാര്യം മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആ പ്രസ്ഥാനത്തിന്റെ ഭാഗമായി പ്രസിദ്ധീകരിച്ചിരുന്ന പത്രത്തിലേക്ക് എംഗൽസ് ധാരാളം ലേഖനങ്ങളെഴുതിയിരുന്നു. മാർക്സും സ്വന്തം നാട്ടിലെ പൗരാവകാശ ധ്വംസനത്തിന്റെ സാഹചര്യത്തിൽ നടത്താൻ കഴിയുന്നത്ര വ്യാപകമായി പത്രപ്രവർത്തനം നടത്തിയിരുന്നു. അവരിരുവരും വിവിധ പത്രങ്ങളിൽ എഴുതിയിരുന്ന ലേഖനങ്ങളാണ് പിന്നീട് ലഘുഗ്രന്ഥങ്ങളും ബൃഹദ് ഗ്രന്ഥങ്ങളുമായി മാറിയത്. അങ്ങനെ പത്രപ്രവർത്തനം ധൈഷണിക പഠനത്തേയും ധൈഷണിക പഠനം പത്രപ്രവർത്തനത്തേയും അന്യോന്യം സഹായിച്ചിരുന്നു.

എന്നാൽ അക്കാദമീയ തലത്തിലുള്ള പഠനങ്ങളിലും പത്രപ്രവർത്തനത്തിലുമായി മാർക്സിൻെറയും എംഗൽസിൻെറയും പ്രവർത്തനം ഒതുങ്ങിനിന്നില്ല. വിപ്ളവകാരികളായ ജനാധിപത്യവാദികളേയും അവരുടെ ഇടയിലുള്ള തൊഴിലാളിവർഗ്ഗ സമരധീരന്മാരേയും സംഘടിപ്പിക്കുക എന്ന ജോലി കൂടി അവർ ഏററെടുത്തു.

തൊഴിലാളിവർഗ്ഗ വിദ്യാഭ്യാസ സമിതി മുതലായ പല പേരുകളിലും വിപ്ളവാശയങ്ങൾ പ്രചരിപ്പിക്കാനുള്ള സംഘടനകൾക്ക് അവർ രൂപം നല്കി.

പല യൂറോപ്യൻ രാജ്യങ്ങളിലും രൂപം കൊണ്ടിരുന്ന യുവ വിപ്ളവകാരികളുടെ ഗ്രൂപ്പുകളായി അവർ സഹകരിച്ചു. ആ ഗ്രൂപ്പുകളിലോരോന്നിലും പ്രവർത്തിച്ചിരുന്ന കമ്മ്യൂണിസ്ററുകാരെ സ്വതന്ത്രമായി സംഘടിപ്പിക്കാൻ 'കമ്മ്യൂണിസ്ററ് കത്തിടപാട് കമ്മിററി' മുതലായ സംഘടനകൾക്ക് അവർ രൂപം നല്കി.

വിവിധങ്ങളായ ഈ പ്രവർത്തനങ്ങളിലൂടെ ജനാധിപത്യ വിപ്ളവ പ്രസ്ഥാനത്തെ ശക്തിപ്പെടുത്തുകയും അതിൻെറ അണികൾക്കകത്ത് വ്യക്തമായ കമ്മ്യൂണിസ്ററ് ഗ്രൂപ്പുകളെ വളർത്തിയെടുക്കുകയും ചെയ്യുന്നതിൽ അവർ സ്വയം മുഴുകി.

ജനാധിപത്യ വിപ്ളവ പ്രസ്ഥാനത്തിലും തൊഴിലാളിവർഗ്ഗ പ്രവർത്തകർക്കിടയിലും പലവിധ ചിന്താഗതികൾ രൂപപ്പെടുകയും അന്യോന്യം ഏററുമുട്ടുകയും ചെയ്തിരുന്ന കാലമാണത്. ഫ്യൂഡലിസത്തെ തകർത്ത് പൂർണ്ണവും യഥാർത്ഥവുമായ ജനാധിപത്യം സ്ഥാപിച്ച് അതിനകത്ത് തൊഴിലാളിവർഗ്ഗത്തിന് നിർണ്ണായകമായ പങ്കുനേടി ഭാവി കമ്മ്യൂണിസ്ററ് സമൂഹം രൂപപ്പെടുത്തുക എന്ന കാഴ്ചപ്പാടിനെതിരെ പല പെററി ബൂർഷ്വാ ചിന്താഗതികളും രൂപപ്പെടുകയായിരുന്നു. അവയെ ശക്തിയായെതിർത്ത് തൊഴിലാളി വർഗ്ഗത്തിൻെറ ചിന്താഗതിയും പരിപാടിയുമായ കമ്മ്യൂണിസത്തിനുവേണ്ടി പോരാടുകയായിരുന്നു മാർക്സിൻെറയും എംഗൽസിൻെറയും ചുമതല.

തൊഴിലാളിവർഗ്ഗത്തിൻേറതിനെതിരെ ബൂർഷ്വാസിയുടെ വീക്ഷണത്തിൽ ഊന്നിനിന്നുകൊണ്ടിരുന്ന പെററിബൂർഷ്വാ വിപ്ളവകാരികളിൽ വ്യക്തമായ രണ്ടു വിഭാഗങ്ങളുണ്ടായിരുന്നു.

സ്വയം ബൂർഷ്വാവർഗ്ഗത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് അതിൻെറ ഇടതുപക്ഷ ചിന്താഗതിക്കാരായി മാറുകയും അങ്ങനെ സോഷ്യലിസത്തേയും കമ്മ്യൂണിസത്തേയും സ്വായത്തമാക്കുകയും ചെയ്തവർ; സ്വയം തൊഴിലാളിവർഗ്ഗത്തിൽനിന്നു വന്നവരാണെങ്കിലും, തൊഴിലാളിവർഗ്ഗത്തിൻെറ വിപ്ളവാശയങ്ങൾ ഉൾക്കൊള്ളാൻ കഴിയാതെ സോഷ്യലിസത്തേയും കമ്മ്യൂണിസത്തേയും ബൂർഷ്വാ-പെററിബൂർഷ്വാ രീതിയിൽ വ്യാഖ്യാനിക്കുന്നവർ.

*മാർക്സും എംഗൽസും വെവ്വേറെയും രണ്ടുപേരും ചേർന്നും ഒട്ടേറെ ലേഖനങ്ങളും കത്തുകളും എഴുതിയിട്ടുണ്ട്. അവയിലടങ്ങിയ ആശയങ്ങൾ വിപുലീകരിച്ചും വിശദീകരിച്ചുമുള്ള ഗ്രന്ഥങ്ങൾ പിന്നീട് തയ്യാറാക്കപ്പെടുകയും പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. അവയാണ് മാനിഫെസ്റേറാവിൻെറ മുൻഗാമികൾ.*

ഈ രണ്ടു വിഭാഗക്കാരും ചേർന്ന് പലതരം സോഷ്യലിസ്ററ് ചിന്താഗതികൾക്ക് രൂപം നൽകിയിരുന്നു. അവയോരോന്നിനേയും മൂർത്തമായി പഠിച്ച് അതിലെ തെററുകളും കുററങ്ങളും ചൂണ്ടിക്കാണിക്കുന്നത് തൊഴിലാളിവർഗ്ഗ വിപ്ളവ പ്രസ്ഥാനത്തിൻെറ വളർച്ചയ്ക്കാവശ്യമായിരുന്നു. അങ്ങനെ, വിവിധ പെററിബൂർഷ്വാ സോഷ്യലിസ്ററ് ഗ്രൂപ്പുകളുടെ വീക്ഷണങ്ങളെ ഖണ്ഡിക്കുന്ന ലേഖനങ്ങൾ, കുറിപ്പുകൾ, കത്തുകൾ എന്നിവ മാർക്സും എംഗൽസും എഴുതി.

ഈ പെററിബൂർഷ്വാ സോഷ്യലിസ്ററ് ഗ്രൂപ്പുകളെപ്പററി കമ്മ്യൂണിസ്ററ് മാനിഫെസ്റേറായിൽത്തന്നെ വ്യക്തമായ പരാമർശങ്ങളുണ്ട്. ഫ്യൂഡൽ പ്രഭുക്കളുടെ കാഴ്ചപ്പാടോടെ മുതലാളിത്ത വ്യവസ്ഥയെ വിമർശിക്കുന്ന ഫ്യൂഡൽ സോഷ്യലിസം, മതപരമായ കാഴ്ചപ്പാടോടെ മുതലാളിത്ത സമൂഹത്തെ നിശിതമായി വിമർശിക്കുന്ന ക്രിസ്ത്യൻ സോഷ്യലിസം, മുതലാളിത്ത കാഴ്ചപ്പാടോടെ മുതലാളിത്ത സമൂഹത്തിലെ ദുഷ്ടുകളെ വിമർശിച്ചുകൊണ്ട് മുതലാളിത്ത സാമൂഹ്യ വ്യവസ്ഥയ്ക്ക് അടിസ്ഥാനപരമായി യാതൊരു പരിക്കുമേൽക്കാതെ 'പരിഷ്കരിച്ച' മുതലാളിത്തത്തിന് സോഷ്യലിസമെന്ന പേരിടുന്ന ബൂർഷ്വാ സോഷ്യലിസം, തൊഴിലാളി വർഗ്ഗത്തിൻെറ സംഘടിത പ്രസ്ഥാനത്തിലൂടെയല്ലാതെ പെററിബൂർഷ്വാ നേതൃത്വത്തിലുള്ള രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ സോഷ്യലിസം കെട്ടിപ്പടുക്കാൻ ശ്രമിക്കുന്ന പെററി ബൂർഷ്വാ സോഷ്യലിസം മുതലായ പലതിൻേറയും പ്രതിനിധികൾ പ്രസ്ഥാനത്തിൽ പ്രവർത്തിച്ചിരുന്നു. അവയോരോന്നിനുമെതിരേ ഉറച്ചുനിന്നു പോരാടിക്കൊണ്ടല്ലാതെ തൊഴിലാളിവർഗ്ഗത്തിൻെറ ആശയസംഹിതയും കർമ്മപദ്ധതിയും നടപ്പിലാക്കാൻ കഴിയുകയില്ല.

ഈ സാഹചര്യത്തിൽ മുതലാളിത്ത സാമൂഹ്യ വ്യവസ്ഥയ്ക്കെതിരെ പോരാടുന്ന ഓരോ സംഘടനയും ഗ്രൂപ്പുമായി സഹകരിക്കുക, അവയോരോന്നിൻേറയും വീക്ഷണവും പ്രവർത്തന പരിപാടിയും തൊഴിലാളിവർഗ്ഗ കാഴ്ചപ്പാടിൽ വിലയിരുത്തുക, അവയോരോന്നുമായി ആശയതലത്തിൽ വിട്ടുവീഴ്ചയില്ലാത്ത സമരവും പ്രായോഗികതലത്തിൽ അയവേറിയ അടവും അംഗീകരിക്കുക-ഇതെല്ലാം ചെയ്യേണ്ടിയിരുന്നു.

ഈ ബഹുമുഖ പ്രവർത്തനത്തിൻെറ ഫലമായി തുടക്കത്തിൽ സഹകരിച്ചിരുന്ന പലരും മാർക്സിൻെറയും എംഗൽസിൻെറയും നേതൃത്വത്തിലുള്ള പ്രസ്ഥാനങ്ങളിൽനിന്ന് പുറത്തുപോവുകയോ അവരെ അതിൽനിന്ന് പുറത്താക്കുകയോ ചെയ്തു. അതേ അവസരത്തിൽ, വിവിധ പെററിബൂർഷ്വാ ചിന്താഗതികൾക്ക് ആദ്യം വിധേയരായിരുന്ന പലരും മാർക്സിൻെറയും എംഗൽസിൻെറയും തത്ത്വാധിഷ്ഠിത പ്രവർത്തനത്തിൻെറ ഫലമായി കമ്മ്യൂണിസ്ററ് നിലപാടിലെത്തി.

അങ്ങനെയാണ് പെററി ബൂർഷ്വാ കാഴ്ചപ്പാടോടെ ആദ്യം രൂപീകരിക്കപ്പെട്ടിരുന്ന 'നീതിമാന്മാരുടെ ലീഗ്' എന്ന സാങ്കല്പിക സോഷ്യലിസ്ററ് ഗ്രൂപ്പ് പിന്നീട് 'കമ്മ്യൂണിസ്ററ് ലീഗ്' എന്നപേരിൽ പുനഃസംഘടിപ്പിക്കപ്പെട്ടതും അതിൻെറ നേതൃതലത്തിലേക്ക് മാർക്സും എംഗൽസും തിരഞ്ഞെടുക്കപ്പെട്ടതും. അതോടെ ''മനുഷ്യരെല്ലാവരും സമന്മാർ'' എന്ന പെററി ബൂർഷ്വാ സാങ്കല്പിക സോഷ്യലിസത്തിൻെറ മുദ്രാവാക്യം അംഗീകരിക്കാൻ 'കമ്മ്യൂണിസ്ററ് ലീഗാ'യി മാറിയ നീതിമാന്മാരുടെ ലീഗ്' തയ്യാറായി. ഈ പുതിയ കമ്മ്യൂണിസ്ററ് ലീഗിൻെറ ആധികാരിക രേഖയായാണ് കമ്മ്യൂണിസ്ററ് മാനിഫെസ്റേറാ പ്രസിദ്ധീകരിക്കപ്പെട്ടത്.

ഈ പ്രക്രിയയുടെ ഭാഗമായി മാർക്സും എംഗൽസും വെവ്വേറേയും രണ്ടുപേരും ചേർന്നും ഒട്ടേറെ ലേഖനങ്ങളും കത്തുകളും എഴുതിയിട്ടുണ്ട്. അവയിലടങ്ങിയ ആശയങ്ങൾ വിപുലീകരിച്ചും വിശദീകരിച്ചുമുള്ള ഗ്രന്ഥങ്ങൾ പിന്നീട് തയ്യാറാക്കപ്പെടുകയും പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. അവയാണ് മാനിഫെസ്റേറാവിൻെറ മുൻഗാമികൾ.

1844-ൽ തങ്ങളുടെ സംയുക്ത പ്രവർത്തനം തുടങ്ങിയതുതൊട്ട് 1848-ൽ മാനിഫെസ്റേറാ പ്രസിദ്ധീകരിക്കുന്നതുവരെ മാർക്സും എംഗൽസും നടത്തിയ അക്കാദമീയവും പ്രായോഗികവുമായ പ്രവർത്തനമാണ് മാർക്സിസത്തിന് ജന്മം നൽകിയത്. അതിൻെറ ഭാഗമായി 'സാങ്കല്പിക സോഷ്യലിസ'മെന്നു പിന്നീടവർ വിശേഷിപ്പിച്ച വിവിധ സോഷ്യലിസ്ററ് ഗ്രൂപ്പുകൾക്കെതിരെ നടത്തിയ ആശയസമരമാണ് മാർക്സിസത്തിന് ജന്മം നൽകിയത്. അതിൻെറ ജനനത്തിനുമുമ്പുള്ള പേററുനോവായിരുന്നു 1844–48 കാലത്ത് അവർ നടത്തിയ ആശയ സമരമെന്നു പറയാം.

ചിന്താ പബ്ളിഷേഴ്സ് പ്രസിദ്ധീരിക്കുന്ന 'മാർക്സിസം ലെനിനിസവും ആശയസമരവും' എന്ന പുസ്തകത്തിൽ നിന്ന്





സച്ചിദാനന്ദൻ

# അടിമുടി ജനവിരുദ്ധം

## എം.എ ബേബിയുടെ ലേഖനത്തിന് ഒരു പ്രതികരണം



യുക്തിവാദങ്ങൾ പലതരമുണ്ട്.

വർണ്ണവ്യവസ്ഥയെ വെല്ലുവിളിക്കുന്ന അരാജകദർശനത്തിൻെറ കേന്ദ്രങ്ങളായ ബുദ്ധവിഹാരങ്ങളും ജൈനക്ഷേത്രങ്ങളും തകർക്കപ്പെടുകയോ ഹൈന്ദവ ദൈവമന്ദിരങ്ങളായി മാററപ്പെടുകയോ വേണ്ടതാണെന്നു വിശ്വസിച്ച ബ്രാഹ്മണ യുക്തിവാദം;

സാമൂഹ്യസമ്പത്തിൻെറയും പ്രാകൃത വിശ്വാസത്തിൻെറയും കേന്ദ്രങ്ങളായ ഹൈന്ദവ മന്ദിരങ്ങൾ തകർക്കുന്നത് രാജഭണ്ഡാരത്തിനും ഏകദൈവമതത്തിനും ബലംകൂട്ടുമെന്നു വിശ്വസിച്ച മുഗൾ യുക്തിവാദം.

മതം മനുഷ്യനെ മയക്കുന്ന കറുപ്പാകയാൽ പള്ളികൾ തകർക്കുന്നത് മയക്കുമരുന്നിനെതിരായ യുദ്ധത്തിലെ മുഖ്യ അടവാണെന്നു കരുതിയ സ്ററാലിനിസ്ററ് യുക്തിവാദം;

അമ്പലങ്ങൾ തകർത്തവരോടു പകരം വീട്ടാൻ പള്ളി തകർക്കുകതന്നെയാണു ശരിയായ മാർഗ്ഗമെന്നു വിശ്വസിക്കുന്ന സ്വയം സേവക യുക്തിവാദം;

എല്ലാ ആദ്ധ്യാത്മിക വ്യവഹാരങ്ങളും യുക്ത്യതീതമായതിനാൽ തകർക്കപ്പെടേണ്ടത് അന്ധവിശ്വാസങ്ങളാണെന്ന് അന്ധമായി വിശ്വസിക്കുന്ന വെറും യുക്തിവാദം...

എല്ലാ യുക്തിവാദങ്ങളും ബാർബേറിയനിസത്തിൽത്തന്നെയാണ് ചെന്നവസാനിക്കുന്നതെന്നതുകൊണ്ട് ഏതെങ്കിലും തരം യുക്തിവാദം വിശ്വാസസ്വാതന്ത്ര്യമെന്ന അടിസ്ഥാന സ്വാതന്ത്ര്യം സംരക്ഷിക്കുമെന്ന് എനിക്കു വിശ്വാസമില്ല. പ്രയുക്ത മാർക്സിസവും മറെറല്ലാ ഭൗതിക–ആദ്ധ്യാത്മിക വിശ്വാസങ്ങളേയും അടിച്ചമർത്തുന്ന ഏകദൈവ വിശ്വാസംതന്നെയായിട്ടാണ് അതിനു സർവ്വാധികാരമുണ്ടായിരുന്ന ദേശങ്ങളിൽ നിലനിന്നിട്ടുള്ളതും, ഉള്ള ദേശത്ത് നിലനില്ക്കുന്നതും.

അങ്ങനെ നോക്കുമ്പോൾ എം.എ. ബേബി (കലാകൗമുദി ലേഖനം) പരോക്ഷമായി ആക്രമിക്കുന്ന ഇ.എം.എസ് നമ്പൂതിരിപ്പാടിൻെറ നിലപാട് തികച്ചും യുക്തിസഹമാണെന്നു കാണാം. തങ്ങൾക്കു ചരിത്രത്തിൻെറ പരമരഹസ്യം അറിയാമെന്നും അതുകൊണ്ട് അനിവാര്യമായും വരാനിരിക്കുന്ന ഭാവിക്കായി ഇന്നത്തെ തലമുറയെ ആഹുതി ചെയ്യാൻ തങ്ങൾക്കു ന്യായമായ അവകാശമുണ്ടെന്നും തങ്ങൾ തെററുപററാത്തവരാകയാൽ തങ്ങളുടെ ഭരണകൂടത്തിനു വിമർശകരുടെയോ പ്രതിപക്ഷത്തിൻെറയോ ആവശ്യമില്ലെന്നും വിശ്വസിക്കുന്ന തരം മാർക്സിസത്തിൻെറ വക്താക്കളുടെ ധൈഷണികാഹങ്കാരത്തെക്കുറിച്ച് പണ്ടുപണ്ട് കാൾ പോപ്പർ എന്ന (ഈയിടെ അന്തരിച്ച) ഒരു 'ലിബറൽ' വിദ്വാൻ ചിലതൊക്കെ പറഞ്ഞു. ലെനിനിസത്തെക്കുറിച്ചുള്ള വിമർശനങ്ങളിൽ റോസാലക്സംബർഗും ഗ്രാംഷിയും ഇങ്ങനെ ചിലതൊക്കെ പറഞ്ഞിരുന്നു എന്നാണോർമ്മ.

*നമ്മുടെ മതേതരത്വവാദികൾക്കു പററിയ രണ്ടു തെററുകളിലൊന്ന് പാശ്ചാത്യ മാതൃകയിലുള്ള ഒരു സെക്യൂലറിസത്തെക്കുറിച്ചു സംസാരിച്ചതായിരുന്നു. ഭക്തിപ്രസ്ഥാനത്തിലും സൂഫീ തത്ത്വചിന്തകരിലും ഗാന്ധിയിലും ദേശീയ–ജനകീയ പ്രസ്ഥാനങ്ങളിലുമാണ് ഇന്ത്യയ്ക്കു പററിയ ബഹുമത സഹവർത്തിത്വത്തിൻെറ മാതൃക നാം തിരക്കേണ്ടത്.*

നിർഭാഗ്യവശാൽ ''വിജയിച്ച'' മാർക്സിസ്ററുകളുടെ ശബ്ദമാണ് ചരിത്രത്തിലുയർന്നു കേട്ടിരുന്നത്. ''പരാജയപ്പെട്ട'' മാർക്സിസ്ററുകളുടെ (നവ ഇടതുപക്ഷവും പാശ്ചാത്യ മാർക്സിസ്ററുകളും മററും) ശബ്ദത്തെ അത് അടിച്ചമർത്തി. ഇന്ന് ചരിത്രത്തിൻെറ മറെറാരു വൈപരീത്യത്താൽ ആ അടിച്ചമർത്തപ്പെട്ട ശബ്ദങ്ങളും അവർ നല്കിയ താക്കീതുകളും പ്രസക്തമാവുകയും ''വിജയി''കളുടെ ശവകുടീരങ്ങളെ പായൽ മൂടുകയും ചെയ്തിരിക്കുന്നു. ഗാന്ധിയെ മതമൗലികവാദിയാക്കുന്നതിലൂടെ പരിഹാസ്യനാകുന്നത് ഗാന്ധിയല്ല, മൗലികവാദത്തിന് വർത്തമാന വ്യവഹാരത്തിലുള്ള അർത്ഥം തിരുത്തി ലളിതമായ മതവിശ്വാസത്തെ മൗലികവാദമായി പുനർനിർവ്വചിക്കാൻ ശ്രമിക്കുന്ന വികടവിചിന്തനരീതിതന്നെയാണ്. എല്ലാ മതങ്ങളേയും തുല്യതയോടെ ദർശിക്കുകയും, തൻെറ പ്രാർത്ഥനായോഗങ്ങളിൽ എല്ലാ മതങ്ങളുടേയും സന്ദേശങ്ങളുൾക്കൊള്ളിക്കുകയും 'ഈശ്വരൻ സത്യമാണ്' എന്ന പഴയ പ്രസ്താവത്തെ 'സത്യമാണ് ഈശ്വരൻ' എന്നു നിരീശ്വരവാദികൾക്കും അംഗീകരിക്കാവുന്ന രീതിയിൽ തിരിച്ചിടുകയും ശാസ്ത്രവാദിയായ എൻ.കെ. ബോസിനോട് 'താങ്കൾ നിരീശ്വരവാദിയാണെന്നതു പ്രശ്നമേയല്ല, സത്യാന്വേഷിയാണല്ലോ' എന്നു പുഞ്ചിരിക്കുകയും ഇന്ത്യൻ ഭരണകൂടം പാകിസ്ഥാനോടുള്ള കരാറു പാലിക്കാനായി സത്യാഗ്രഹമനുഷ്ഠിക്കുകയും ഇസ്ലാമിനോടുള്ള ആഭിമുഖ്യത്തിൻെറ പേരിൽത്തന്നെ രക്തസാക്ഷിയാകേണ്ടി വരികയും ചെയ്ത ഗാന്ധിയല്ലെങ്കിൽ മററാരാണ് യൂറോപ്പിൽ നിന്നും ഭിന്നമായി ഒരു ബഹുമതരാഷ്ട്രമായ ഇന്ത്യയ്ക്കു യോജിച്ച അപരമത ബഹുമാനത്തിൻെറ (അതാണ് ഇന്ത്യയിൽ 'സെക്യൂലറിസ'ത്തിൻെറ അർത്ഥം— 'മത'ത്തിൽ എല്ലാ അഭിപ്രായവീക്ഷണങ്ങളും ഉൾക്കൊള്ളുന്നു) മാതൃകയെന്ന് എനിക്കറിഞ്ഞുകൂടാ.

ഗാന്ധിയെ 'ഫണ്ടമെൻറലിസ്ററെ'ന്നു വിശേഷിപ്പിച്ചതിന്, ഇ.എം.എസ് പിന്നീടു നല്കിയ വിശദീകരണത്തിൻെറ പേരിലല്ലെങ്കിലും അദ്ദേഹത്തിൻെറ പൂർവ്വകാല സേവനത്തിൻെറ പേരിൽ ജനങ്ങൾ മാപ്പു നല്കിയേക്കാം. എന്നാൽ 'പീപ്പിൾസ് ഡമോക്രാററിക് പാർട്ടി', 'ഇന്ത്യൻ നാഷനൽ ലീഗ്' എന്നീ വഞ്ചകമായ പേരുകൾ വഹിക്കുന്ന മുസ്ലീം മതമൗലികവാദികളുമായി മാർക്സിസ്ററു പാർട്ടി ഉണ്ടാക്കിയ ധാരണകളെ ന്യായീകരിക്കുവാനുള്ള അദ്ദേഹത്തിൻെറ ശ്രമത്തിനു മാപ്പു നല്കപ്പെടുകയില്ല. എൺപതുകളുടെ മദ്ധ്യത്തിൽ മാർക്സിസ്ററു പാർട്ടി വർഗ്ഗീയതയ്ക്കെതിരായി സന്ധിയില്ലാത്ത സമരം പ്രഖ്യാപിച്ചപ്പോൾ ആ ഒരൊററ ആദർശ

ത്തിൻെറ പേരിൽ വീക്ഷണപരവും നയപരവുമായ അഭിപ്രായവ്യത്യാസങ്ങൾ തുറന്നു പറഞ്ഞുകൊണ്ടുതന്നെ ആ പാർട്ടിയുമായി സംവാദ-സഹകരണങ്ങൾക്കു തയ്യാറായ വലിയൊരു വിഭാഗം ബുദ്ധിജീവികളും എഴുത്തുകാരും സാംസ്കാരിക പ്രവർത്തകരും സാമാന്യ ജനങ്ങളും കേരളത്തിലുണ്ട്. പരിസ്ഥിതി, സ്ത്രീവാദം, വോളൻററി സംഘടനകളുടെ പങ്ക്, വികസനമാതൃക, സാഹിത്യസിദ്ധാന്തം തുടങ്ങിയ മേഖലകളിൽ അടിസ്ഥാനപരമായ അഭിപ്രായവ്യത്യാസങ്ങളുണ്ടായിട്ടുപോലും സാമാജ്യത്വത്തോടും നാടുവാഴി പ്രത്യയശാസ്ത്രത്തോടുമുള്ള എതിർപ്പ്, വർഗ്ഗീയതയോടുള്ള പൂർണ്ണമായ വിയോജിപ്പ്, ഫെഡറലിസ്ററ് ദേശീയബോധത്തോടും സാമ്പത്തിക സ്ഥിതിസമത്വത്തോടുമുള്ള പ്രതിജ്ഞാബദ്ധത എന്നീ മൂല്യങ്ങളുടെ പേരിൽ ഇടതുപക്ഷത്തിനു വേണ്ടി തിരഞ്ഞെടുപ്പു പ്രചാരണത്തിൽപ്പോലും ഏർപ്പെട്ട എന്നെപ്പോലുള്ള ഏറെ ആളുകളുണ്ട്. 1957-ൻെറ സ്പിരിററ് തിരിച്ചുവരുന്നതായി ഞങ്ങൾക്കു തോന്നി. വിശുദ്ധമായ ഒരു പ്രായോഗികരാഷ്ട്രീയം അസാദ്ധ്യമായ ഒരു വിരോധാഭാസമാകണമെന്നില്ലെന്ന് ഞങ്ങൾ പ്രത്യാശിച്ചു. അമ്പത്തേഴിലെ ഗവൺമെൻറിൻെറയത്ര വിപ്ളവകരമായിരുന്നില്ലെങ്കിലും ജനങ്ങളോട് ഉത്തരവാദിത്വവും സാക്ഷരതപോലുള്ള ജനകീയ പരിപാടികളോട് ആത്മാർത്ഥമായ ആഭിമുഖ്യവുമുള്ള ഒരു ഗവൺമെൻറായിരുന്നു തുടർന്നു നിലവിൽ വന്നത്. തുടർന്ന് വീണ്ടും അഴിമതിയിൽ മുങ്ങിയ കോൺഗ്രസ്സ് കൂട്ടുകെട്ടിനെ ഭരണത്തിലേററിയത് കേരളജനതയുടെ സംശയാസ്പദമായ രാഷ്ട്രീയ വിവേകത്തിൻെറ (''വിമോചനസമരം'' കഴിഞ്ഞും അടിയന്തരാവസ്ഥ കഴിഞ്ഞും കേരളീയർ പ്രതികരിച്ച മുൻരീതിക്കനുസൃതമായിത്തന്നെ) പ്രകടനമായിരുന്നുവെന്നു വേണം പറയാൻ. എന്നാൽ ഇപ്പോൾ ഒരിക്കൽക്കൂടി മാർക്സിസ്ററു പാർട്ടി ''റിയൽ പൊളിററിക്കി''ൻെറ സമ്മർദ്ദങ്ങൾക്കു പൂർണ്ണമായും വഴങ്ങി ബാക്കിയായ ആദർശനിഷ്ഠയും കൈയൊഴിച്ചിരിക്കുന്നുവെന്നു പറയാൻ ഖേദമുണ്ട്. ഇസ്ലാം തീവ്രവാദികളുമായുള്ള ഈ സഖ്യം കേരളത്തിൽ ബി.ജെ.പിയെ ബലപ്പെടുത്തുകയും കേരളീയജനതയെ കക്ഷിരാഷ്ട്രീയത്തെത്തന്നെ തിരസ്കരിക്കുന്ന അവസ്ഥയിലേക്കു തള്ളിനീക്കുകയും ചെയ്യും. ഇപ്പോൾത്തന്നെ ഇന്ത്യൻ ജനങ്ങൾ ''റോൾ മോഡലു''കൾക്കു വേണ്ടി രാഷ്ട്രീയ പ്രവർത്തകരെ വിട്ട് ശേഷനെയും ഖീർനാറെയും അൽഫോൺസിനെയുംപോലെ കർക്കശരായ-നീതിബോധമുള്ളവരെന്നു കരുതപ്പെടുന്ന-ബ്യൂറോക്രാററുകളിലേക്കു തിരിഞ്ഞുതുടങ്ങിയിരിക്കുന്നു. തിരഞ്ഞെടുക്കാൻ ഒരു കക്ഷിയും ഇല്ലാതാകുമ്പോൾ കേരളീയജനതയുടെ സഹജമായ സിനിസിസം ഗഹനമാവുകയോ, അതല്ലെങ്കിൽ പരിസ്ഥിതിബോധമുള്ള വികസനത്തിലും ദിശാബോധമുള്ള സാക്ഷരതയിലും സ്ത്രീവിമോചനത്തിലും ഉപഭോഗ പ്രതിരോധത്തിലും മതസൗഭ്രാത്രത്തിലും സമാന്തര വിദ്യാഭ്യാസ സമ്പ്രദായത്തിലും (പാരലൽ കോളേജുകൾ അല്ലേ!) ജാതീയ-വർഗ്ഗീയ രാഷ്ട്രീയത്തിൻെറ തിരസ്കാരത്തിലും ഊന്നുന്ന ഒരു പുത്തൻ ഇടതുപക്ഷത്തിന് അവർ പിറവി നല്കുകയോ ചെയ്യും.

നമ്മുടെ മതേതരത്വവാദികൾക്കു പററിയ രണ്ടു തെററുകളിൽ ഒന്ന് പാശ്ചാത്യ മാതൃകയിലുള്ള ഒരു സെക്യുലറിസത്തെക്കുറിച്ചു സംസാരിച്ചതായിരുന്നു. ഭക്തിപ്രസ്ഥാനത്തിലും സൂഫി തത്ത്വചിന്തകരിലും ഗാന്ധിയിലും ദേശീയ-ജനകീയ പ്രസ്ഥാനങ്ങളിലുമാണ് ഇന്ത്യയ്ക്കു പററിയ ബഹുമത സഹവർത്തിത്വത്തിൻെറ മാതൃക നാം തിരക്കേണ്ടത്—മനുഷ്യൻെറ ആത്മീയമാനത്തെത്തന്നെ തിരസ്കരിക്കുന്ന തത്ത്വചിന്തകളിലല്ല. ഭരണകൂടത്തെ മതമുക്തമാക്കണം എന്നിടത്തോളം പാശ്ചാത്യമാതൃക ശരിയായിരിക്കാം, എന്നാൽ സിവിൽ സമൂഹത്തിനകത്ത് ഭിന്നമതങ്ങളെ സംഘർഷരഹിതമായി നിലനിർത്താനുള്ള മാർഗ്ഗങ്ങളൊന്നും ഏകമതസമൂഹങ്ങൾക്കു തരാനാവില്ല. രണ്ടാമത്തേത്, ഇസ്ലാം മതമൗലികവാദത്തിൻെറ വിപത്ത് വേണ്ടത്ര ആഴത്തിൽ ഗ്രഹിക്കാത്തതായിരുന്നു. ഇന്ത്യയുടെ ആഭ്യന്തര സാഹചര്യത്തിൽ നവഹൈന്ദവ രാഷ്ട്രീയമാണ് വലിയ വിപത്തെങ്കിലും ഇന്നത്തെ ആഗോളസാഹചര്യം പരിഗണിക്കുമ്പോൾ, ബോംബും പോർവിമാനങ്ങളുമായി യുദ്ധസജ്ജമായി നില്ക്കുന്ന ഇസ്ലാമിക-ക്രിസ്തീയ വർഗ്ഗീയവാദങ്ങൾക്കു മുമ്പിൽ ട്രൗസറും കുറുവടിയുമായി നില്ക്കുന്ന രാഷ്ട്രീയ സ്വയംസേവകൻ നിസ്സാരനും അനുകമ്പാർഹനുമായ ഒരു ഹാസ്യകഥാപാത്രം മാത്രമായി മാറുന്നു. ചേകന്നൂർ മൗലവിയുടെ തിരോധാനം മുതൽ സൽമാൻ റുഷ്ദിക്കും തസ്ലീമാനസ്റീനിനും നേരിടേണ്ടി വരുന്ന വധഭീഷണികൾ വരെയുള്ള സംഭവങ്ങൾ മനുഷ്യൻെറ സ്വാതന്ത്ര്യത്തിനും അന്തസ്സിനും നേരേ ഉയർത്തുന്ന ഭീഷണികൾ ഒരുവശത്ത്; ഇന്ത്യയെ ശിഥിലീകരിക്കാനും ജനജീവനും സമ്പത്തും നശിപ്പിക്കാനും ഇസ്ലാം മൗലികവാദികൾ നടത്തുന്ന അന്തർദ്ദേശീയ ഗൂഢാലോചന മറുവശത്ത്. ഇവയെ ഒരു മനുഷ്യവിശ്വാസിക്കും കണ്ടില്ലെന്നു നടിക്കാൻ കഴിയുകയില്ല. ഈ ഭീഷണിയെ കുറച്ചു കണ്ടുവെന്നത് ഞാനുൾപ്പെടെ വിശാലാർത്ഥത്തിൽ ഇടതുപക്ഷത്തു നില്ക്കുന്നവർ ചെയ്ത ഒരു വലിയ തെററാണ്. അതിൻെറ ഉറവിടം ന്യൂനപക്ഷത്തോടുള്ള മൈത്രീഭാവമായിരുന്നുവെങ്കിൽപ്പോലും. രണ്ടു തരം വർഗ്ഗീയ ഫാസിസങ്ങളും തുല്യശക്തിയോടെ ചെറുക്കപ്പെടേണ്ടതുണ്ട്. ബാബ്റി മസ്ജിദിനെയെന്നപോലെ ചേകന്നൂർ മൗലവിയുടെ വ്യാഖ്യാന സ്വാതന്ത്ര്യത്തെയും നാം സംരക്ഷിക്കേണ്ടതുണ്ട്. മനുഷ്യരെ മുഴുവൻ സഹോദരീസഹോദരരാക്കുന്ന യഥാർത്ഥമായ ആത്മീയതയും മനുഷ്യരെ തമ്മിൽ പോരടിപ്പിക്കുന്ന യാഥാസ്ഥിതികമായ സംഘടിത മതഭീകരതയും തമ്മിലുള്ള ഈ വൈരുദ്ധ്യത്തിൽ ആത്മീയവാദികളും ഭൗതികവാദികളും ഒരുപോലെ സംഘടിത മതഭീകരതയെ ചെറുക്കേണ്ടതുണ്ട്.

ഈ സാഹചര്യത്തിലാണ് മാർക്സിസ്ററു പാർട്ടി ഇസ്ലാം മതഭീകരരുമായി പുലർത്തുന്ന ചങ്ങാത്തം ഹീനമായ വിശ്വാസവഞ്ചനയാകുന്നത്. അതിനെ ന്യായീകരിക്കുന്ന ഇ.എം.എസ്സിൻെറ നിലപാട് അടിമുടി ജനവിരുദ്ധമാകുന്നത്. ശ്രീ. എം.എ. ബേബിയെപ്പോലെ വിവേകത്തിനായി വാദിക്കുന്നവർ ഇടതുപക്ഷത്തുണ്ടെന്നു കാണുന്നത് ആശ്വാസകരമാണ്: മാർക്സിസ്ററു പാർട്ടി അതിൻെറ മററു ചില ജനവിരുദ്ധ നിലപാടുകളോടൊപ്പം ഈ നിലപാടും തിരുത്തുന്നതുവരെ ഈ ആശ്വാസം വ്യർത്ഥമായിരിക്കുമെങ്കിലും.



വി.കെ.മാധവൻകുട്ടി

# ഏതു ഗാന്ധി, ഏതു സുലൈമാൻസേട്ട്

ആരെന്തുപറഞ്ഞാലും എന്തുതന്നെ വാദമുഖങ്ങൾ ഉയർത്തിയാലും മുസ്ലിം ലീഗ് ഒരു മതമൗലിക പാർട്ടിയല്ല എന്നു വിശ്വസിക്കാൻ തയ്യാറില്ല. ഗാന്ധിജി ഒരു മതമൗലികവാദിയായിരുന്നു, അതുപോലെ ഇബ്രാഹിം സുലൈമാൻ സേട്ടും ഒരു മതമൗലികവാദിയാണ് എന്നു ചൂണ്ടിക്കാണിക്കുന്നവരോട് ഒന്നേ പറയാനുള്ളു: ''എന്നാലേ, അങ്ങനെയാണെങ്കിൽ രണ്ടുപേരേയും അങ്ങോട്ട് ഉപേക്ഷിക്കാം.'' അല്ലാതെ ഗാന്ധിജിയുടെ മറവിൽ, തണലിൽ, ഒഴിവുകഴിവിൽ സുലൈമാൻ സേട്ടിനെ സ്വീകരിക്കാൻ, അദ്ദേഹം ഒരു മതമൗലികവാദിയല്ല എന്നു സമ്മതിക്കാൻ, പററില്ല. സുലൈമാൻ സേട്ടിനെ ഒരു സെക്കുലറിസ്ററാക്കിക്കണ്ട്, അങ്ങനെയൊരു കൂട്ടുകെട്ടുകൊണ്ട് ഒരു രാഷ്ട്രീയ മുതലെടുപ്പ് നടത്തുന്നതിൻെറ പിന്നിലെ രാഷ്ട്രീയമാണ് അഗോചരം. പിന്നെ ഒന്നുപറയട്ടെ ഗാന്ധിജിയെ സ്വല്പം മററുള്ളവരും മനസ്സിലാക്കിയിട്ടുണ്ട്.

മുസ്ലിംലീഗ് ഒരു മതമൗലിക പാർട്ടിയാണ് എന്നും അല്ല എന്നും രണ്ടും ജനങ്ങളെ ധരിപ്പിച്ചത് കേരളത്തിലെ ഐക്യജനാധിപത്യമുന്നണിയും ഇടതുപക്ഷ ജനാധിപത്യ മുന്നണിയുമാണ്. അതായത് അവയ്ക്കു രണ്ടിനും നേതൃത്വം കൊടുക്കുന്നത് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും മാർക്സിസ്ററ് കമ്മ്യൂണിസ്ററു പാർട്ടിയും ആണ്. പക്ഷെ ഒരു വ്യത്യാസമുണ്ട്. ഇരുകൂട്ടരും ഒരേസമയത്ത് ഒരേകാര്യം പറഞ്ഞില്ല. ഒരേ ഭാഷ സംസാരിച്ചില്ല. കോൺഗ്രസ്സിന് ലീഗ് വർഗ്ഗീയ പാർട്ടിയാകുമ്പോൾ മാർക്സിസ്ററ് പാർട്ടിക്ക് ലീഗ് സെക്കുലറായിരുന്നു. അതുപോലെ മാർക്സിസ്ററ് പാർട്ടിക്ക് ലീഗ് സെക്കുലറാകുമ്പോൾ, കോൺഗ്രസ്സിന് ലീഗ് വർഗ്ഗീയ പാർട്ടിയും. കാലാകാലങ്ങളിൽ താത്ക്കാലിക രാഷ്ട്രീയ നേട്ടങ്ങൾക്കും മുതലെടുപ്പുകൾക്കും വേണ്ടി ഇരുകൂട്ടരും അതാതു കാലത്തെ നിലപാടുകൾക്കനുസരിച്ച് അവർക്കുതന്നെ തോന്നുന്ന സത്യവും, അറിയാവുന്ന വാസ്തവങ്ങളും, കൈയിലുള്ള രേഖകളും മാററിവച്ചുവാദിച്ച്, പ്രസംഗിച്ച്, എഴുതി നടന്നു. ഈ സമയങ്ങളിലൊക്കെയും അധികാരത്തിനുള്ള ആഗ്രഹം കാരണം ഈ പാർട്ടികളുടെ നേതൃത്വം വാസ്തവങ്ങളുടെ നേരെ കണ്ണടയ്ക്കുകയായിരുന്നു. ജനങ്ങളെ തെററിദ്ധരിപ്പിക്കുകയായിരുന്നു. ഇതിൽ മാർക്സിസ്ററ് പാർട്ടി കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം രണ്ടാം സ്ഥാനത്താണ്. അവരുമായുള്ള വേഴ്ച, വേഴ്ചയ്ക്കുള്ള അവസരം മാർക്സിസ്ററ് പാർട്ടിക്ക് പ്രായേണ കുറച്ചേ കിട്ടിയിട്ടുള്ളു എന്നതാണ് അതിനു കാരണം. കൂടുതൽ അവസരം കിട്ടിയിരുന്നുവെങ്കിൽ കോൺഗ്രസ്സിനെ കവച്ചുവച്ചേനേ എന്ന് ഇപ്പോഴത്തെ നിലപാടുകൾ വിളിച്ചു പറയുന്നു.

ഗാന്ധിജി

മുസ്ലിം ലീഗോ, അതിൻെറ നേതാവ് സുലൈമാൻ സേട്ടോ ഗാന്ധിജിയെപ്പോലെ ഒരു മതമൗലികവാദിയാണ് എന്നതല്ല ചർച്ച ചെയ്യപ്പെടേണ്ടത്. ഗാന്ധിജിയെ മാററിനിർത്തി ലീഗിനേയും അതിൻെറ പശ്ചാത്തലത്തേയും പ്രവൃത്തികളേയും സമീപനങ്ങളേയും വിലയിരുത്തി ഒരു നിലപാടാണ് എടുക്കേണ്ടത്. ഗാന്ധിജിയെ രംഗത്തേക്കു കൊണ്ടുവരുന്നത് കല്പിച്ചുകൂട്ടി കൺഫ്യൂഷൻ ഉണ്ടാക്കാനും കാര്യങ്ങൾ നേരേചൊവ്വേ കാണുന്നതിൽനിന്ന് ശ്രദ്ധ തിരിപ്പിക്കാനും ആണ്. ആ രാഷ്ട്രീയതന്ത്രം പററില്ല. സുലൈമാൻ സേട്ടിനെ ഗാന്ധിജിയോട് ഉപമിക്കുന്നവർ എൺപത്തിനാലിലെ പൊതു തിരഞ്ഞെടുപ്പിൽ അദ്ദേഹത്തിന് എതിരായി പറഞ്ഞ കാര്യങ്ങൾ ഈ ലേഖകന് ഓർമ്മയുണ്ട്. സുലൈമാൻസേട്ട് രാജ്യദ്രോഹപരമായ ചില പ്രസംഗങ്ങൾ പാകിസ്ഥാനിൽ വച്ചു ചെയ്തത് ഉദ്ധരിച്ച് ഒരു ലേഖനം എഴുതുകയും അതിന് സേട്ട് നല്കിയ മറുപടിക്ക് മറുപടി കൊടുക്കുകയും ചെയ്ത ഈ ലേഖകന് സന്തോഷവും അഭിമാനവും ഉണ്ടാക്കിയ ഒരു കാര്യം ആ ലേഖനത്തെക്കുറിച്ച് ഇന്ന് സേട്ടിൽ ഗാന്ധിജിയെ കാണുന്നവർ സ്വന്തം പേരിൽ എഴുതിയ ലേഖനങ്ങളാണ്. ഇന്ന് എൻെറ സ്നേഹിതൻ സഖറിയയ്ക്കു തോന്നുന്നതിലധികം സന്തോഷം തോന്നി എനിക്ക് അന്ന്. ഇപ്പോഴത്തെ നിലപാടിൽ അത്രതന്നെ വിഷമം തോന്നുന്നു. അമർഷം തോന്നുന്നില്ല. ഇത്തരം രാഷ്ട്രീയ കളികൾ എത്ര കാലമായി കാണാനും, അനുഭവിക്കാനും തുടങ്ങിയിട്ട്. ഇതിൽനിന്ന് ഒരു പോംവഴിയില്ല എന്ന തോന്നലുണ്ടാക്കാനുള്ള കാര്യങ്ങളേ രാഷ്ട്രീയ നേതൃത്വം ചെയ്തിട്ടുള്ളു.

കേരള രാഷ്ട്രീയത്തിൽ അമ്പത്തിയേഴും അമ്പത്തിയൊമ്പതും കാലഘട്ടം ഒഴിച്ചാൽ പിന്നീടു നടന്ന പ്രവണതകൾ വർഗ്ഗീയ ശക്തികളെ ശക്തിപ്പെടുത്തുന്ന വിധത്തിലായിരുന്നു. ഒന്ന് ഒപ്പമിരിക്കാൻ, ഒന്ന് കരകയറാൻ. നിയമസഭ കാണാൻ കാത്തിരുന്ന മുസ്ലിം ലീഗിനെ, പില്ക്കാലത്ത് ഞങ്ങൾക്ക് ഇത്ര സീററില്ലെങ്കിൽ നിങ്ങളോട് കൂട്ടുകെട്ടില്ല, ഈ മന്ത്രിസ്ഥാനങ്ങളില്ലെങ്കിൽ, ഈ വകുപ്പുകളില്ലെങ്കിൽ, ഇത്ര ജില്ലകളില്ലെങ്കിൽ, ഇത്ര സർവ്വകലാശാലകളില്ലെങ്കിൽ നിങ്ങളെ ഉപേക്ഷിക്കും എന്നാജ്ഞാപിക്കാൻ പററിയ വിധത്തിൽ കൊണ്ടെത്തിച്ചത് ആരാണ്? ഒന്നാംപ്രതി ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ്, രണ്ടാംപ്രതി മാർക്സിസ്ററ് പാർട്ടി. മാർക്സിസ്ററ് പാർട്ടി ഒന്നാം പ്രതിയാകാനുള്ള ശ്രമത്തിലാണോ ഇപ്പോൾ എന്നു ചോദിക്കാൻ തോന്നുന്നു. ക്ഷമിക്കണം ഇവിടെ ജനങ്ങൾക്ക് പ്രസക്തിയില്ല. അധികാരം കൊതിക്കുന്ന കക്ഷികൾക്കും നേതാക്കൾക്കും അവരുടെ ചെയ്തികൾക്കും മാത്രമേ പ്രസക്തിയുള്ളു. ഈ കേസിൽ ജനങ്ങൾ തോററു. കോടതിച്ചെലവായി സെക്കുലറിസത്തിലുള്ള വിശ്വാസം അടിയറവയ്ക്കാൻ അവർ നിർ

ബ്ബന്ധിതരായി. ഇവിടെ ന്യായാധി[illegible]ാരില്ല.

എൻെറ കൂടെ, എൻെറ പാർട്ടിയുടെ കൂടെ ഉള്ളപ്പോൾ ലീഗ് സെക്കുലർ, അല്ലാത്തപ്പോൾ വർഗ്ഗീയം എന്നുപറഞ്ഞ് ജനങ്ങളെ വഞ്ചിക്കുമ്പോൾ അവർ ആദർശങ്ങളും പ്രത്യയശാസ്ത്രങ്ങളും മറന്നു. അതിൽനിന്ന് ഒരു പാർട്ടി ഇതാ സമീപനം മാററുന്നു എന്നുതോന്നിയപ്പോൾ ഇതാ ഗാന്ധിജിയെ രംഗത്തിറക്കുന്നു. അധികാരം പിടിച്ചുകിട്ടാൻ ഉപയോഗിക്കുന്ന തന്ത്രത്തിന് ഗാന്ധിജിയെ തുറുപ്പുശീട്ടാക്കാമെങ്കിൽ എന്താ വിരോധം എന്നാണ് സമീപനമെങ്കിൽ എന്തു പറയാനാണ്! പ്രത്യയശാസ്ത്രത്തിനു വേണ്ടി ചെയ്ത എത്രയോ ത്യാഗങ്ങൾ സ്വയം ഇല്ലാതാക്കി ചെയ്യുന്നത് വേദനിപ്പിക്കുന്നു.

അമ്പത്തിയൊൻപതിൽ കേരളത്തിലെ ആദ്യത്തെ ജനകീയ മന്ത്രിസഭയെ പിരിച്ചുവിട്ടപ്പോൾ അവരെ രക്തസാക്ഷികളായി കേരളത്തിലെ മാത്രമല്ല, ഇന്ത്യയിലെതന്നെ നല്ലൊരു വിഭാഗം കണ്ടു. എന്നാൽ ആ രക്തസാക്ഷി പദവി തീറെഴുതി ഞങ്ങളും അധികാരരാഷ്ട്രീയത്തിൻെറ കൊടിപിടിക്കാൻ പോകുന്നുവെന്ന് അറുപത്തിയേഴിൽ കാണിച്ചപ്പോൾ, കേരളത്തിലെ പാർട്ടികളെ തിരിച്ചറിയാതായി. ആരാണു വർഗ്ഗീയവാദികൾ, ആരാണു സെക്കുലറിസ്ററുകൾ? അധികാരക്കൊതി രണ്ടുകൂട്ടരേയും അന്ധരാക്കി. ആരുടെ കൂടെയുള്ള വേഴ്ചകൊണ്ടു സംതൃപ്തി നേടാം, അധികാരം കിട്ടും എന്നു മാത്രമായി കണക്കുകൂട്ടൽ.

അമ്പത്തിയൊൻപതിൽ കോൺഗ്രസ്സ് ലീഗുമായി ഒരു ചെറിയ ധാരണയ്ക്കു മാത്രം പുറപ്പെട്ടു. ഈ ലീഗുപ്രേമം നല്ലതല്ലെന്ന് കോൺഗ്രസ്സ് ഹൈക്കമാൻഡ് വിധിച്ചു. ദീർഘകാലം ആ വേഴ്ച നീണ്ടുനിന്നില്ല. എന്നാൽ ലീഗിനെ ആശ്ളേഷിച്ചു സ്വീകരിച്ചത് അറുപത്തിയേഴിൽ വന്ന ഇടതു കമ്മ്യൂണിസ്ററു മന്ത്രിസഭയാണ്. അധികാരത്തിൽ വരാൻ സഹായിച്ചത് ഈ സംബന്ധമാണെന്ന് അവരും കോൺഗ്രസ്സും മനസ്സിലാക്കി. രണ്ടു കൊല്ലം കഴിഞ്ഞ് മാർക്സിസ്ററു പാർട്ടി ലീഗിനെ മൊഴി ചൊല്ലിയപ്പോൾ ലീഗിൽ കണ്ണുണ്ടായിരുന്ന കോൺഗ്രസ്സ് അതിൻെറ സ്വന്തം പാളയത്തിലേക്കു കൂട്ടിക്കൊണ്ടു പോന്നു. കോൺഗ്രസ്സ് പാളയത്തിൽ അപ്പോഴേക്കും മററു വർഗ്ഗീയ-പ്രാദേശിക പാർട്ടികളും എത്തിയിരുന്നു. ഈ വേഴ്ചകൾകൊണ്ട് ഇരുകൂട്ടർക്കും എന്തുകിട്ടി—ചീത്തപ്പേരും കറകളുമല്ലാതെ. ഇക്കാര്യം എപ്പോഴെങ്കിലും വിലയിരുത്തേണ്ടതാണ്.

ഇടക്കാലത്ത് ഇരുചേരികളും പരസ്പരം വർഗ്ഗീയവാദികൾ എന്ന ആരോപണം ഉയർത്തിയിരുന്നില്ല. കാരണം, സ്ഥിതിഗതികൾ മെച്ചപ്പെട്ടതുകൊണ്ടോ, വർഗ്ഗീയത നശിച്ചതുകൊണ്ടോ അല്ല. സന്തോഷിക്കാനും സങ്കടപ്പെടാനുമുള്ള സമയമായിരുന്നു അത്. രണ്ടുകൂട്ടർക്കും, മാർക്സിസ്റ്റു പാർട്ടിക്കും കോൺഗ്രസ്സിനും ഓരോ വിഭാഗങ്ങളെ ലീഗിൽനിന്നു കിട്ടി. ലീഗു കൂട്ടുകുടുംബത്തിൽ വന്ന താത്കാലിക അന്തഃഛിദ്രമായിരുന്നു കാരണം. ഇക്കാലത്ത് ഇരു നായകന്മാരും ലീഗിൻെറ ഗുണങ്ങളെക്കുറിച്ചു പറഞ്ഞും എഴുതിയും നടന്നു.

ഇബ്രാഹിം സുലൈമാൻ സേട്ട്

1984-ൽ സുലൈമാൻ സേട്ട് പാകിസ്ഥാനിൽ ചെയ്ത പ്രസംഗങ്ങളെക്കുറിച്ച് എഴുതിയ ലേഖനങ്ങളും അതിന് ഇ.എം.എസ് നടത്തിയ പ്രതികരണവും, 1973-ൽ ''ഭാരതരത്നം'' എന്ന പാഠപുസ്തകം പിൻവലിക്കാൻ നിർബന്ധിതമായതുമെല്ലാം ഇപ്പോൾ ഒന്നു കൂടി മനസ്സിലാക്കേണ്ടതാണ്. ഇപ്പോൾ മുസ്ലീം ലീഗ് രണ്ടായി പിരിഞ്ഞിരിക്കുകയാണ്. മദനിയുടെ നേതൃത്വത്തിൽ ഒരു തീവ്രവാദി സംഘടനയും നിലവിൽ വന്നു. ലീഗിലെ ഒരുവിഭാഗം ഐക്യജനാധിപത്യ മുന്നണിയുടേയും ഒരുവിഭാഗം ഇടതു ജനാധിപത്യ മുന്നണിയുടെകൂടെയും ഉണ്ട്. ഈ സ്ഥിതി ഇരുഭാഗക്കാരും ലീഗ് വർഗ്ഗീയമല്ല എന്നു പറയിക്കാനുള്ള അന്തരീക്ഷമാണ് ഉണ്ടാക്കിയിട്ടുള്ളത്. അതു ഗുരുവായൂരിൽ നിയമസഭാ ഉപതിരഞ്ഞെടുപ്പിൽ പ്രകടമായി. വീണ്ടും ലീഗിനെ ഇരുകൂട്ടരും വർഗ്ഗീയമല്ലാതാക്കാൻ പോകുന്ന ഒരു സ്ഥിതിവിശേഷം. ഇവിടെ രക്ഷയില്ല, മുക്തിയില്ല. അധികാരത്തിനുവേണ്ടി ഏതു കാലും, എപ്പോൾ വേണമെങ്കിലും പിടിക്കും. എന്തു ത്യാഗവും പ്രത്യയശാസ്ത്രം അടിയറവയ്ക്കുന്നതടക്കം, നടത്താൻ തയ്യാറാണ്. കാലത്തിനും പ്രായത്തിനും നാടിൻെറ പൊതു അന്തരീക്ഷത്തിനും ഇന്നത്തെ പ്രവണതകൾക്കും ആ അധികാരം കിട്ടാനുള്ള കണക്കുകൂട്ടലുകളിൽ ഒരു സ്ഥാനവുമില്ല. മൂല്യശോഷണം എന്ന പദം ഇവരുടെ നിഘണ്ടുക്കളിൽ കാണാനില്ല. കണ്ടാലല്ലേ, അർത്ഥം മനസ്സിലാകൂ.

ഈ കാലഘട്ടത്തിൽ, 1987-നു ശേഷമാണ് കേരളത്തിൽ സ്ഥിതി മാറുന്നു എന്ന തോന്നൽ ഉണ്ടായത്. ജനങ്ങൾ അതിൽ സമാധാനിച്ചു. 87-ലെ തിരഞ്ഞെടുപ്പിൽ രാജ്യത്തിൽ വർഗ്ഗീയശക്തികൾക്കു മുന്നേററവും പിൻബലവും കൈവന്നപ്പോഴും കേരളത്തിൽ മതേതരശക്തികൾ മുന്നേറുന്നതു കണ്ടു. പൊതുവേ പറയുകയാണെങ്കിൽ, എല്ലാവരും ആ പ്രവണതകളിൽ സന്തോഷിച്ചു. കേരളത്തിന് അതുവരെ അനുഭവിച്ചിരുന്ന യാതനകളിൽനിന്ന് ഒരു മുക്തി കിട്ടുമെന്നു പ്രതീക്ഷിച്ചു. 87-ലെ തിരഞ്ഞെടുപ്പു കഴിഞ്ഞ് ഫലം പ്രഖ്യാപിച്ചുകൊണ്ടിരിക്കുമ്പോൾ കേരളത്തിൽ മതേതരശക്തികളുടെ മുന്നേററമാണ് ഈ വിജയം കാണിക്കുന്നതെന്ന് ഈ ലേഖകന് ദൂരദർശനിൽക്കൂടി പറയാൻ ഒരവസരം കിട്ടി. അതിലും സന്തോഷം തോന്നി, അഭിമാനവും.

പക്ഷേ, ആ നാളം കൊളുത്തിയവർ അത് ഊതിക്കെടുത്തുന്ന പ്രക്രിയയാണ് ഇപ്പോൾ കാണുന്നത്. മാർക്സിസ്ററു പാർട്ടി കോൺഗ്രസ്സ് വർഗ്ഗീയശക്തികൾക്കെതിരേ നില കൊള്ളുമെന്നു പ്രഖ്യാപിച്ചപ്പോൾ സാരംഗ്രഹിച്ച് കേരളത്തിലെ തങ്ങളുടെ ജീവിതാദ്ധ്യായങ്ങൾ ഓരോന്നായി വായിച്ചു കുമ്പസാരിച്ച്, തെററുതിരുത്തി നേർവഴിക്കു നടക്കുമെന്നു കുറേപ്പേർക്കെങ്കിലും തോന്നിയത് അസ്ഥാനത്തായി എന്നു തോന്നിപ്പിക്കുന്നതു കഷ്ടമാണ്. ഞങ്ങൾക്കു വേണ്ടത്, പാർട്ടി അഖിലേന്ത്യാ നേതൃത്വം എന്തുപറഞ്ഞാലും, അധികാരമാണ് എന്നു സ്ഥാപിക്കുന്നതു ക്ഷന്തവ്യമല്ല. ഗാന്ധിജിയെ കൊണ്ടുവന്നാലും ഈ നിലപാട് ദഹിക്കാൻ പ്രയാസമാണ്. കാലാകാലങ്ങളിൽ നിങ്ങൾ ലീഗ് വർഗ്ഗീയമെന്നും അല്ലെന്നും മാറിമാറി പഠിപ്പിച്ചു. ഞങ്ങൾ മനസ്സിലാക്കിയത് ലീഗ് വർഗ്ഗീയമാണ് എന്നാണ്. ആ പാഠങ്ങൾ മറക്കുന്നില്ല. രണ്ട് അദ്ധ്യാപകരും ഒരേമാതിരിയാണ് പഠിപ്പിക്കുന്നത് എങ്കിൽ ഏത് അദ്ധ്യാപകനെ വേണം എന്നു തീരുമാനിക്കാനുള്ള അവസരം സമ്മതിദായകരുടേതാണ് എന്നു മറക്കരുത്. നിങ്ങളിൽ, മററുള്ളവരിൽനിന്നും വ്യത്യസ്തമായ, മേന്മയേറിയ ഒന്നുംതന്നെയില്ലെന്ന് എന്തിനു സ്ഥാപിക്കുന്നു? അധികാരം മാത്രമാണു ലക്ഷ്യമെങ്കിൽ നേരേചൊവ്വേ അതു പറഞ്ഞാൽപ്പോരേ? അധികാരമല്ല എന്നാണ് മറുപടിയെങ്കിൽ ഇക്കാര്യത്തിലെങ്കിലും ഗാന്ധിജിയെ മാതൃകയാക്കിക്കൂടേ? ഗാന്ധിജിയുടെ 125-ാം ജന്മവാർഷികം ആഘോഷിക്കുമ്പോൾ അദ്ദേഹത്തെ എന്തിന് അപ്രസക്തനാക്കുന്നു? ഇന്നത്തെ നേതൃത്വത്തിൻെറ കാഴ്ചപ്പാടുകളും സമീപനങ്ങളും പ്രവൃത്തികളും വാദമുഖങ്ങളും ഒരു പുതിയ സംസ്കാരം ഉണ്ടാക്കാനല്ല കൂട്ടുനില്ക്കുന്നത്, ജീർണ്ണിച്ചുകൊണ്ടിരിക്കുന്ന സംസ്കാരത്തെ കൂടുതൽ ദുഷിപ്പിക്കാനാണ്. നേതൃത്വവും പാർട്ടികളും അനുയായികളേയും ജനങ്ങളേയും യന്ത്രങ്ങളാക്കുന്ന പ്രക്രിയയാണ് ഇപ്പോൾ നടക്കുന്നത്. അതിൽനിന്ന് എന്തു പുതിയ സംസ്കാരം ഉരുത്തിരിയാനാണ്!



എൻ.ആർ.എസ്.ബാബു

# വസൂരിമാല ഇപ്പോഴും ഉ[illegible]ക്കമാണ്

''ഭൂമിയിൽ നിന്ന് വസൂരി രോഗം പാടേ തുടച്ചുമാററിക്കഴിഞ്ഞതായി ഞങ്ങൾ ഇതിനാൽ സാക്ഷ്യപ്പെടുത്തിക്കൊള്ളുന്നു.''-ഇത് ലോകാരോഗ്യ സംഘടന നിയോഗിച്ച ഒരു വിദഗ്ദ്ധ സമിതിയിലെ അംഗങ്ങൾ ചേർന്ന് കൈയൊപ്പും അരക്കുമുദ്രയും പതിച്ച് മനുഷ്യരാശിക്കായി സമർപ്പിച്ച സർട്ടിഫിക്കററാണ്. പൊതുജനാരോഗ്യകാര്യത്തിൽ ഭൂമിയിലുണ്ടായ ഏററവും മഹത്തായ വിജയത്തിൻെറ സാക്ഷ്യപത്രം. ഇന്നത്തെ എയ്ഡ്സ് സൃഷ്ടിച്ചിരിക്കുന്ന പരിഭ്രാന്തിയും പേടിയും മുൻപൊക്കെ വസൂരി സൃഷ്ടിച്ച കിടിലം വച്ചുനോക്കുമ്പോൾ ഒന്നുമല്ല.

നൂററാണ്ടുകളായി വസൂരിവൈറസ് മരണം വിതയ്ക്കുകയും കൊയ്യുകയും ചെയ്തുകൊണ്ടിരുന്നു. എത്രലക്ഷം ആളുകളെയാണ് കൊടിയ വിഷമാർന്ന ആ വൈറസ് കൊന്നൊടുക്കിയത്. ചരിത്രത്തിലെ ഏററവും വലിയ കൊലയാളി പ്ളേഗും കോളറയും അണുബോംബുമല്ല, സ്മാൾ പോക്സ് അഥവാ വസൂരിയാണ്. ഈ ഭീകര രോഗത്തെ ഉന്മൂലനം ചെയ്തുവെന്നാണ് 1979-ൽ ലോകാരോഗ്യസംഘടന പ്രഖ്യാപിച്ചത്. ലോകം ആശ്വാസംകൊണ്ടു.

വസൂരിരോഗം ഭൂമുഖത്തുനിന്നു നിർമ്മാണജ്ജനം ചെയ്യപ്പെട്ടതായി പ്രഖ്യാപിക്കുന്ന ലോകാരോഗ്യ സംഘടനാ സാക്ഷ്യപത്രത്തിൻെറ പകർപ്പ്.

ആ പ്രഖ്യാപനം നടത്താനായി ലോകത്തെ ഏററവും വിപുലമായ വൈദ്യശാസ്ത്ര ഉദ്യമങ്ങളിലൊന്നാണു നടന്നത്. ലോകാരോഗ്യ സംഘടനയുടെ മേൽനോട്ടത്തിൽ ആരോഗ്യ പ്രവർത്തകരുടെ സംഘങ്ങൾ സിറിഞ്ചും വാക്സിനുമായി തെക്കേ അമേരിക്കയും പടിഞ്ഞാറേ ആഫ്രിക്കയും തെക്കേ ഏഷ്യയുമൊക്കെ കയറിയിറങ്ങി. ഇന്ത്യ, ലങ്ക, നേപ്പാൾ, ഇന്തൊനേഷ്യ, ബംഗ്ളാദേശ്, പാകിസ്ഥാൻ, യെമൻ, മെക്സിക്കോ, ബ്രസീൽ, ചിലി, പെറു, ക്യൂബ... ചരിത്രത്തിലെ ഏററവും വിപുലമായ രോഗാണുവേട്ടയായിരുന്നു അത്. കോടിക്കണക്കിനാളുകൾക്കാണ് 1966 മുതൽ 13 വർഷക്കാലം ഗോവസൂരി ക്കുത്തിവയ്പ് എന്ന വാക്സിൻ പ്രയോഗം നടത്തിയത്. 1977-നുശേഷം ലോകത്തെങ്ങും തന്നെ വസൂരിരോഗം പിടിച്ച് ആരേയും കണ്ടിട്ടില്ല. ലോകാരോഗ്യ സംഘടന പിന്നെയും രണ്ടുകൊല്ലം കാത്തിരുന്നു. ബംഗ്ളാദേശിലും എത്യോപ്യയിലും ബ്രസീലിലെ ഉൾനാടൻ ഗ്രാമങ്ങളിലുമൊക്കെ സൂക്ഷ്മമായി നിരീക്ഷണങ്ങൾ നടത്തി. വസൂരി ബാധിച്ചനിലയിൽ ആരെയെങ്കിലും കണ്ടെത്തി വിവരം നൽകുന്നയാൾക്ക് വലിയ തുക പാരിതോഷികം പ്രഖ്യാപിച്ച് ലോകത്തെ എല്ലാ പത്രമാസികകളിലും റേഡിയോ-ടി.വികളിലും പരസ്യം ചെയ്തു. പിന്നേയും കാത്തിരുന്നു. ഒരു രാജ്യത്തുനിന്നും വസൂരിവൈറസിൻെറ ചലനവിവരം ഉണ്ടായതേയില്ല... ചിലേടങ്ങളിൽനിന്ന് ചില റിപ്പോർട്ടുകൾ വന്നില്ലെന്നില്ല. പക്ഷേ ചെന്നു പരിശോധിച്ചപ്പോൾ അതൊക്കെ വളരെ കടുത്ത ചിക്കൻപോക്സ് മാത്രമാണെന്നാണു കണ്ടത്. സ്മാൾ പോക്സിനെ കണ്ടവരാരുമില്ല.

ഇതുവരെയുള്ള ചരിത്രത്തിലെ ഏററവും ഒടുവിലത്തെ വസൂരിരോഗിയെ കണ്ടത് 1977 ലാണെന്നു പറഞ്ഞുവല്ലോ. ഒക്ടോബർ 26-ന് ആഫ്രിക്കയിലെ സോമാലിയയിലാണതു കണ്ടത്. മെർക്കാ എന്ന പട്ടണത്തിലെ അലി മൗലോ മാലിൻ എന്ന മധ്യവയസ്കനായിരുന്നു ചരിത്രം സൃഷ്ടിച്ച ആ രോഗി. അവസാനത്തെ ആ വസൂരിരോഗി ആ രോഗം കാരണം മരണമടഞ്ഞില്ല എന്നതും ചരിത്രം തന്നെ.

വസൂരിക്ക് പതിനായിരം കൊല്ലത്തെയെങ്കിലും ചരിത്രമുള്ളതായി ശാസ്ത്രജ്ഞർ കരുതുന്നു. ഏഷ്യയിലേയും വടക്കേ ആഫ്രിക്കയിലേയും കർഷക സമൂഹങ്ങളിലായിരുന്നുവത്രേ ഈ രോഗത്തിൻെറ തുടക്കം. ജനസഞ്ചയം സഞ്ചാരശീലക്കാരാണല്ലോ. കുടിവെള്ളവും ഭക്ഷണവും നല്ല താമസസ്ഥലവും തേടി ജനസംഘങ്ങൾ രാജ്യങ്ങളിൽ നിന്ന് മററു രാജ്യങ്ങളിലേക്ക് ചേക്കേറിയപ്പോൾ കൂടെച്ചെല്ലുകയായിരുന്നു വസൂരിയുടെ വൈറസ്. പുരാതനകാലത്ത് ചില നാഗരിക സംസ്കാരങ്ങൾ അപ്പാടേതന്നെ വസൂരിയുടെ ആക്രമണത്തിൽ തകർന്നടിഞ്ഞതായി ചരിത്രമുണ്ട്. കോടിക്കണക്കിനാളുകൾ ഈ രോഗം പിടിച്ച് മരിക്കുകയോ വികൃതരും വികലാംഗരുമാവുകയോ ചെയ്തിട്ടുണ്ട്.

കാക്കനാടൻെറയും എം.ടി.വാസുദേവൻ നായരുടെയും ചില നോവലുകളിലും കഥകളിലും വസൂരി അഥവാ മസൂരി താണ്ഡവമാടിയതിൻെറ യഥാതഥ ചിത്രങ്ങളുണ്ട്. 'ജീവിതസമരം' എന്ന ആത്മകഥയിൽ സി.കേശവൻ തൻെറ അമ്മ വസൂരി പിടിച്ചു മരിച്ചതിൻെറ ഓർമ്മകൾ ഉള്ളുലയ്ക്കുംവിധം വിവരിച്ചിട്ടുണ്ട്. കവിതകളിലും നാടകങ്ങളിലും ഉപന്യാസങ്ങളിലുമെന്നല്ല, സിനിമയിലും ചിത്രകലയിലുമൊക്കെയുണ്ട് വസൂരിമാല.

ഇവിടെ മാത്രമല്ല, ലോകത്തെവ...യും. പന്ത്രണ്ടാം നൂററാണ്ടിൽ കോൺസ്ററാ...ി നോപ്പിളിൽ ജീവിച്ചിരുന്ന തിയോഡോ... പൊദ്രോമോസ് എന്ന കവി തനിക്ക് ഈ രോഗം വന്നപ്പോഴത്തെ സ്ഥിതിയെപ്പററി ഏതാണ്ടിങ്ങനെയാണ് എഴുതിയത്: ''തല മുതൽ കാൽനഖംവരെ വെളുത്ത കുരുക്കൾ പ്രത്യക്ഷമായി. പന്താംവച്ചു ചുട്ടുപൊള്ളി ക്കുംപോലെയായി ഉടൽ മുഴുവൻ. ഏഴാംനാൾ ആ കുരുക്കളൊക്കെ വിഷഗോളങ്ങളായി വിഷമിപ്പിച്ചുതുടങ്ങി. കായൽപ്പരപ്പിൽ ശക്തമായി മഴ വീണുതുടങ്ങുമ്പോൾ എങ്ങനെയിരിക്കും! അതുപോലെയായി എന്റെ ശരീരം. അടുത്തടുത്ത് കുമിളകളങ്ങനെ നിരന്നു...



ഗോവസൂരിപ്രയോഗത്തിനായി കാത്തിരുന്നവർ. 1979-നുശേഷം കാണാനാൻ കഴിയാത്ത കാഴ്ച



വസൂരിയുടെ ഭീകരമുഖം. 1973-ൽ ബംഗ്ളാദേശിൽനിന്ന് എടുത്ത ചിത്രം

അഭിശപ്തമായ എന്റെ ശരീരം, തൊലി, മാംസം. ഹോ, എന്തൊരു പീഡാനുഭവം!'' കവിയായതുകൊണ്ടാവാം അല്പം റൊമാൻറിക്കായി പൊദ്രോമോസ് ഇങ്ങനെ എഴുതിയത്. എന്നാൽ മാംസവും തൊലിയുമൊക്കെ നെയ്യപ്പംപോലെ പൊള്ളിച്ച്, കണ്ണും കാതുമൊക്കെ വികൃതമാക്കി രോഗിയെ പരമബീഭത്സമായ കാഴ്ചയാക്കിത്തീർക്കുകയും കൊല്ലുകതന്നെയും ചെയ്യുന്നതാണ് ആ രോഗഭീകരത.

വസൂരിലക്ഷണങ്ങൾ ആർക്കും തെററിപ്പോകാറില്ല. പുറംവേദനയും തലവേദനയും പനിയുമായി വന്ന് ചുഴലിക്കൊടുങ്കാററായി ശരീരത്തെ വലിച്ചുമുറുക്കി ചുററിക്കറക്കുകയും അടിച്ചു പറത്തുകയും ചെയ്യുന്ന വൈറസിന്റെ വിഷനൃത്ത കഠോരത പറഞ്ഞറിയിക്കാവുന്നതല്ല. ഈ രോഗം വരാൻ കാരണം ദൈവകോപമെന്നും ദേവീശാപമെന്നുമൊക്കെ ഗ്രാമീണരല്ല, നാഗരികർപോലും അടുത്തകാലം വരെ വിശ്വസിച്ചുവച്ചിരുന്നു. വസൂരി വന്നവരെ ...രിക്കാൻ വിധിക്കപ്പെട്ടവരെന്ന നിലയിലാണ് ...ഗ്രാമങ്ങളിലൊക്കെ ചികിത്സിച്ചിരുന്നത്. ...രിച്ചാലോ? ശവമെടുക്കാൻപോലും പലപ്പോഴും ആരും അടുക്കാറില്ലായിരുന്നു. വീട്ടിനകത്തുതന്നെ ഉററവരുടെ ജഡം കുഴിച്ചിടേണ്ടിവന്നിരുന്നത് കെട്ടുകഥയൊന്നുമല്ല...

18-ാം നൂററാണ്ടിൽത്തന്നെ വസൂരിക്കെതിരെ വളരെ ഫലപ്രദമായ വാക്സിനുകൾ വന്നുകഴിഞ്ഞിരുന്നു. പക്ഷേ, അന്ധവിശ്വാസവും പരിസര ശുചിത്വമില്ലായ്മയും പൊതുവേയുള്ള വിവരമില്ലായ്മയും കാരണം വസൂരിയുടെ വൈറസ് നൂറുമേനിയും വിളഞ്ഞുകൊണ്ടേയിരുന്നു. എഴുപതുകളിൽ ലോകാരോഗ്യ സംഘടനയുടെ പടയാളികൾ രണ്ടും കല്പിച്ച് കടന്നുചെല്ലുംവരെ.

●

അങ്ങനെ അന്യംനിന്നുപോയ വസൂരിയുടെ വൈറസ് പക്ഷേ ഭൂമിയിൽ നിന്നുപോയിട്ടില്ല. സ്പീൽബർഗിന്റെ ജുറാസിക് പാർക്ക് എന്ന ചലച്ചിത്രത്തിൽ 60 ലക്ഷം വർഷം മുമ്പുണ്ടായിരുന്ന ഡിനോസോറുകൾ ലാബിലുണ്ടായിരുന്ന അതിന്റെ ജനിതക കോശങ്ങളിൽക്കൂടി പുനർജ്ജനിക്കുന്ന വിഭ്രമ കഥ പറയുന്നുണ്ടല്ലോ. ഈ സങ്കല്പ കഥയുടെ ഒറിജിനൽ ഇതാ വസൂരിയുടെ വൈറസ് രൂപത്തിൽ രണ്ടു ലാബുകളിലിരിക്കുന്നു.

അതേ. നിർമ്മാർജ്ജനം ചെയ്യപ്പെട്ടതെന്ന് ലോകത്തോട് ലോകാരോഗ്യസംഘടന 1979-ൽ പറഞ്ഞ വസൂരി രോഗത്തിന്റെ വിത്തുകൾ അമേരിക്കയിൽ ജോർജിയാ സംസ്ഥാനത്തെ അററ്ലാൻറയിലും റഷ്യൻ തലസ്ഥാനമായ മോസ്കോയിലും ലാബുകളിലെ ഫ്രീസറിൽ സുഖനിദ്രയിലിരിക്കുകയാണ്. ഒരു പേക്കിനാവിന്റെ അവസാനത്തെ ജീവാവശിഷ്ടങ്ങൾ. രണ്ടു ചെറിയ കണ്ണാടി നാളികളിലാക്കി വച്ചിരിക്കുന്ന ഈ വൈറസുകൾ ഈയിടെ വലിയൊരു വിവാദത്തിനു വഴിതുറന്നു.

വസൂരി മടങ്ങിവരികയേ ഇല്ല എന്നു തീർച്ചയായതിനെത്തുടർന്ന് അററ്ലാൻറയിലേയും മോസ്കോയിലേയും ലാബുകളിലിരിക്കുന്ന വൈറസുകളെ ഒരേസമയം കൊന്നുകളയാൻ തീരുമാനിച്ചിരുന്നതാണ്. അതിനായി നിശ്ചയിച്ച സമയം: 1993 ഡിസംബർ 31-ന്റെ അവസാന നിമിഷങ്ങൾ. പുതുവത്സരപ്പിറവിക്കു തൊട്ടു മുൻപ്. 1994 പിറക്കുമ്പോൾ ഈ ഭൂമുഖത്ത് വസൂരിയുടെ അവസാനത്തെ അവശിഷ്ടംപോലും കാണരുതെന്ന നിശ്ചയമായിരുന്നു അത്. 248 ഡിഗ്രി ഫാരൻഹീററിൽ 45 മിനിട്ടുനേരം ചൂടാക്കിയാൽ വസൂരിമാലയുടെ കഥ പാടേ കഴിയും. അതായിരുന്നു ഇട്ട പരിപാടി.

പതിനഞ്ചുമിനിട്ട് ഇങ്ങനെ ചൂടാക്കിയാൽത്തന്നെ വസൂരിവൈറസ് കാലഗതി പൂകേണ്ടതാണ്. ഒന്നും ഒരു ചാൻസിനും വിടേണ്ടതില്ല എന്ന കരുതൽ കാരണമാണ് 30 മിനിട്ടുനേരം കൂടി ചൂടാക്കാൻ തീരുമാനിച്ചത്. ലാബിലെ ഫ്രീസറിൽ നിന്ന് ആ വിഷനാളികളെടുത്ത് ചൂളയിലേക്കു വയ്ക്കുന്നവർക്ക് വാക്സിനേഷൻ നൽകണമെന്നും തീരുമാനിച്ചു. അതും ഒരു മുൻകരുതൽ. പത്രലേഖകരും ശാസ്ത്രജ്ഞരും ഉൾപ്പെടെ സാക്ഷികൾ ചെന്നു നില്ക്കണം. വൈറസിന്റെ അന്ത്യനിമിഷം റെക്കാഡു ചെയ്യാൻ വീഡിയോഗ്രാഫറെ വരുത്തണം. വൈറസിന്റെ കഥ കഴിഞ്ഞുവെന്ന് സാക്ഷ്യപ്പെടുത്തി ഒപ്പുവയ്ക്കാൻ വിശിഷ്ട വിദഗ്ദ്ധരെ കൊണ്ടുവന്നു നിറുത്തണം. അററ്ലാൻറയിലും മോസ്കോയിലും ഒരുപോലെ. ഒരേസമയം.

പക്ഷേ, ആ വധശിക്ഷ നടപ്പാക്കിയില്ല. 1995 മേയ് വരെ വസൂരി വൈറസിന്റെ മരണശിക്ഷാവിധി നടപ്പാക്കേണ്ടതില്ലെന്ന് ലോകാരോഗ്യ സംഘടനയുടെ അധിപതികൾ നിശ്ചയിച്ചു.

വസൂരിപോലെ അതിഭയങ്കരമായ ഒരു സാംക്രമിക രോഗത്തിന്റെ വിത്തുകൾ ഇങ്ങനെ കണ്ണാടിക്കൂട്ടിൽ വച്ച് ദീർഘകാലം സൂക്ഷിക്കുന്നത് ബുദ്ധിയാണോ-ശാസ്ത്രജ്ഞർതന്നെ ചോദിച്ചു. ഈ അടുത്തകാലത്തും ഈ ചോദ്യം ഒരു വിവാദമായി തല ഉയർത്തി.

വസൂരിക്ക് മാപ്പു നൽകാൻ പോവുകയാണോ? അതിനെ തുറന്നുവിടാൻ പോവുകയാണോ? ഈ ചോദ്യങ്ങൾ കൂടിയും ഉയർന്നു.



ബയോളജിക്കൽ വാർഫെയർ ഉണ്ടല്ലോ- ശത്രുരാജ്യങ്ങളിൽ വിഷമയമായ അണുക്കൾ വിതറൽ. അല്ലെങ്കിൽ വിഷവസ്തുക്കൾ വിതറി ജീവികളെ നശിപ്പിക്കൽ. അങ്ങനെ എന്തെങ്കിലും ശത്രുസംഹാരത്തിനായി സൂക്ഷിച്ചുവച്ചിരിക്കുകയാണോ, വസൂരിമാലയെ? ചോദ്യശരങ്ങൾ വീണ്ടും.

രണ്ടുമാസം മുൻപ് 'വാഷിങ്ടൺ പോസ്ററ്' പത്രം ഒരു സചിത്രലേഖനം വഴി ചോദിച്ചു; ആരെങ്കിലും അററ്ലാൻറയിലെ രോഗനിയന്ത്രണ-നിവാരണ ലാബ് തുറന്ന് ഗർഭപാത്രശൈത്യത്തിൽ മയങ്ങുന്ന ആ വൈറസ് നാളി പുറത്തിട്ടാൽ? ഒരു ബോംബാക്രമണത്തിലോ ഭൂകമ്പത്തിലോ ലാബുമന്ദിരം തകരുകയും അങ്ങനെ ആ വൈറസ്നാളി പൊട്ടിച്ചിതറി വസൂരിവിത്തുകൾ പുറത്തുവരികയും ചെയ്താൽ?



അററ്ലാൻറയിലെ രോഗനിരോധന-നിവാരണ ലാബിൽ വസൂരിരോഗബീജങ്ങളിരിക്കുന്ന സെക്യൂരിററി മുറിയുടെ മുൻപിൽ

'വിയററ്നാം യുദ്ധകാലത്ത് ആ രാജ്യത്തെ മേക്കോംഗ് നദിയുടെ ഉദ്ഭവ സ്ഥാനത്ത് 'ഏജൻറ് ഓറഞ്ച്' എന്ന കൊടിയ രാസവിഷം കലർത്തുകയും അങ്ങനെ ആ നദീതടമാകെ ചാമ്പലാക്കുകയും ചെയ്ത അമേരിക്കൻ കരാളത ഒരു ചൂണ്ടുപലകയായി പലരുടേയും മനസ്സിൽ നിന്നു. ഇറാക്കിലെ സദ്ദാം ഹുസൈൻ രാസയുദ്ധവും ജൈവയുദ്ധവും നടത്തിയതായുള്ള പ്രചാരണം പലരും ഓർമ്മിച്ചു. ഈയിടെ ഇന്ത്യയിൽ പെട്ടെന്ന് പ്ളേഗ് പടർന്നുപിടിക്കാൻ കാരണം മറേറതോ രാജ്യം സൂറത്തിൽ പ്ളേഗിന്റെ ലബോറട്ടറി വിത്തുകൾ രഹസ്യമായി കൊണ്ടുചെന്നു വിതറിയതാണെന്ന് ചില അഭ്യൂഹങ്ങൾ പരന്നതും പലരും ശ്രദ്ധിച്ചു.

ഇങ്ങനെ വല്ല അഭ്യാസത്തിനും വേണ്ടിയാണോ ക്ളിൻറന്റെ അമേരിക്കയും യെൽത്സിന്റെ റഷ്യയും വസൂരിവൈറസിനെ ഫ്രീസറിൽ വച്ച് താലോലിച്ചുകൊണ്ടിരിക്കുന്നത്? വീണ്ടും ആ ചോദ്യം.

മോസ്കോയിൽ വസൂരിവൈറസിനു കാവലിരിക്കുന്നയാളായ ഒത്താർ ആൻസാപരീസേ ഇങ്ങനെ പറഞ്ഞതായി ചാൾസ് ഡിബെർട്ട് എന്ന ലേഖകൻ 'വാഷിംഗ്ടൺ പോസ്ററ്' എന്ന പത്രത്തിലെഴുതി:

''എത്രയോ വലിയ ശാസ്ത്രീയ ഉദ്യമമാണ്, എത്രയോ വമ്പിച്ച ധനച്ചെലവാണ് വസൂരി വേട്ടയ്ക്കായി നടത്തിയത്. എന്നിട്ടും അതൊക്കെ വെറുതേ പോവുന്നുവെങ്കിൽ കഷ്ടം തന്നെ. ഒരു ഗാനം പൂർത്തിയാവുന്നത് അതിന്റെ അവസാനത്തെ സ്വരാലാപനത്തിലാണ്. ആ വൈറസിനെ കൊന്നാലേ മഹത്തായ ആ ഉദ്യമം സഫലമാവൂ.''



മോസ്കോയിൽ വസൂരി വൈറസ് സൂക്ഷിച്ചിരിക്കുന്ന ലാബിലെ ഒത്താർ ആൻസാപരീസേ എന്ന വിദഗ്ദ്ധ സൂക്ഷിപ്പുകാരൻ

മനുഷ്യവംശത്തെ 10000 കൊല്ലത്തോളം വേട്ടയാടിക്കൊണ്ടിരുന്ന വസൂരിയെ ഇങ്ങനെ വച്ചുകൊണ്ടിരിക്കുന്നത് ഇനിയും പലതും പഠിക്കാൻ വേണ്ടിയാണ് എന്നാണ് മറുപടി. ജനിതക ശാസ്ത്രവും വൈദ്യശാസ്ത്രവും ഇപ്പോൾ പുതിയ കാഴ്ചപ്പാടുകൾ നമുക്കു തന്നിട്ടുണ്ട്. വസൂരിവൈറസ് പോലെ, വേറെയും മാരക വൈറസുകളുണ്ട്. അവയെക്കുറിച്ചുള്ള പഠനത്തിനും ഈ വൈറസ് പ്രയോജനപ്പെടുകയില്ലെന്നാരു കണ്ടു?

ഈ വാദഗതിക്ക് പക്ഷേ, അല്പവും വിശ്വാസ്യത വരുന്നില്ല.

●

അററ്ലാൻറയിലെ ക്ളിഫ്ററൻ റോഡിൽ, രോഗനിവാരണ—നിരോധനകേന്ദ്രത്തിൽ, അങ്ങേയററത്തെ സുരക്ഷാ ഏർപ്പാടുകളുടെ മധ്യത്തായി റൂം നമ്പർ 318 'ബി. എന്നുമാറി. ആരും തുറക്കാത്ത ആ മുറിയിൽ സവിശേഷമായ ഒരു ഫ്രീസർ ഉണ്ട്. വെള്ളികലർന്ന ഇളം നീലനിറം. ചങ്ങലയും പൂട്ടുമിട്ട ആ ഫ്രീസറിനുള്ളിൽ വാരക്കണക്കിന് ടേപ്പിട്ടു ചുററിച്ചുററി വച്ചിരിക്കുന്ന കണ്ണാടിനാളിക്കകത്താണ് മനുഷ്യകുലത്തിന്റെ ആ മഹാഭീകര ശത്രുവിന്റെ ബീജം-വസൂരിരോഗത്തിന്റെ വൈറസ്.

അത് ഉറങ്ങുകയാണ്. ഹിമയുഗത്തിലെ ഉറക്കം. ആ രാക്ഷസൻ ഉണർന്നാലോ എന്ന പേടിയാണിപ്പോൾ.

പി. ഗോപകുമാർ

# സ്മൃതിമേഘങ്ങളിൽ വിരിയും ഇന്ദ്രധനുസ്സ്

***ആട്ടക്കഥകൾ ദൃശ്യകാവ്യങ്ങളാണ്. അവയെ ശ്രവ്യകാവ്യങ്ങൾകൂടിയാക്കിയ പ്രതിഭാശാലിയാണ് ഇരയിമ്മൻതമ്പി. കാളിദാസൻെറ വൈദർഭീരീതി അദ്ദേഹത്തിൻെറ എല്ലാ കൃതികളിലും കാണുന്നു. അക്കാര്യത്തിൽ നിസ്തുലനാണ് ഇരയിമ്മൻതമ്പി. മഹാനായ ഈ ഗായകകവിയുടെ ജീവിതത്തിലൂടെ.***



രാമായണ മാസത്തിലെ വർഷ സ്മിതത്തിൽ തണുത്തുമൂടിയ ഒരു പൂർവ്വാഹ്നം... നേർത്തു നേർത്തു ചിനുചിനാ പെയ്യും മഴ പൊഴിഞ്ഞുവീഴുന്ന തിളങ്ങുന്ന വെള്ളിനൂൽ ചീന്തുകൾ...

ദൂരത്തേക്കല്ലാത്ത യാത്ര.... എന്നിട്ടും കുതൂഹല നിർഭരമായ എൻെറ മനസ്സ് ഒരു മടക്കയാത്രയിൽ... അലസമായൊഴുകി നീങ്ങുന്ന കാമരൂപിണിയായ കാർമുകിലിൻെറ ചിറകുകളിൽ തൂങ്ങി... വിദൂര വിസ്മൃത തീരങ്ങളിലേക്ക്...

മഴയുടെ നിഗൂഢ വന്യത... മേദുരശൃംഗാര ഗാനം അന്തരീക്ഷത്തിൽ പറന്നുവരുന്നു. യക്ഷിണിയെപ്പോലെ... ഏതോ ഹൃദയ പാണിയിൽ നിന്നുതിരുന്ന ലോല വിമോഹന വത്സല ഗീതം... മധുരം പെയ്തിറങ്ങുന്നു...

'ഹൃദയമൊഴികൾ കൊണ്ടു മുഴുവനും കാണൂ... ഉൾക്കാതുകൊണ്ടു മുഴുവനും കേൾക്കൂ...'

ആരോ എന്നോടു മന്ത്രിക്കുന്നു.

കലിവത്സരം നാലായിരത്തി എണ്ണൂററി എൺപത്തിനാല്... കൊല്ലം തൊള്ളായിരത്തി അമ്പത്തിയെട്ട് അല്പശി പതിനെട്ട് പൂരുട്ടാശി നക്ഷത്രം.. കരമന ആണ്ടിയെറക്കത്ത് പത്മനാഭൻ ഇരയുമൻ പിറന്ന ദിവസം...

കലി നാലായിരത്തി തൊള്ളായിരത്തി അമ്പത്തിയൊന്നു... കൊല്ലം, ആയിരത്തി മുപ്പത്തിയൊന്ന് ആടി പതിനാല് മേനിക്കലെച്ചിലായി ഇരയുമൻ തമ്പി കഴിഞ്ഞുപോയത് പുതുമന അമ്മവീട്ടിൽ...

കൊട്ടാരം ഗ്രന്ഥവരികൾ വായിക്കുന്ന ഘനസാന്ദ്രശബ്ദം... പൂർവ്വപഥമായ രേഖയിലൂടെ അകന്നകന്നുപോകുന്നു....

പൂർവ്വജന്മാരുടെ അമൃതസ്മൃതികൾക്കു താളം ചവിട്ടാൻ തളമൊരുക്കിയ മനസ്സ്. പഴങ്കഥകളും ഉപകഥകളും കാത്തുനില്ക്കുന്ന തുറന്നിട്ട പടിപ്പുരയ്ക്കു മുന്നിലോ?

'പുതുമന അമ്മവീടിന് മുന്നിലെത്തി നമ്മൾ.' രാമു പറഞ്ഞു.

മൃദുസ്നിഗ്ദ്ധ സ്വപ്നത്തിന് പൊടുന്നനേ ഭംഗം...

ഐതിഹ്യ പ്രോക്തമായ പക്ഷിയുടെ വലിയ രൂപം ഇരുവശത്തും പേറുന്ന വലിയ കമാനത്തുരവ്. ഏതാണ്ട് ഒന്നേകാൽ ഏക്കറായി അവശേഷിക്കുന്ന ഇന്നത്തെ പുതുമന അമ്മവീടു പറമ്പിന് കാവൽ...

കരമന ആണ്ടിയെറക്കം-വിചിത്രമായ സ്ഥലനാമം. വനമാലിയെന്ന് പ്രാചീന കേരളത്തിൽ പുകൾകൊണ്ട കരമനയാറിൻെറ കരയ്ക്കുള്ള നഗരഭാഗമാണ് കരമന... ദക്ഷിണദേശ ചരിത്രപ്രവാഹത്തിൻെറ നേർസാക്ഷി... ഭാസ്കര രവിവർമ്മൻെറ താമ്രശാസനത്തിൽ (9-ാം ശതകം) സ്ഥാനം നേടിയ സ്ഥലം... വേലുത്തമ്പിക്കുശേഷം ദളവയായ ഉമ്മിണിത്തമ്പി, ദിവാൻ സുബ്ബയ്യർ, ചരിത്രപണ്ഡിതനായിരുന്ന നാഗമയ്യ, സംഗീതജ്ഞരായ നീലകണ്ഠശിവൻ, പാപനാശം ശിവൻ-ഇവരുടെയെല്ലാം വാസസ്ഥലം. മലയാളത്തിൻെറ കലാവൈഭവമായ ഇരയിമ്മൻ തമ്പിയെന്നറിയുന്ന രവിവർമ്മൻ തമ്പിയുടെ ജന്മസ്ഥലി...

ആണ്ടിയെറക്കത്തിൻെറ ഉല്പത്തിക്കഥയെന്ത്?

ഉദയനകഥാകോവിദ ഗ്രാമവൃദ്ധർ-അവരാണല്ലോ പഴങ്കഥകളുടെ നിത്യ യൗവ്വനം സൂക്ഷിക്കുന്നോർ. അവരിലാരോടെങ്കിലും ചോദിച്ചറിയാം-സ്വയം സമാധാനം ഉറക്കെ



ഇരയിമ്മൻതമ്പി

യായി.

അതിന് ഗ്രാമമെവിടെ? കഥാകോവിദന്മാരായ ഗ്രാമവൃദ്ധരെവിടെ? ആരോടു ചോദിക്കാനാ?

രാമുവിൻെറ വാക്കുകളിൽ ഇച്ഛാഭംഗത്തിൻെറ കറുത്ത വാവ്.

സോമൻകെട്ടും ഉത്തരീയവും ഉപവീതവും ധരിച്ച ഒരു വൃദ്ധ ബ്രാഹ്മണൻ എതിരേ വരുന്നുണ്ടായിരുന്നു...

ഞങ്ങളുടെ ചോദ്യം നന്നേ പിടിച്ചു, അദ്ദേഹത്തിന്...

എന്തിനോ ആയിക്കൊള്ളട്ടെ... സ്ഥലനാമചരിത്രം അന്വേഷിക്കുന്നവൻ മാനുഷം അന്വേഷിക്കുന്നു... ഐതിഹ്യച്ചുരുളഴിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു.

പുരാപുരിയായ അനന്തപുരി. തിരുവല്ലത്ത് തലയും തൃപ്പാദപുരത്ത് പാദവുമായി അനന്തശയനത്തിലുള്ള ശ്രീപത്മനാഭപ്പെരുമാളും ക്ഷേത്രവുമില്ലെങ്കിൽ അനന്തപുരിയുമില്ല. ക്ഷേത്രം പണ്ടുപണ്ടൊരിക്കൽ അഗ്നിക്കിരയായി. പുതുക്കിപ്പണി നടന്നകാലം... അന്നെന്നോ ആയിരിക്കണം ഒററക്കൽ എന്നറിഞ്ഞിരുന്ന ഈ പ്രദേശത്തിന് ആണ്ടിയെറക്കമെന്ന നാമരൂപാന്തരീകരണം സംഭവിച്ചത്.

തമിഴകത്തുനിന്നു വന്നിരുന്ന സാർത്ഥവാഹക സംഘങ്ങളുടെ ഇടത്താവളങ്ങളിൽ ഒന്നായിരുന്നു, ഈ സ്ഥലം. ഒരു കടവുമുണ്ടായിരുന്നു, ഇവിടെ. ചുമടിറക്കാൻ ചുമടുതാങ്ങികളും. ചുമടുതാങ്ങികളും തണ്ണീർപ്പന്തലുകളും കാൽനടക്കാർക്ക് അനുഗ്രഹമായിരുന്നല്ലോ. ഒററക്കൽ എന്ന ആദ്യപേരിനു കാരണം, ചാല കടന്നുപോകുന്ന സ്ഥലങ്ങളുടെ ദൂരമറിയാൻ സ്ഥാപിച്ചിരുന്ന ആദ്യ നാഴികക്കല്ല് ഇവിടെയായിരുന്നതുകൊണ്ടാണത്രേ... രണ്ടാംകൽ, മൂന്നാംകൽ-ഇങ്ങനെ പോകുന്നു മററു സ്ഥലങ്ങളുടെ പഴമ്പേരുകൾ.

അനിഴം തിരുനാൾ മാർത്താണ്ഡവർമ്മയായിരുന്നു, പൊന്നുതമ്പുരാൻ. രണ്ടുവർഷം കൊണ്ട് ക്ഷേത്രം പുതുക്കി പണിഞ്ഞുതീരണം. കല്ലുപിളർക്കുന്ന രാജശാസനം വന്നു, കൊല്ലം 905-ൽ.

ക്ഷേത്ര പുനർനിർമ്മാണത്തിന് കരിങ്കല്ലുകൾ കൊണ്ടുവന്നിരുന്നത് തെക്കൻദേശത്തുനിന്നായിരുന്നു. കല്ലുകൾ ഉരുട്ടിയുരുട്ടി ക്ഷേത്രനടയിൽ എത്തിക്കുകയായിരുന്നു, രീതി. ഈ കഠിനാദ്ധ്വാനത്തിന് നിയോഗിച്ചിരുന്നത്, തമിഴകത്തുനിന്നുവന്ന ആണ്ടികളെയാണ്. മോക്ഷത്തിനുവേണ്ടി ഇരന്നുനടന്നിരുന്ന സുബ്രഹ്ഹമണ്യഭക്തരായ ഇവർക്ക് അന്നത്തെ സമൂഹം കല്പിച്ചുകൊടുത്തത് ഭിക്ഷക്കാരുടെ പദവി! അണിയാൻ, അടിമക്കിരീടങ്ങളും... പകലുപോകുന്നതറിയാതെ, രാവേറെച്ചെല്ലുന്നത് ഓർക്കാനാവാതെ വലിയ വലിയ പാറകൾ ഉരുട്ടിയെത്തിക്കുന്ന ജോലി അവിരാമം തുടർന്നു, ആണ്ടികളെന്ന ഭിക്ഷക്കാർ...

തെക്കൻനാട്ടിൽ നിന്നുരുട്ടിക്കൊണ്ടുവന്ന അതിവിസ്തൃതമായ ഒരു കരിങ്കല്ല് ഇവിടെയെത്തിയപ്പോൾ മണ്ണിൽ ഉറച്ചു. ആഞ്ഞാഞ്ഞു പതിച്ച ചാട്ടവാറുകൾക്ക് ആണ്ടികളെക്കൊണ്ട് കല്ലുപൊക്കി ഉരുട്ടി നീക്കാനായില്ല... തളർന്നു വീഴുന്ന സുബ്രഹ്മണ്യഭക്തർ നിരവധി... സായംസന്ധ്യയിലെപ്പോഴോ... ശ്രീപത്മനാഭൻ തന്നെ ആണ്ടിവേഷം ധരിച്ച് എത്തി... കല്ലുപൊക്കി ഉരുട്ടി... ക്ഷേത്രനടയിലെത്തിച്ചു...

ഉറച്ചുപോയ പടുകൂററൻ പാറ ആണ്ടിവേഷധാരിയായ ശ്രീപത്മനാഭൻ പൊക്കി ഉരുട്ടിയിറക്കിയ സ്ഥലം ആണ്ടിയെറക്കമായി...

ശ്രീപത്നാഭസ്വാമിയുടെ കരുണാർദ്രമായ പ്രവൃത്തിയുടെ പഴങ്കഥ വിവരിക്കാൻ വൃദ്ധ ബ്രാഹ്മണന് നാവുകളസംഖ്യം!

ചരിത്രത്തോട് ഒട്ടിച്ചേർന്നുകിടക്കുന്ന പഴങ്കഥ... 1731 മുതൽ രണ്ടു കൊല്ലത്തിനകം ക്ഷേത്ര പുനർനിർമ്മാണം ഏതാണ്ടു പൂർത്തിയായി...

അമാ[illegible]ഷിക വിസ്മയശക്തിയാക്കി പരിവർത്ത[illegible]പ്പിച്ച ശക്തനും ക്ലേശ സഹിഷ്ണുവു[illegible]ായ ഏതോ അടിമയുടെ വീരഗാഥയല്ലേ ആണ്ടിയെറക്ക സ്ഥലനാമ പുരാവൃത്തത്തിൽ നിഴലിക്കുന്നത്! അസമാന്തര മനുഷ്യശക്തിക്കു ദൈവികതയുടെ ചാരുത സമ്മാനിക്കുക, നമ്മുടെ ഇഷ്ടസങ്കല്പം.

''അകത്തേക്കു വരാം.''

ശ്യാമളപ്പിള്ളത്തങ്കച്ചിയുടെ ക്ഷണം.

നിബിഡവൃക്ഷചരായ പ്രസാദിച്ച ശ്യാമഭംഗി, പറമ്പിൽ... മഴയുടെ ഉദാരദാനമായ പൊടിമണത്തിൽ ചാലിച്ച പാരിജാതപ്പൂമണം...



*പുതുമന അമ്മവീടിനുമുന്നിലെ വളച്ചുവാതിൽ*

ശ്രീപത്മനാഭപ്പെരുമാൾ ക്ഷേത്രദഹനം വന്ന കഥ കൊല്ലവർഷം 861 മകരം 16-ലെ ഗ്രന്ഥവരി പറയും... രാജ്യകാര്യചുരുണ കൊല്ലം 904-930) കൊല്ലവർഷം 905-ാമാണ്ടിൽ ആരംഭിച്ച ക്ഷേത്ര പുനരുദ്ധാരണ പ്രവർത്തനങ്ങൾ വിവരിക്കുന്നു... കൊല്ലം 911-ൽ അല്പശി ഉത്സവവും നടന്നു...

കുട്ടിക്കുഞ്ഞു തങ്കച്ചിയുടെ 'തിരുവനന്തപുരം സ്ഥലപുരാണ'ത്തിൽ വർണ്ണിതമായ ഏറ്റവും 'വിസ്തൃതമായ കല്ലുകൊണ്ട് ചിത്രമായിത്തീർത്ത നന്മുഖ മണ്ഡപം പണിയുന്നതിന് ഉരുട്ടിക്കൊണ്ടുവന്ന പടുകൂററൻ പാറയായിരിക്കുമോ പുരാവൃത്തത്തിലെ മണ്ണിലുറച്ച പാറ.

ചുരുങ്ങിയത് ഇരുപത്തിയേഴു പതിററാണ്ടു കളുടെ പൗരാണികത അവകാശപ്പെടാം ആണ്ടിയെറക്കമെന്ന സ്ഥലനാമത്തിന്...

ഈ പഴങ്കഥയുടെ പൊരുൾ, പക്ഷെ, മറെറാന്നല്ലേ? കഠിനാദ്ധ്വാനത്തിൻെറ നീണ്ടു നീണ്ടുപോകുന്ന പകലിരവുകൾ, തുടരെത്തുടരെ ലഭിക്കുന്ന അത്യുദാരമായ ചാട്ടവാറടികൾ-ഇതിനോടെല്ലാമുള്ള ഒടുങ്ങാത്ത പ്രതിഷേധം സ്വന്തം ശരീരത്തിൽ ആവാഹിച്ച് അനന്യരാഗിയായ സിൽവര ഓക്ക്. പൂർവ്വപുണ്യത്തിൽ വിരിഞ്ഞ ചാക്രിക ജന്മത്തിന് നിത്യരാം ചാർത്താൻ, വെള്ളിവക്കുള്ള ഹരിതദലങ്ങൾകൊണ്ട് മാല കോർക്കുന്നു.

ഛായാതരുക്കളും പച്ചിലച്ചാർത്തുകളും, എല്ലാം, നമ്മളോട് എന്തൊക്കെയോ പറയാനായുംപോലെ! വൃക്ഷലതാദികൾക്കും ഹൃദയവികാരമുണ്ടെന്നു പറഞ്ഞതാരാണ്? എത്ര ശരി. ഈ പറമ്പിൽ നില്ക്കുമ്പോൾ നമുക്കു തോന്നും! തുലാവർഷ മേഘങ്ങൾ മാനത്തെത്തുമ്പോൾ ഇവർ മോഹനനൃത്തമാടുന്നു... സലജ്ജസ്മിതത്തിൽ നമ്രശിരസ്കരാകുന്നു... ആടിക്കാററിലെ വിഷാദലയം ഇവരെ ആകെ ഉലയ്ക്കുന്നു.

പുതുമനപ്പറമ്പിലെ കന്നിമൂലയിൽ ആറേഴു സെൻറ് സ്ഥലം കുടുംബക്ഷേത്രത്തിനുള്ളതാണ്. ഇലങ്കം അമ്പലത്തിൽ ഇരയിമ്മൻ തമ്പിയുടെ ഓർമ്മയ്ക്കായി ഒരു പീഠം ആരാധിച്ചുവരുന്നു മന്ത്രമൂർത്തി യോഗേശ്വരനോടൊപ്പം... ഈ കൊച്ച് ആരാധനാലയത്തിൽ, ദേവവിഗ്രഹങ്ങൾ ഒന്നുമില്ല. പിൻമുറക്കാരുടെയെങ്കിലും, ആരാധ്യമാം ഓർമ്മയാ

കുന്നു, ഇരയിമ്മൻതമ്പി!

നൃത്യഗാനത്തിനും മലയാള സംഗീതത്തിനുമുള്ള സമർപ്പിത ശാന്തിസ്ഥലി... നിനവായ് തെററിത്തിരിഞ്ഞെത്തുന്ന സഞ്ചാരസ്നേഹിയുടെ പ്രാർത്ഥനയും സ്വീകരിച്ച്, ശാശ്വതാനുഗ്രഹമായി ഇതിവിടെ നില്ക്കാൻ തുടങ്ങിയിട്ട് ഒരുപാടു സംവത്സരങ്ങളായി!

പൗർണ്ണമി പൂജയാണ് ഇവിടത്തെ പ്രധാന പൂജ. പൗർണ്ണമിയിൽ ചന്ദ്രൻ പൂർണ്ണനായിരിക്കുമല്ലോ. കർക്കടകത്തിലെ അമാവാസ്യ കഴിഞ്ഞ പൗർണ്ണമി നാളിൽ ഞങ്ങളെത്തിയപ്പോൾ പൂജ നടക്കുന്നുണ്ടായിരുന്നു.

അത്ഭുതപ്രതിഭയായ ഇരയിമ്മൻതമ്പിയുടെ സ്മരണ ദായാവകാശികൾ ആർഭാടരഹിതം, ആദരപൂർവ്വം, പുതുക്കിക്കൊണ്ടിരിക്കുമ്പോൾ നിനച്ചിരിക്കാതെ ഞങ്ങൾക്കും അവിടെ എത്താൻ കഴിയുക, നൈവേദ്യം കൈനീട്ടി വാങ്ങാനാവുക-എല്ലാം ശ്രേഷ്ഠമായ യാദൃച്ഛികതയായിത്തോന്നുന്നു!

നൂററി മുപ്പത്തിയൊമ്പതു കൊല്ലങ്ങൾ പിന്നിട്ടിരിക്കുന്നു, മലയാള ഗാനശാഖയുടെ പിതാവായ ഇരയിമ്മൻതമ്പി ലോകത്തോടു യാത്ര ചൊല്ലിയിട്ട്. 1982-ൽ, ഇരുന്നൂറാം ജന്മവാർഷികം ആഘോഷിച്ചു... വീണ്ടും വിസ്മൃതി പേടകത്തിലൊന്നിൽ 'കേരള ജയദേവ'ന്റെ പ്രീത സ്മരണയും അടച്ചു... സാവധാനം, ഗതകാലവാഹിനിയിൽ ഒഴുക്കി...

മരിച്ചിട്ട് ഒന്നേകാൽ നൂററാണ്ടു കഴിഞ്ഞിട്ടേയുള്ളൂ. ജീവചരിത്ര വസ്തുതകളെല്ലാം, അനന്തപുരിയിലെ ഊടുവഴികളിലെവിടെയോ വച്ചു കൊള്ളയടിക്കപ്പെട്ടു. പല കൃതികളും നഷ്ടസ്വപ്നങ്ങൾ. അല്ലെങ്കിൽ, ഇനിയും കണ്ടെടുക്കപ്പെടേണ്ടവ.

കൊട്ടാരം വൈതാളികനായി തമ്പിയെ ചിത്രീകരിക്കാൻ നമ്മുടെ ഇടയിൽ പണ്ഡിതമ്മന്യന്മാർ ഒട്ടേറെ. മാമലോപമകൾകൊണ്ടു മെടഞ്ഞ വെറും പാട്ടാണുപോലും, 'ഓമനത്തിങ്കൾ കിടാവോ...' തമ്പിഗീതങ്ങളിലുണ്ടെന്നു പറയുന്ന നഗ്നശൃംഗാര വർണ്ണനകൾക്കെതിരെ, വാളോങ്ങിനില്ക്കുന്നവർ നിരവധി!

മോഹിനിയാട്ടവും തമ്പിയും വിളക്കിച്ചേർത്ത എത്രയെത്ര കഥകൾ. ഏതോ രസികമാനസത്തിൽ വിരിഞ്ഞ കഥ കേൾക്കൂ: തിരുവട്ടാറമ്മച്ചിക്കു വേണ്ടിയാണത്രേ 'പ്രാണനാഥനെനിക്കു നല്കിന...' എന്ന ഗാനം രചിച്ചത്. പത്മനാഭ ദർശനം കഴിഞ്ഞെഴുന്നെള്ളുന്ന സ്വാതിതിരുനാൾ കേൾക്കെ പദംനീട്ടിപ്പാടിയപ്പോൾ, അസ്വാരസ്യങ്ങളെല്ലാം അലിഞ്ഞു പോയത്രേ! കവിയശസ്സിൽ നിരക്കവെ കുത്താൻ ...ണ്ട നിറന്ന പീലികൾ!

...നാളേറെയായി കെട്ടിയാടുന്നു, ഇത്തരം ...ച്ചരീകരണത്തെയ്യങ്ങൾ!

ഈ പശ്ചാത്തലത്തിൽ, ശോഭയാർന്ന അനുഷ്ഠാനത്തിലൂടെ, പിൻമുറക്കാരെങ്കിലും ഇരയിമ്മൻ തമ്പിക്ക് ആണ്ടോടാണ്ട് സ്മരണാഞ്ജലികളർപ്പിക്കുന്നു എന്നതിൽ മലയാളി ചരിതാർത്ഥനാകേണ്ടതാണ്! ആരറിയുന്നു, പക്ഷെ, ഇതും.



*കുട്ടിക്കുഞ്ഞു തങ്കച്ചിക്ക് സമ്മാനം കിട്ടിയ വാൽക്കണ്ണാടി*

☆ ☆ ☆

പിൻമുറക്കാരി ശ്യാമളപ്പിള്ളത്തങ്കച്ചി, തമ്പിയുടെ അഞ്ചാം തലമുറയിൽപ്പെടും. ഭഗവതിപ്പിള്ളത്തങ്കച്ചിയുടെ അമ്മാവനാണ്, ഇരയിമ്മൻതമ്പി. അവരുടെ ദൗഹിത്രിയാണ് ലളിതാംബികപ്പിള്ളത്തങ്കച്ചി; ശ്യാമളപ്പിള്ളയുടെ അമ്മ.

വാതിൽകർട്ടനു പിന്നിൽ മറഞ്ഞുനിന്ന് ശ്യാമളപ്പിള്ളത്തങ്കച്ചി ബഹുശാഖിയായ വംശവൃക്ഷത്തിന്റെ വിവരണം നല്കി... അത്യന്തം പതിഞ്ഞ ശാരീരത്തിലുള്ള പാട്ടുപോലായിരുന്നു, വിവരണം.

രാഷ്ട്രീയ പെൻഷൻ നിയമപ്രകാരം, കേരളപ്പിറവിക്കുശേഷവും കുടുംബക്കാർക്ക് അടുത്തൂൺ ലഭിച്ചുവരുന്നു... പഴയ കംപ്ട്രോളറുടെ ഓഫീസിൽനിന്ന് പുറപ്പെടുവിച്ച രാഷ്ട്രീയ പെൻഷൻ ഉത്തരവും (1958 ജനു.28) ഞങ്ങളെ കാണിച്ചുതന്നു.

കല്ലട ചിററുമലയിൽനിന്ന് കുടിയേറിയ രണ്ടു സഹോദരിമാരിൽ മൂത്തവരുടെ മകളുടെ മകനാണ് ഇരയിമ്മൻതമ്പി. പറമ്പ് അഞ്ചാറ് ഏക്കറായിരുന്നു. ഇതുപോലൊരു വളച്ചു വാതിൽ അപ്പുറത്തുണ്ടായിരുന്നു... തീപിടിച്ചു പോയത് ഇരുനില നാലുകെട്ടായിരുന്നു... കുടുംബക്ഷേത്രമായിരുന്ന ഇലങ്കം ക്ഷേത്രം എൻ.എസ്.എസ് കരയോഗത്തിന്റെ ഭരണത്തിലാണിപ്പോൾ... ഇവിടത്തെ ഗ്രന്ഥപ്പുര വളരെ പഴക്കമുള്ളതാണ്... കുറെ പുസ്തകങ്ങളും മററും അമേരിക്കയിൽ ജോലിനോക്കുന്ന എന്റെ സഹോദരന്റെ പക്കലാണിപ്പോൾ. അമ്മൂമ്മ ദാനം ചെയ്ത സ്ഥലത്താണ് കരമന സ്കൂൾ നില്ക്കുന്നത്.

അമ്മൂമ്മ പറഞ്ഞുകേട്ട കഥകളാണിതെല്ലാം... വല്യമ്മാവന്റെ ഓർമ്മയ്ക്കായി എന്റെ കൈയിൽ ഒന്നുമില്ല.

അന്യംനില്ക്കാതെ, ഇനി എന്തെങ്കിലും അവശേഷിക്കുമെങ്കിൽ, ആറേഴു സെൻറു വസ്തുവിൽ നില്ക്കുന്ന ഈ ക്ഷേത്രം മാത്രം.. ആർക്കും കരണം ചെയ്യാനാവാത്ത വിധം ഒരു പഴപ്രമാണം അതു സംരക്ഷിക്കുന്നു...

തലമുറകളായി പറഞ്ഞുകേട്ട സൗമ്യപ്രതാപങ്ങൾ ഒന്നൊന്നായി പറഞ്ഞുകൊണ്ടിരിക്കുമ്പോഴും തങ്കച്ചിയുടെ മുഖത്ത് ഏതോ വിഷാദം!

ഏറെനാൾ, വല്യമ്മാവൻ ഈ പറമ്പിലുണ്ടായിരുന്ന തറവാട്ടിലായിരുന്നു താമസിച്ചിരുന്നത്. പൂർവ്വഗൃഹമായ പുളിയറത്തല വീട്ടിലും കഴിഞ്ഞിരുന്നു. ദിവാനായിരുന്ന ഉമ്മിണിത്തമ്പിയുടെ വകയായി കോട്ടയ്ക്കകത്ത് പത്മവിലാസം പുരയിടവുമുണ്ടായിരുന്നു. കുറെനാൾ, അമ്മാവന് തിരുവനന്തപുരത്തുനിന്ന് മാറിത്താമസിക്കേണ്ടിവന്നത്രേ. പിന്നെ, മകൾ കുട്ടിക്കുഞ്ഞു തങ്കച്ചിയും അമ്മാവനും കിടക്കേമഠത്തിൽ താമസമാക്കി. കുട്ടിക്കുഞ്ഞുതങ്കച്ചിയുടെ പുത്രിയുടെ പൗത്രനാണ് കിഴക്കേ മഠത്തിൽ ഗോവിന്ദൻനായർ. കെടാവിളക്കുണ്ടായിരുന്നു. അത് എങ്ങനെയോ കെട്ടു...

സാന്ദ്രസ്മൃതികളുണർത്തുന്ന പ്രസന്നതയിൽ, നിറുത്താതെ പറഞ്ഞുകൊണ്ടിരുന്നു, തങ്കച്ചി.

വല്യമ്മാവൻ സുമുഖനായിരുന്നുവെന്ന് അമ്മൂമ്മ പറയുമായിരുന്നു. അത്ര പൊക്കമില്ല. മുണ്ടും കഴുത്തിലൂടെ ഇരുവശങ്ങളിൽ പാദം വരെ എത്തിക്കിടക്കുന്ന ഉത്തരീയവും കൈരണ്ടിലും അടുത്തോടൻ വളയും തലപ്പാവും. ഇതായിരുന്നു വേഷം. ഇങ്ങനെയൊരു ചിത്രം കണ്ട ഓർമ്മയുണ്ട്. പ്രായമേറിയപ്പോൾ വല്യമ്മാവനും കണ്ണിന് സുഖമില്ലാതെയായി. പിന്നെ, പറഞ്ഞുകൊടുത്ത് എഴുതിക്കുകയായിരുന്നു. കണ്ണിന്റെ സുഖക്കേട് അലട്ടിയപ്പോൾ കുട്ടിക്കുഞ്ഞു തങ്കച്ചിയും പറഞ്ഞുകൊടുത്ത് എഴുതിക്കുകയായിരുന്നു, പതിവ്.

ഇരുന്നൂറാം ജന്മവാർഷിക ദിനാഘോഷങ്ങൾക്ക് ദീപശിഖ കൊളുത്തിയത് ഈ ക്ഷേത്രത്തിൽ നിന്നായിരുന്നു.... പിന്നീടാരെയും കണ്ടിട്ടില്ല...

പ്രാക്സ്ഥലികളിൽ അലഞ്ഞുനടന്ന മനസ്സ്



പതുക്കെ ചരിത്ര രഥ്യകളിലേക്കു തിരിഞ്ഞു...

കൊല്ലവർഷം 1015-ലെ ഹജൂർ തിരട്ടു പറയുന്നത്, വീടുപണിക്ക് കോട്ടയ്ക്കകത്ത് കിഴക്കേമഠത്തിൽ കൊടുപ്പിച്ച കുമ്മായം പറ ഇരുന്നൂറുക്ക് 62½ പണം എന്നാണ് ഇതിന്റെ പിൻബലത്തിൽ എത്തിച്ചേരാവുന്ന നിഗമനം, ഇരയിമ്മൻതമ്പി കിഴക്കേമഠത്തിൽ താമസമാക്കിയത് സ്വാതിതിരുനാളിന്റെ ഭരണകാലാരംഭത്തിലാണെന്നാണ്. അതുവരെയും-സുമാർ രണ്ടു ദശകങ്ങൾ-പുതുമന അമ്മവീട്ടിലും പുളിയറത്തറ കുടുംബത്തിലുമായിരിക്കണം, അദ്ദേഹം കഴിഞ്ഞുകൂടിയത്. റാണി പാർവ്വതീബായി രാജ്യഭാരമേല്ക്കുന്നതുവരെ, വലിയ കൊട്ടാരത്തിൽ അത്ര അഭിമതനായിരിക്കാനിടയില്ല ഉമ്മിണിത്തമ്പി ദിവാന്റെ കടുംബക്കാരനായ ഇരയിമ്മൻ!

മഹാനായ ഗായക കവിയുടെ സാന്നിദ്ധ്യം പുണർന്നുനില്ക്കുന്ന ഇലങ്കം ക്ഷേത്രത്തിന്റെ പ്രശാന്തിയിൽ കണ്ണുംനട്ടുനില്ക്കുക ആഹ്ളാദകരമാണ്; ഭാവഗംഭീരയായ സിൽവർ ഓക്കിന്റെയും ചന്ദനമരത്തിന്റെയുമെല്ലാം ഹരിത സ്പർശമേല്ക്കുമ്പോൾ, വിശേഷിച്ചും.

ആചാര്യനായ തുഞ്ചനും കുഞ്ചനും രാമപുരത്തു വാര്യർക്കും ഉണ്ണായിവാര്യർക്കും ശേഷം മലയാളത്തെ ഒരു ചന്ദ്രോദയ ശിശിരത്തിലേക്കു കൂട്ടിക്കൊണ്ടുപോയ കവിരാജനെപ്പററി കൂടുതൽ അറിയാൻ നമുക്കു ശ്രമിച്ചുകൂടേ?

എന്തിന്?



*ഇരയിമ്മൻതമ്പി ഉപയോഗിച്ചിരുന്ന നാരായവും താളിയോല ഗ്രന്ഥങ്ങളും*

യുക്തിരഹിത നിഷ്കളങ്കതയിലും പ്രയോജനമില്ലാത്ത സത്യത്തിലും വിശ്വാസമർപ്പിക്കാനാകാത്തവരുടെ ഈ ചോദ്യം തല്ക്കാലം മറക്കാം...

പുതുമനവീട്ടിൽ നിന്നിറങ്ങിയ ഞങ്ങൾ അന്വേഷണോത്സുകരായി...

തിരുവനന്തപുരത്തെ സ്വാതിതിരുനാൾ സംഗീത അക്കാദമിയിൽ എത്തി, ഞങ്ങൾ.

-ഇരയിമ്മൻതമ്പി സംഗീത അക്കാദമിക്, പക്ഷെ, അപരിചിതൻ. പഴങ്കാലത്തെന്നോ ജീവിച്ചിരുന്നവൻ!

ഞങ്ങളുടെ ഉത്സാഹത്തിന് മങ്ങൽ. അനല്പമായ നിരാശയോടെ ഞങ്ങൾ മടങ്ങി.

"ഇത്തിരി കഴിയുമ്പോൾ സ്വാതിതിരുനാളും ഇവിടെ അപരിചിതനാകുമോ?"

വിമലിന്റെ അന്തഃക്ഷോഭം വാക്കുകളുടെ രൂപംപൂണ്ടു.

☆ ☆ ☆

കിഴക്കേ മഠത്തിൽ ഗോവിന്ദൻനായർ വല്യ മുത്തച്ഛന്റെ ഓർമ്മ നിലനിറുത്താൻ ശ്രമിക്കുന്നു. ഇരയിമ്മൻതമ്പി എഴുതാനുപയോഗിച്ചിരുന്നുവെന്ന് വിശ്വസിക്കപ്പെടുന്ന വെള്ളികെട്ടിയ എഴുത്താണിയും പെട്ടിയും കുട്ടിക്കുഞ്ഞു തങ്കച്ചിക്കു സ്വാതിതിരുനാൾ മഹാരാജാവ് സമ്മാനിച്ചതെന്നു വിശ്വസിക്കപ്പെടുന്ന വാൽക്കണ്ണാടിയും കുട്ടിക്കുഞ്ഞു തങ്കച്ചിയുടെ ചിത്രവും ഇരയിമ്മൻതമ്പിയുടെ ചിത്രവും അദ്ദേഹത്തിന്റെ ശേഖരത്തിലുണ്ട്.

"രാജസൂയം മുതൽ മുചുകുന്ദമോക്ഷം വരെ അൻപത്തിനാലു ദിവസത്തെ ആട്ടക്കഥ ഇതിൽ അടങ്ങിയിരിക്കുന്നു-കല്പന പ്രകാരം കേരള വിലാസം അച്ചുക്കൂടത്തിൽ ആയിരത്തി മുപ്പത്തിമൂന്നാമാണ്ട് അച്ചടിക്കപ്പെട്ടത്-ഈ പുസ്തകത്തിൽ പിഴ തീർത്തത് പുന്നപുരത്തു കൃഷ്ണപിള്ള. ഹെഡ് കമ്പോസിററർ മാന്നാത്തു പപ്പുപിള്ള"-ഈ ഗ്രന്ഥമാണ് ഗോവിന്ദൻ നായരുടെ അപൂർവ്വ ശേഖരം.

ഇരുപത്തിനാല് ആട്ടക്കഥാകാരന്മാരുടെ കൃതികൾ ഉൾക്കൊള്ളിച്ചിരിക്കുന്നു, ഇതിൽ. ഇരയിമ്മൻതമ്പിയുടെ മൂന്നു സുപ്രസിദ്ധ ആട്ടക്കഥകളും-കീചകവധം കഥ, ഉത്തരാസ്വയംവരം കഥ, ദക്ഷയാഗം കഥ-ആദ്യമായി അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നത് അദ്ദേഹത്തിന്റെ മരണശേഷം കൊല്ലവർഷം 1033-ൽ, ഈ ഗ്രന്ഥത്തിലൂടെയാണ്.

പത്തൊൻപതാം ശതകത്തിന്റെ മധ്യത്തോടുകൂടി അച്ചടി കേരളത്തിൽ പ്രചരിച്ചു.



*കുട്ടി കുഞ്ഞുതങ്കച്ചി*

ഉത്രംതിരുനാൾ മഹാരാജാവിന്റെ ആശ്രിതനും 'വലിയകൊട്ടാരം വക കഥകളിയോഗ'ത്തിലെ പ്രധാന കഥകളി കലാകാരനുമായിരുന്ന ഈശ്വരപിള്ള വിചാരിപ്പുകാർ 1853-ൽ തിരുവനന്തപുരത്തു കോട്ടയ്ക്കകത്ത് പുന്നയ്ക്കൽ റോഡിൽ സ്ഥാപിച്ച 'കേരളവിലാസം' ആണ് സ്വകാര്യ വ്യക്തിയുടെ പേരിലുള്ള അനന്തപുരിയിലെ ആദ്യത്തെ അച്ചടിശാല. രാമായണം തുടങ്ങിയ കിളിപ്പാട്ടുകൾ ആദ്യമായി അച്ചടിച്ചതും 'കേരളവിലാസ'ത്തിൽ. സ്വാതിതിരുനാളിന്റെയും ഇരയിമ്മൻതമ്പിയുടെയും ഏതാനും ഗാന സമാഹാരങ്ങളും ആദ്യമായി അച്ചടിച്ചിറക്കി, 'കേരളവിലാസം.' വിശാഖം തിരുനാളിന്റെ കാലം (1837-85) വരെ കേരളവിലാസം നിലനിന്നു. കേരള സാംസ്കാരിക ചരിത്രത്തിൽ നിർണ്ണായക സ്ഥാനമുണ്ടായിരുന്ന ഈ അച്ചടിശാല മൃൻമയമിന്ന്!

'തമ്പിമാമ, എന്നായിരുന്നു, സ്വാതിതിരുനാൾ ഇരയിമ്മൻതമ്പിയെ വിളിച്ചിരുന്നത്... രണ്ടുപേരും ഒരുമിച്ചായിരുന്നു, പത്മനാഭസ്വാമി ദർശനത്തിന് പോകാറ്; പലപ്പോഴും...'

ഓർമ്മയിൽ മായാതെനിന്ന കേട്ടറിവുകൾ ഗോവിന്ദൻനായരും ഞങ്ങളോടു പറഞ്ഞു...

കൈയെഴുത്തുപ്രതികളും മററും അത്യപൂർവ്വമായിരിക്കുമ്പോൾ, വയോധികരുടെ മുഖത്തുനിന്നു കിട്ടുന്ന സത്യകഥനങ്ങൾക്ക് പ്രസക്തിയേറുന്നു.

"സ്വാതിതിരുനാളിനെ നായകനാക്കിയുള്ള ഗാനങ്ങൾ തമ്പി രചിച്ചിട്ടുണ്ട്. ധ്വനിയും പ്രതിധ്വനിയുമെന്നു തോന്നുമാറ് ഇവർ ഗാനങ്ങൾ രചിച്ചിട്ടുണ്ട്."

ഗോവിന്ദൻ നായർ പറഞ്ഞു.

ശരിയാണ്.



വിട്ടുവളപ്പിലെ ഇലങ്കം ക്ഷേത്രം

തിരിച്ചറിയാൻ പ്രയാസമേറുംവിധം പരസ്പരം ഇഴചേർന്നിരിക്കുന്നു, ഇവരുടെ ഗാനങ്ങളിൽ ചിലത്. രണ്ടുപേരുടേയും കവിമുദ്ര ഒന്നുതന്നെ-ശ്രീപത്മനാഭൻ.

ഗാനരചനയിൽ ഈ മഹാപ്രതിഭകൾ തമ്മിൽ ഒരു മത്സരം നിലനിന്നിരുന്നു... പഴമക്കാർ വിശ്വസിക്കുന്നു... സ്നേഹാധിഷ്ഠിതമായ മത്സരം. വിജയി തമ്പിയുമായിരുന്നത്രേ!

'പാഹിമാം ശ്രീവാഗേശ്വരി...' എന്ന സ്വാതി തിരുനാൾ കീർത്തനത്തിനു പകരമായി ഇരയിമ്മൻ തമ്പി രചിച്ചതെന്ന് വിശ്വസിക്കപ്പെടുന്ന സേവ്യേസ്യാനന്ദൂരേശ്വരാ...' എന്ന ഗാനത്തെ ചുഴ്ന്നുനില്ക്കുന്ന ഒരു കഥയുണ്ട്. പഴമക്കാർ താലോലിച്ചിരുന്ന കഥ.

ഒരു കൊല്ലത്തിൽത്തന്നെ നവരാത്രി മഹോത്സവവും ശ്രീപത്മനാഭ സ്വാമിക്ഷേത്രത്തിലെ അല്പശി ഉത്സവവും ചിലപ്പോൾ ഒരുമിച്ചു വരാറുണ്ട്... അപ്പോഴൊക്കെ, നവരാത്രി മണ്ഡപത്തിൽ ദർശനം കഴിഞ്ഞ് സ്വാതി തിരുനാൾ പത്മനാഭസ്വാമി ക്ഷേത്രത്തി' ലേക്ക് നേരെ പോകും. രാത്രി ശീവേലിയിൽ പങ്കുകൊള്ളാൻ. നവരാത്രി രണ്ടാം ദിവസത്തെ ഉത്സവം നടക്കുന്നു... സ്വാതി തിരുനാളും ഇരയിമ്മൻ തമ്പിയും നവരാത്രി മണ്ഡപത്തിൽ... 'പാഹിമാം ശ്രീവാഗേശ്വരീ...' എന്ന അത്യുൽകൃഷ്ട ഗാനം അസാമാന്യ പാടവത്തോടും മനോധർമ്മത്തോടുംകൂടി അന്നത്തെ ഗായകൻ പാടുന്നു...

ഗാനത്തിൻറയും ആലാപനത്തിൻറയും ചേതോമോഹനതയിൽ തമ്പിയും സ്വാതി തിരുനാളും ലയിച്ചിരുന്നു... ആ ഗാനത്തിൻറ വിശ്വവശ്യത, ഇരയിമ്മൻ തമ്പിയുടെ ആത്മാവിൽ സുഖദമായ അസ്വസ്ഥതയായി! പത്മനാഭസ്വാമി ക്ഷേത്രത്തിലെത്തിയപ്പോഴേക്കും അതേ വർണ്ണമട്ടിൽ തമ്പിയിൽ നിന്ന് ഒരു ലാവണ്യ ജീമൂത നിർഝരിയൊഴുകി: 'സേവ്യേസ്യാനന്ദൂരേശ്വരാ...'

അടുത്തു ചെല്ലുമ്പോൾ ആനന്ദമുളവാക്കുന്നത്-സ്യാനന്ദൂരം. തിരുവനന്തപുരം എന്നു മർത്ഥം. വിമോഹനമി ശ്രീപത്മനാഭ സ്തുതി

'ഭോഗീന്ദ്ര ശായിനം...' എന്നതും തമ്പി കൃതിയായി കരുതുന്നത് ശരിയാണെന്നു പറയുന്ന പണ്ഡിതന്മാരും വിരളമല്ല.

'പഞ്ചബാണൻ തന്നുടയ വഞ്ചനയെ സഹിയാഞ്ഞു...' എന്ന സ്വാതിതിരുനാളിൻറ മലയാളപദവും 'പ്രാണനാഥനെനിക്കു നല്കിന പരമാനന്ദ രസത്തെ...' എന്ന തമ്പിയുടെ മലയാളപദവും ഈ സ്നേഹമത്സരത്തിൻറ അപൂർവ്വ മനോഹര സൃഷ്ടികളാണ്. ഗാംബോധിരാഗത്തിലെ കീർത്തനീയ ഗാനങ്ങൾ!

സ്വാതിതിരുനാൾ ജനിക്കുമ്പോൾ മുപ്പതു വയസ്സുള്ള ഇരയിമ്മൻതമ്പി അസാമാന്യ പണ്ഡിതനായിക്കഴിഞ്ഞിരുന്നു. പതിനാറു വയസ്സിൽ (കൊ:വ: 1004) സ്വാതി ഭരണമേല്ക്കുമ്പോൾ, തമ്പിക്കു നാല്ത്തിയാറു വയസ്സും, നാടുനീങ്ങുമ്പോൾ (1022 ധനു 13), അറുപത്തിനാലു വയസ്സും... സർവ്വതന്ത്ര സ്വതന്ത്രനായ ഭരണാധിപനായിരുന്നു, സ്വാതി. ശ്രീപത്മനാഭഭക്തി ഉന്മാദം കണക്കേ സ്വാതിതിരുനാളിൽ വളർന്നിരുന്നു; പ്രത്യേകിച്ചും, അവസാനകാലത്തു വന്നുചേർന്ന അനാരോഗ്യാവസ്ഥയിൽ. പ്രാണേശ്വരൻ വിളിക്കുന്നുവെന്നു പറയുമായിരുന്നത്രേ! സംഗീതം ഉന്മസ്തക ലഹരിയുമായി, അദ്ദേഹത്തിന്.

ഒരുലക്ഷം വെള്ളി സുറത്തി രൂപാനാണ്യങ്ങൾ ഒരു വലിയ വെള്ളിത്തളികയിൽ കുന്നാക്കി കൂട്ടി ശ്രീപത്മനാഭന് അടിയറവച്ചു സ്വാതി ഒരിക്കൽ. നാണയങ്ങൾ മുഴുവനും ഓരോ സഞ്ചിയുമഴിച്ചു കൂട്ടുന്ന യജ്ഞം മഹാരാജാവുതന്നെ നിർവ്വഹിച്ചത്രേ. തമ്പി മൂകസാക്ഷിയും.

പുത്തൻമാളിക പാലുകാച്ചുന്ന സന്ദർഭത്തിൽ (കൊ: വ: 1021 അല്പശി 8-ഹജൂർ തിരട്ടുകൾ-1021) സ്വാതിതിരുനാൾ തമ്പിയോടു പറഞ്ഞ അറംവന്ന ഫലിതം പഴങ്കഥയുടെ പച്ചപ്പിൽ ഇപ്പോഴുമുണ്ട്.

മാളികയിൽ, വടക്കോട്ടു കുതിച്ചുപായുന്ന കുതിരകളെ കൊത്തിവച്ചിട്ടുണ്ട്... കുതിരകളെ നോക്കി സ്വാതി പറഞ്ഞത്രേ: ഇവിടെ താമസിച്ചാൽ വേഗം വടക്കോട്ടു പോകാം...

പുത്തൻ കോട്ടയിലെ ശ്മശാനം അദ്ദേഹത്തിൻറ മനസ്സിലുണ്ടായിരുന്നോ? മഹാപ്രസ്ഥാനവും വടക്കോട്ടാണല്ലോ? എന്തായാലും, ഒരുകൊല്ലം രണ്ടുമാസം മാത്രമേ പുത്തൻമാളികയിൽ സ്വാതിതിരുനാൾ താമസിക്കാനിടയായുള്ളു. പിന്നീട് ഒമ്പതു കൊല്ലങ്ങൾ കൂടി, ഉത്രം തിരുനാളിൻറ കഥകളിയോഗത്തിലെ അംഗമായും, കൊട്ടാരത്തിലെ സംഗീതജ്ഞനായും പുത്തൻ മാളികയിലും കഥകളി മണ്ഡപത്തിലും തമ്പി കഴിഞ്ഞുകൂടി.

സ്വാതിതിരുനാളിൽ, ആർക്കെങ്കിലും എന്തെങ്കിലും സ്വാധീനമുണ്ടായിരുന്നെങ്കിൽ, അതു തമ്പിക്കു മാത്രം... തൻറ മാനസിക തരംഗ ദൈർഘ്യത്തിനൊപ്പം നില്ക്കുന്ന മററൊരു ധിഷണാശാലി എന്ന നിലയിൽ, തമ്പിയുടെ സ്വാതന്ത്ര്യങ്ങൾ അദ്ദേഹം അനുവദിച്ചിരുന്നു.

സംഗീതജ്ഞൻ, വാഗ്ഗേയകാരൻ എന്നെല്ലാം തമ്പിയെ അംഗീകരിക്കാൻ സ്വാതിതിരുനാൾ മടിച്ചില്ല... തമ്പിയുടെ സംസ്കൃത ഗീതങ്ങൾ തൻറ കൃതികൾക്കൊപ്പം നില്ക്കുമെന്ന സത്യം സ്വാതിതിരുനാൾ അംഗീകരിച്ചിരുന്നു; മലയാള ഗീതങ്ങളെല്ലാം തൻറ ഗീതങ്ങളേക്കാൾ ഉൽക്കൃഷ്ടങ്ങളാണെന്നും.

സ്വാതിതിരുനാളിൻറ പദങ്ങളിൽ ശ്രീപത്മനാഭൻ നായകനും സ്വന്തം വ്യക്തിസത്ത നായകിയുമാണ്. സ്വാതിരചനകളുടെ സ്ഥായീഭാവം, വിപ്രലംഭ ശൃംഗാരം. ഭക്തിയും ശാന്തതയും ഗാംഭീര്യവും ഗാനാന്തരീക്ഷത്തിൽ നിറഞ്ഞുനില്ക്കുന്നു.

തമ്പിക്കു സ്വാതിതിരുനാൾ പൊന്നുതമ്പുരാൻ മാത്രമല്ല. ഗാനങ്ങളിലെ നായകനുമാണ്. ശ്രീപത്മനാഭദാസ വഞ്ചിഭൂപാലനാണല്ലോ തമ്പിയുടെ നായകൻ. മഹാരാജാവുമായി വേർപിരിഞ്ഞു വിരഹാർത്തിയിൽ മുഴുകേണ്ടി വരുന്ന ധർമ്മദാരങ്ങളുടെ ഹൃദയനാദങ്ങളത്രേ തമ്പിയുടെ പദങ്ങളും പദവർണ്ണനകളും!

നാടുനീങ്ങൽ സമയത്തെഴുതിയതുൾപ്പെടെ സ്വാതിയെക്കുറിച്ചുള്ള ശ്ലോകങ്ങളും മുക്തകങ്ങളും നിർലോപ സ്വാതിഭക്തിയുടെ തെളിവുകളാണ്.

കലകളുടെ സുവർണ്ണയുഗമായിരുന്നല്ലോ സ്വാതിതിരുനാളിൻറ ഭരണകാലം... 'രാജകീയ കവി' യായി സ്വാതിതിരുനാളിൻറ രാജസഭയെ അലങ്കരിച്ചിരുന്നു, ഇരയിമ്മൻ.

അക്കാലത്തു പഞ്ചാംഗങ്ങളിൽ കവിതകൾ കൂടി പ്രസിദ്ധീകരിച്ചിരുന്നു. 'കവി' എന്ന് പഞ്ചാംഗങ്ങളിൽ വിശേഷിപ്പിച്ചത് തമ്പിയെ മാത്രമായിരുന്നു. സ്വാതിതിരുനാൾ സഹർഷം നല്കിയ കവിബിരുദം!

പ്രത്യേകം പഠിക്കേണ്ടതല്ലേ, 'സംഗീത സാഹിത്യ സാഗരപാരംഗത'ന്മാരായ ഈ മനീഷികളുടെ ഗാഢ സുഭഗബന്ധം?

കഥാനുരാഗിയായ എൻറ മനസ്സിൽ അഴകാർന്ന വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കപ്പെടുന്നുവോ...

(അവസാനിക്കുന്നില്ല)





വിജു വി.നായർ

# സ്ലാറ്റയുടെ എത്രയും പ്രിയപ്പെട്ട മിമ്മി



*സ്ലാററയുടെ 'മിമ്മി' അവളുടെ സ്വകാര്യ ഡയറിയാണ്. ദുരിതദിനങ്ങളുടെ ഉള്ളറകളിൽനിന്ന് അലക്സാൻട്ര എന്ന ഫോട്ടോഗ്രാഫർ കണ്ടെത്തിയ സ്ലാററയുടെ ഡയറി പതിനേഴു ഭാഷകളിലേക്കു പരിഭാഷപ്പെടുത്തിയപ്പോൾ ബോസ്നിയയിൽ യുദ്ധം മനുഷ്യത്വത്തെ ശവക്കുഴിക്കുള്ളിലാക്കിയതിൻറ ഞെട്ടിക്കുന്ന കഥകൾ ലോകമറിഞ്ഞു. ശവപ്പറമ്പിൽനിന്നുള്ള രോദനംപോലെ സ്ലാററയുടെ ഡയറിക്കുറിപ്പിലെ വാക്കുകൾ അതു വായിക്കുന്നവരുടെ ഉറക്കംകെടുത്തുകതന്നെ ചെയ്യും.*

ഒരിടത്തൊരിടത്തൊരു പെൺകുട്ടി-സ്ലാററ. അവൾക്കൊരു കൊച്ചു ഡയറി-മിമ്മി.

സ്ലാററയും മിമ്മിയും മിക്കവാറും രാത്രികളിൽ പരസ്പരം മിണ്ടുമായിരുന്നു. അങ്ങുദൂരെ സരാജെവോ കുന്നുകൾ കണികണ്ടുണരുന്ന ആ കൊച്ചു കിടപ്പുമുറിയുടെ സ്വകാര്യതയിൽ. പുസ്തകങ്ങളും പിയാനോ റെക്കാർഡുകളും ആൽഫ്ഡോളും മമ്മിയും പപ്പയും പുഞ്ചിരിക്കുന്ന ചുവർചിത്രവുമെല്ലാമുള്ള ആ സ്വകാര്യതയിൽ വച്ച് അവർ സ്വന്തം ജീവിതത്തിലെ ദൈനംദിന കാര്യങ്ങൾ പങ്കിടും. അഥവാ, സ്ലാററ പറയും, മിമ്മി കേൾക്കും.

കഥ തുടങ്ങുന്നത് 1991 സെപ്തംബറിലാണ്. സ്ലാററാ ഫിലിപ്പോവിച്ചിന് അന്ന് 11 വയസ്സ്. അവധി കഴിഞ്ഞു. ഇനി സ്കൂളിലെ പതിവുമുറകളിലേക്ക്. ക്ളാസ്, പിയാനോ. ലെസൺ, ചങ്ങാതികൾ, ബർത്ഡേ പാർട്ടികൾ, മുത്തശ്ശിയുടെ പാൻകേക്ക്, സിനിമ, സ്കീയിംഗ്, മലചുററൽ പിന്നെ ഒരിക്കലും സഫലമാകാത്ത ആ സ്ഥിരം രാത്രി സ്വപ്നവും-മൈക്കൽ ജാക്സൻറ കൈകൊണ്ടൊരു ഓട്ടോഗ്രാഫ്. സ്ലാററ എല്ലാം കുറിച്ചിടുമായിരുന്നു. ഓരോ പകലും തനിക്കു സമ്മാനിച്ച ഓർമ്മകൾ, ആ ചെറിയ ഡെസ്ക് ഡയറിയിൽ. ഇടയ്ക്കൊക്കെ വാചകങ്ങൾക്കിടയിൽ അവൾ പെൻസിലുകൊണ്ട് ഓരോ ചിത്രങ്ങളും വരഞ്ഞു. കുറിപ്പിലുടനീളം കാണാം, ആശ്ചര്യചിഹ്നങ്ങൾ.. ആഹ്ളാദസൂചകങ്ങൾ. സൂപ്പർ, യോ ബേബി യോ, ട്രാലാലാലാ..., യൂപ്പീ... അങ്ങനെയങ്ങനെ. ആദ്യമൊന്നും ഡയറിക്കു പേരില്ലായിരുന്നു. കുറിപ്പു തീരുന്നിടത്ത് കുടിപ്പോയാൽ ഒരു ഗുഡ്നൈററ് അതുമല്ലെങ്കിൽ ഒരു 'ചിയാറോ' കിട്ടും, മിമ്മിക്ക്.

ഒരുനാൾ, സ്ലാററ കാണുന്നു, അവളുടെ ഡാഡി പൊലീസ് യൂണിഫോമിൽ. മമ്മി കണ്ണീരിലും. വക്കീലായ അച്ഛനെ, അടിയന്തിര സേവനത്തിന് പൊലീസിലേക്ക് വിളിച്ചിരിക്കുന്നു. തൽക്കാലത്തേക്കാണെങ്കിലും എന്തോ ഒരു സംശയം-ഭയം കലർന്ന ഒന്ന്-ചെറിയ കുടുംബത്തിനെ ഗ്രസിക്കുന്നു. സ്ലാററയ്ക്ക് ഒന്നുമറിയില്ല. രാഷ്ട്രീയം തീരെയും. എന്നിട്ടുമവൾ ശങ്കിച്ചുതുടങ്ങുന്നു, സ്ലോവേനിയയിലും ക്രൊയേഷ്യയിലും സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യങ്ങളെപ്പററി. അടുത്ത ഊഴം 'നമ്മുടെ ബോസ്നിയ-ഹെഴ്സെഗോവിന'യ്ക്കാവുമോ? അതിർത്തിപ്പട്ടണമായ ഡുബ്രോവ്നിച്ചിൽ കഴിയുന്ന കുടുംബ സുഹൃത്ത് ശ്രദ്ജനെപ്പററി അവൾ ഉൽക്കണ്ഠപ്പെട്ടുതുടങ്ങുന്നു. കഷ്ടം. അങ്ങോട്ടേയ്ക്കുള്ള ഫോൺ ലൈൻ അതാ മുറിക്കപ്പെട്ടുവല്ലോ.

ഒരുമാസത്തെ മൗനത്തിനുശേഷം സ്ലാററ വീണ്ടുമെഴുതിത്തുടങ്ങുന്നു. 1992 മാർച്ച് അഞ്ചിന്.

''ദൈവമേ! സരാജെവോയിൽ കുഴപ്പം. ഞായറാഴ്ച ഒരു സംഘം ആയുധധാരികളായ പൗരന്മാർ (ടി.വിക്കാർ പറയുമ്പോലെ) ഒരു കല്യാണപ്പാർട്ടിക്കെത്തിയ അതിഥിയെ കൊല്ലുന്നു, പുരോഹിതനെ മുറിപ്പെടുത്തുന്നു. തിങ്കളാഴ്ച ടൗൺ നിറയെ ബാരിക്കേഡ്. ഒരായിരമെങ്കിലും കാണും. ഞങ്ങൾക്ക് ബ്രഡ് കിട്ടാതായിരിക്കുന്നു.''

ഈ മുഹൂർത്തത്തിൽ പേടിസ്വപ്നം പിറക്കുന്നു. പിന്നീട് സ്ലാററയുടെ കുറിപ്പിലെങ്ങു

മില്ല. യൂപ്പിയും സൂപ്പറുമൊന്നു പകരം പുതിയ വാക്കുകളും പ്രയോഗങ്ങ..ാണ്. ''വാർ, മർഡറേഴ്സ്. ഹൊറിഫിക്, ഐ ആം സാഡ്'', അത്തരം പ്രയോഗങ്ങൾ മാത്രം.

ഋതുക്കൾ മുന്നുപോയി. പുതുവർഷമായി 1993. മിമ്മിക്ക് സ്ലാററ എഴുതുകയാണ്, ''നിനക്കറിയുമോ, യുദ്ധം ഇപ്പോഴും തുടരുന്നു. എങ്കിലും ഇടയ്ക്കൊക്കെ കറൻറുവരും. നെരിപ്പോട് അല്പമൊക്കെ ചൂടാക്കാം. ഭാഗ്യമുണ്ടെങ്കിൽ ടി.വി കാണാം. പിന്നെ, ചിലപ്പോൾ ദിവസം മുഴുക്കെ വെള്ളവും കിട്ടും, കേട്ടോ. കാര്യങ്ങൾ അത്രയ്ക്കങ്ങു മോശമല്ല. പക്ഷെ, സരാജെവോ വീണ്ടും ഉണരുക അത്ര എളുപ്പമല്ല.''

### ചൊവ്വ, 1993 ജൂൺ 2

''ആദ്യം വെള്ളവും കറൻറും പിന്നെ ഇപ്പോൾ ഗ്യാസും. ഞങ്ങൾ ആത്മഹത്യയുടെ വക്കിലാണ് മിമ്മി. ഇത് നാശമാണ്. എനിക്കിനിയും പിടിച്ചുനിൽക്കാൻ വയ്യ. എല്ലാം മടുത്തു. ഈ നശിച്ച മരണങ്ങൾ കാണാനിനി വയ്യ. ക്ഷമിക്കണം ഇത്ര കടുത്ത വാക്കുകൾ പറയുന്നതിൽ. പക്ഷെ, പറഞ്ഞുപോവുന്നു. അവർ വന്ന് എന്നേയും കൊല്ലട്ടെ. ഇതൊക്കെ കാണുന്നതിലും ഭേദം എനിക്കുറക്കെ കരയണം. എല്ലാം തകർത്ത്.

ഞാൻ വെറും മനുഷ്യജീവി. ഇതിൽക്കൂടുതൽ താങ്ങാൻ വയ്യ. വല്ലാതെ ദുരിതം അനുഭവിക്കുന്നു. ഒരുപക്ഷെ, നല്ല മൂഡ് ഇനിയുണ്ടായാൽ എഴുതാം, മിമ്മി.''

വേദനയുടേയും വേവലാതിയുടേയും ആരോഹണത്തിലും പക്ഷെ, ജീവിതവാഞ്ഛ സ്ലാററയെ രക്ഷിക്കുന്നുണ്ട്...ദാ, ഇതുപോലെ. ''ഞാനിപ്പോഴും ജീവിക്കുന്നു. അദ്ഭുതം. എൻെറ മമ്മിയും ഡാഡിയും ജീവിക്കുന്നു. ആരോഗ്യത്തോടെ. ഞങ്ങൾ ഒന്നായി തുടരുന്നു. പക്ഷെ, ആർക്കറിയാം, എത്രനാളാണെന്ന്?''

പ്രത്യാശ പൊടുന്നനെ നിരാശയ്ക്കു വഴികൊടുക്കുന്നു. അതിലൂടെ ഭയവും. ''ഒടുവിലിവിടെ ഒന്നുമവശേഷിക്കില്ലെന്ന തോന്നലുണ്ടെനിക്ക്, ഒരു ജീവൻപോലും.''

ഒരു വർഷത്തിലേറെയായുള്ള ബോംബിംഗും തണുപ്പും വിശപ്പും രോഗങ്ങളും, ആത്മപ്രയോഗങ്ങളും മരണക്കാഴ്ചയും ഒരു പെൺകുഞ്ഞിൽ ഏല്പിച്ച മുദ്രകളാണിവ. അവളുടെ വീട്ടിൽ ഇപ്പോഴും അനച്ചയുള്ളത് അടുക്കളയിൽ മാത്രമാണ്. മമ്മി വല്ലതുമൊക്കെ വയ്ക്കും. ജീവൻ നിലനിർത്താൻ. കൊച്ചു സ്ലാററയുടെ പ്രിയപ്പെട്ട കിടക്കമുറിയാണ് മലമുകളിൽനിന്നുള്ള വെടിവയ്പുകാർക്ക് എളുപ്പമുള്ള 'ടാർജററ്.' പകൽ മുഴുവൻ താഴെ നിലവറയിൽ ഇരുളിലാണ് സ്ലാററയും മമ്മിയും ഡാഡിയും . കൂടെ മിമ്മി മാത്രം, തണുപ്പും. രാത്രി വരുമ്പോൾ അവർ കിടക്കുക, അടുക്കളത്തറയിലാണ്. ഏതു നിമിഷവും ജനാല തുളച്ചെത്താവുന്ന വെടിയുണ്ടകളെ ഭയന്ന്. തന്നെയല്ല, ആ വീട്ടിൽ കൊടുംശൈത്യം മാററാനുള്ള ചൂട് അല്പമെങ്കിലും ശേഷിച്ചിട്ടുള്ളത് കുശിനിയിലാണ്.

ഭാഗ്യവസ്തുവാണവർക്ക് വെള്ളം. അതിന്ന് അമൂല്യമാണ്. മഞ്ഞുറയ്ക്കുമ്പോൾ മമ്മി പാത്രം പിടിക്കും. അതുരുകുമ്പോൾ ഒരുനേരം മാത്രം കുടിക്കും. ബാക്കി വയ്ക്കും, പിഞ്ഞാണം കഴുകാൻ. വീണ്ടും മടങ്ങും, നിലവറയുടെ ഇരുളിലേക്ക്, ജീവരക്ഷയ്ക്കായ്.

നിലവറയിൽനിന്ന് തിരികെ മുകളിലെത്തുമ്പോൾ എല്ലാം താറുമാറാക്കപ്പെട്ടിരിക്കും, പതിവുപോലെ. നാൾക്കുനാൾ, ആ നഗരം മാഞ്ഞുകൊണ്ടിരിക്കുന്നു. സരാജെവോയുടെ കുട്ടികൾക്ക് ബാല്യം നഷ്ടപ്പെടുന്നു. പഴയ പോസ്ററോഫീസ്, മെറേണിററി ഹോം, ഒളിമ്പിക് ഗ്രാമം... എല്ലാം... നിഷ്കളങ്കതയുടെ യുഗം കലാഷ്നിക്കോവ് പീരങ്കികൾ ആവിയാക്കുന്നു.

എന്നിട്ടും....

ജീവിതം ഇഴഞ്ഞുനീങ്ങി. മരണത്തിൻെറയും കബറടക്കത്തിൻെറയും ഉൽസോലികളോടെ. കരിഞ്ചന്തയിലാണ് ബ്രഡും കാബേജും വരെ. ആളുകൾ ഒളിച്ചും പതുങ്ങിയും എത്തി വിവാഹസമ്മാനങ്ങൾ നൽകുന്നത്, 'ജർമ്മൻ' കാബേജുകളാണ്. കരിഞ്ചന്തയിൽ തീവിലയ്ക്ക് വാങ്ങുന്ന ആ പച്ചിലയായിരിക്കുന്നു, സരാജെവോയിലെ വിശിഷ്ടവസ്തു. യുദ്ധത്തിൻെറ സമ്മാനം.

യുദ്ധത്തിനുമുമ്പ് സരാജെവോയിലെ എല്ലാ കുഞ്ഞുങ്ങളേയുംപോലെ ചിരിയും കളിയും സ്കൂളുമായിട്ടാണ് സ്ലാററയും കഴിഞ്ഞത്. വെറും ആറുമാസംകൊണ്ട് എല്ലാം മാറി. ഡയറി എഴുതിത്തുടങ്ങുമ്പോൾ സ്ലാററ അറിഞ്ഞില്ല, തൻെറ വീട് തകർക്കപ്പെടുമെന്ന്, പ്രിയപ്പെട്ട കൂട്ടുകാരെ, പാർക്കിൽ കളിച്ചുകൊണ്ടിരിക്കേ പീരങ്കി കവരുമെന്ന്. സാധാരണ കുട്ടികളെപ്പോലെ സിനിമയും പാട്ടും കൂട്ടരുമായിരുന്നു അവളുടേയും ചിന്തയിൽ.

1992-ലെ വസന്തകാലത്ത് ഇടിമുഴക്കം പോലെ യുദ്ധം വന്നു. സ്ലാററയുടെ ഡയറിക്കുറിപ്പുതുടങ്ങി ആറാഴ്ച കഴിഞ്ഞപ്പോൾ അവളുടെ വീടിന് അഭിമുഖമായുള്ള മലനിരകൾക്കുമേൽ സെർബുകളുടെ കരസേന താവളമടിച്ചു. മണൽച്ചാക്കുകൾകൊണ്ട് വീടിന് മുൻവശം മറച്ച സ്ലാററാകുടുംബം നിരന്തരമായ ഷെല്ലാക്രമണത്തിൽ ജീവൻ രക്ഷിക്കാൻ വീട്ടിനടിയിലെ സെല്ലാറിലാക്കി പകൽ ജീവിതം. ഷെല്ലുവീണ് വീടിൻെറ ജനാലകളെല്ലാം പൊടിയായി.

പരിചയക്കാരെല്ലാം ഒന്നൊഴിയാതെ നാടുവിടുകയും മരിച്ചുവീഴുകയും ചെയ്യുമ്പോൾ സ്ലാററ വിറങ്ങലിച്ചുനിന്നു. അവളുടെ ലോകം തകരുകയായിരുന്നു. വംശീയ രാഷ്ട്രീയവും ജനീവാ ചർച്ചയുമൊന്നും അവൾക്ക് മനസ്സിലാവുന്നതിനപ്പുറമായിരുന്നു. അവൾക്ക് മനസ്സിലായത്, യുദ്ധം എല്ലാം നശിപ്പിക്കുന്നു എന്ന നേരുമാത്രം. ഡാഡിക്ക് പണിയില്ല. മമ്മിക്കും. കറൻറില്ല, വെള്ളമില്ല, റൊട്ടിയില്ല. സ്കൂളിൻെറ കാര്യം പോട്ടെ. ഏതു നിമിഷവും മരണത്തിൻെറ വെടിയൊച്ച മാത്രം. സ്വന്തം നാട്ടിൽ, സ്വന്തം വീട്ടിൽ ഒളിച്ചുകഴിയേണ്ടി വരുന്ന ബാല്യം. ഒന്നുറക്കെ കരയാൻപോലും നിവൃത്തിയില്ലാത്ത മനുഷ്യക്കുഞ്ഞിൻെറ ഈ ദൈന്യത്തിൽനിന്നാണ് മിമ്മി പിറക്കുന്നത്. സ്ലാററയുടെ ഡയറി. ഇത് വെറും ഡയറിയല്ല.

*രാത്രി. റാന്തലിൻെറ വെളിച്ചവൃത്തത്തിനുള്ളിലിരുന്നു കൊച്ചു സ്ലാററ 'മിമ്മി'യോടു സംസാരിച്ചു. ആദ്യമാദ്യം വാക്കുകൾ കൗതുകത്തിൻെറ വാതകം നിറച്ച ബലൂണുകൾപോലെ സ്ലാററയുടെ മനസ്സിൻെറ ആകാശത്തിൽ പറന്നുനടന്നു. പെട്ടെന്നൊരു ദിവസം കുന്നിൻമടക്കുകളുടെ ഹരിത-സൗന്ദര്യത്തിനുള്ളിൽനിന്നു വെടിയൊച്ച മുഴങ്ങാൻ തുടങ്ങി. കുന്നുകളുടെ മുഖം വിറങ്ങലിച്ചു. കാററിൽ മൃത്യുവിൻെറ മണം പരന്നു. കൊച്ചുസ്ലാററയുടെയുള്ളിൽ ഭീതിയുടെ അമാവാസി തുടങ്ങി. പിന്നീടു 'മിമ്മി'ക്കു നല്കിയ വാക്കുകളുടെ സ്വരവും നിറവും മാറി. അതു ചോരപ്പൊട്ടുകളെപ്പോലെയായി.*



സരാജെവോയുടെ ഹൃദയസ്പന്ദമാണ്. അതിലുപരി അത് നമ്മുടെയെല്ലാം ചരിത്രരേഖകൂടിയാണ്.

നമ്മുടെ ചരിത്രം നമുക്കായി കുറിച്ചിട്ട ഈ പെൺകുഞ്ഞ് ഇന്ന് വലിയ കുട്ടിയാണ്. ഐക്യരാഷ്ട്രസഭയുടെ ശാന്തിദൂതരെത്തി സ്ലാററയേയും കുടുംബത്തേയും അവളുടെ പ്രിയപ്പെട്ട 'മിമ്മി'യേയും പാരീസിലേക്ക് മാററുമ്പോഴും സരാജെവോയെ പീരങ്കിയെടുക്കുകയായിരുന്നു. കരാളതയുടെ കരിമ്പുകതെല്ലൊന്നു കെട്ടടങ്ങിയപ്പോൾ സ്ലാററ വീണ്ടുമെഴുതി.

### ചൊവ്വ, 21, സെപ്തംബർ 1993

പ്രിയപ്പെട്ട മിമ്മി,

ചരിത്രപ്രധാനമായ യുദ്ധം Vs സമാധാന മത്സരം മാററിവച്ചിരിക്കുന്നു. അതായത്, ''സമാധാനം വീണ്ടും പരാജയപ്പെട്ടെന്ന്.''

സ്ലാററ വളർന്നു, മിമ്മിയും.

സ്ലാററയുടെ ഡയറി കണ്ടെടുത്തത് അലക്സാണ്ട്ര എന്ന പ്രസ് ഫോട്ടോഗ്രാഫറായിരുന്നു. അലക്സാണ്ട്ര അതുമായി പാരീസിലെത്തി, 17 ഭാഷകളിലതു പരിഭാഷപ്പെടുത്തിയപ്പോൾ ലോകമറിഞ്ഞത് ബോസ്നിയയിലെ നിത്യജീവിത യാഥാർത്ഥ്യത്തിൻെറ നിഷ്ഠൂരതയായിരുന്നു, ഭയാനകമായ ആ സന്ദേശവും.

''യുദ്ധം നമ്മളെ പിടികൂടിക്കഴിഞ്ഞിരിക്കുന്നു. അതിനി നമ്മളെ വിടുകയുമില്ല, മിമ്മി...''

പാരീസിൻെറ ശാന്തിയിൽ വളരുന്ന സ്ലാററ ഇപ്പോൾ വീണ്ടും സ്കൂളിൽ പോകുന്നു. പക്ഷെ, അവൾക്കിന്നു കളിക്കാൻ മിക്കീഷ്യയും, ബ്രോജനുമില്ല. വാരാന്ത്യത്തിൽ ചുററിക്കറങ്ങാൻ ''ലോകത്തെ ഏററവും മനോഹരമായ'' ആ ജഹോറിനയില്ല. പാൻകേക്കുണ്ടാക്കിത്തരാൻ മുത്തശ്ശിയില്ല. ബർത്ഡേയ്ക്ക് കേക്കുതരാൻ ബോബാർ അങ്കിളില്ല. എല്ലാം നടുക്കുന്നൊരു ദുഃസ്വപ്നമായി അവശേഷിച്ചിരിക്കുന്നു. എല്ലാം എന്തിനുവേണ്ടിയായിരുന്നു?

സ്ലാററ, മിമ്മിക്ക് എഴുതി: ''രാഷ്ട്രീയമാണത്രേ കാരണം. എന്താണീ രാഷ്ട്രീയമെന്ന് എനിക്ക് മനസ്സിലാവുന്നില്ല. മുതിർന്നവരാണത് കൈകാര്യം ചെയ്യുന്നത്. ഒന്നറിയാം. ഞങ്ങൾ കുട്ടികളാണത് കൈകാര്യം ചെയ്യാൻ കൂടുതൽ ഭേദം. കാരണം, ഞങ്ങളൊരിക്കലും യുദ്ധമുണ്ടാക്കില്ല.''

മനുഷ്യരാശിയുടെ മുഖമടച്ചുള്ളൊരു അടിയാണ് ഈ നിഷ്കളങ്കയായ പെൺകുട്ടി നൽകുന്നത്. 'മുതിർന്നവർ' എന്നുനടിക്കുന്ന നമ്മുടെ കാപട്യങ്ങൾക്കും ബാലിശതയ്ക്കും പണ്ട് ആൻഫ്രാങ്ക് നൽകിയ അതേ അടി. അക്ഷരമുറയ്ക്കാത്ത ഒരു കുട്ടിയുടെ അക്ഷരങ്ങൾക്കു മുമ്പിൽ സെർബുകളും ക്രൊയാട്ടുകളും മുസ്ലീങ്ങളും മാത്രമല്ല ഞാനും നിങ്ങളുമടക്കമുള്ള സർവ്വ മനുഷ്യരും മൗനികളായിപ്പോവും.

സ്ലാററയായില്ലെങ്കിലും കുറഞ്ഞപക്ഷം കുറഞ്ഞപക്ഷം മിമ്മിയെങ്കിലുമാവാൻ നമുക്കു കഴിഞ്ഞെങ്കിൽ...

## സ്ലാററയുടെ ഡയറിയിൽനിന്ന്...

### ശനി, 19 ഒക്ടോബർ 1991

ഇന്നലെ ശരിക്കുമൊരു പേടിപ്പെടുത്തുന്ന ദിവസമായിരുന്നു. ഞങ്ങൾ ജഹോറിനയിലേക്ക് (ലോകത്തെ ഏററവും മനോഹരമായ മലനിര) വാരാന്ത്യം ചെലവിടാൻ പോകേണ്ടതായിരുന്നു. പക്ഷെ, സ്കൂളിൽനിന്ന് വീട്ടിൽ വന്നപ്പോൾ അമ്മ കരയുന്നതുകണ്ടു. അച്ഛൻ യൂണിഫോമിലും. ഡാഡിയെ പൊലീസ് റിസർവിലേക്ക് വിളിച്ചെന്നു കേട്ടപ്പോൾ എൻെറ ശബ്ദം തൊണ്ടയിലുടക്കിയ പോലെ. ഞാൻ അദ്ദേഹത്തെ കെട്ടിപ്പിടിച്ചു കരഞ്ഞു. പോകരുതേ എന്നുപറഞ്ഞു. ഡാഡിക്കു പക്ഷെ പോകാതിരിക്കാൻ പററില്ലായിരുന്നു. അദ്ദേഹം പോയി. മമ്മിയും ഞാനും മാത്രമായി വീട്ടിൽ.

### ചൊവ്വ, 22 ഒക്ടോബർ 1991

എല്ലാമൊന്നും ശാന്തമായില്ല. ഡാഡി ഇന്നലെ തിരികെയെത്തി. ഇന്നലെ അദ്ദേഹത്തിൻെറ ജന്മദിനമായിരുന്നു. ഇന്നു പക്ഷെ, ഡാഡി വീണ്ടും പോയി. രണ്ടുദിവസം ഇടവിട്ട് പോകേണ്ടിവരുമത്രേ. ഓരോ തവണയും 10 മണിക്കൂർ വീതം ജോലി. എനിക്കറിയില്ല എന്തിനാണിതെന്ന്. മോണ്ടെനെഗ്രോയിൽനിന്ന് ചിലർ ഹെർസെഗോവിനയിൽ കടന്നിട്ടുണ്ടത്രേ. എന്തിന്? എന്തുകൊണ്ട്? രാഷ്ട്രീയമാണത്രേ. എനിക്കീ രാഷ്ട്രീയം മനസ്സിലാവുന്നില്ല. സ്ലോവേനിയയ്ക്കും ക്രൊയേഷ്യയ്ക്കും ശേഷം യുദ്ധത്തിൻെറ കാററ് ഞങ്ങളുടെയിടയിലേക്കും വരികയാണോ? ഇല്ല... അത് അസാധ്യമാണ്.

**(അവസാനിക്കുന്നില്ല)**



പി.എഫ്.മാത്യൂസ്

# ചൗവുകൂട്ടൽ

പതിനൊന്ന്



രാത്രി. ഒരു സ്ത്രീയുടെ നിലവിളികേട്ട് ഈനാശു ഉണർന്നു.

ആ സ്വരം നിറഞ്ഞുവിതുമ്പിയ മുറിയിലേക്ക് അവൻ നടന്നു.

മെഴുകുതിരിയുടെ വിളറിയ മഞ്ഞവെളിച്ചം കാററിൽപ്പുളയുന്നു. തിണ്ണയിൽ കണ്ണുനീർ പോലെ തളംകെട്ടിയ മെഴുകിൻെറ ലായിനി. ഇടറുന്ന നിഴലുകൾക്കുള്ളിൽ കയറുമേഞ്ഞ കട്ടിലിൽ എല്ലിനെ ആവരണം ചെയ്ത ചുളിഞ്ഞ ചർമ്മവുമായി അമ്മ. മരണവെപ്രാളത്തിൽ മിഴിച്ച കണ്ണുകൾ.

അനത്താസിയുടെ അരക്കെട്ടിൽ ഒരു ചെന്നായ പതിഞ്ഞുകിടന്നു മുരളുകയാണ്. അരക്കെട്ടിലെ അസ്ഥിപൊടിയുന്ന സ്വരം കേട്ട് ഈനാശു വാവിട്ടു കരഞ്ഞു. തുറന്ന വായിൽനിന്ന് ഒച്ചയുണ്ടായില്ല. അവനു ശ്വാസം മുട്ടി. ചെന്നായ ഈനാശുവിനെ നോക്കി. അതിന് മൃഗത്തിൻെറ മുഖമായിരുന്നില്ല.

"പിന്ന ആരിടേര്ന്ന്?" ആകാംക്ഷ തടുക്കാനാകാതെ മാത്തപ്പൻ ചോദിച്ചു.

"അപ്പൻെറ മൊഹം..."

ഈനാശുവിൻെറ മുഖത്ത് നടുക്കമുണ്ടായിരുന്നു.

"സാരൂല്ല ഈനാശു സ്വപ്നോല്ലേ..."

"എനിക്കിഷ്ടല്ല..."

"ആരെ?"

"അപ്പന."

"പിന്ന നെനക്കാരേണിഷ്ടം?" മാത്തപ്പൻ ചോദിച്ചു.

"ഈശിക്കൊച്ചാപ്പൻ നല്ലതാര്ന്ന്..."

ഈനാശുവിൻെറ മുഖത്ത് സ്നേഹത്തിൻെറ അടയാളങ്ങൾ തെളിഞ്ഞു.

"പാവം ഒറക്കത്തീ ചത്തുപോയി..."

"അപ്പ അന്നേടമ്മ നല്ലതല്ലേ?" മാത്തപ്പൻ സൂത്രത്തിൽ ചോദിച്ചു.

ഈനാശുവിൻെറ പ്രതികരണം അപ്രതീക്ഷിതമായിരുന്നു.

"കൂത്തിച്ചി..." കാറിത്തുപ്പിക്കൊണ്ട് അവൻ പറഞ്ഞു.

മാത്തപ്പൻ അമ്പരന്നു. കൂടുതൽ ചോദിച്ചറിയാൻ ഉന്നിയതാണ്. എന്നാൽ ഈനാശുവിൻെറ മുഖം ചോദ്യങ്ങളെ ആട്ടി. ഒന്നും മിണ്ടാതെ മനോവിചാരങ്ങളിലകപ്പെട്ട് അവൻ നടന്നു.

പാഴ്നിലത്തുനിന്ന് അമർത്തിപ്പിടിച്ച നിലവിളികളും പിശാചു കടന്നുപോകുന്ന ഗന്ധവും പുലയാട്ടുകളും രൂക്ഷമായത് അക്കാലത്താണ്. അവയുടെയൊക്കെ പൊരുളറിയുവാൻ കത്രീനത്താത്തിയും റജീനച്ചേച്ചിയും ഒററക്കണ്ണൻ ചീക്കുട്ടിയെ സ്വാധീനിക്കാൻ നോക്കി. എന്നാൽ പ്രതിരോധങ്ങൾക്കതീതമായ ഒരു കോട്ടപോലെ പാഴ്നിലം നിലകൊണ്ടു.

കാർമേഘ പാളികൾ ഇറങ്ങിവന്ന് അവിടത്തെ മനുഷ്യരെയെല്ലാം മറച്ചിരുന്നു. പേറുവിൻെറയും അനത്താസിയുടേയും പ്ളമേനയുടേയുംപ്രത്യക്ഷം തുരുത്തിന് അപ്രാപ്യമായി മാറി. ദുരൂഹമായ സ്വരങ്ങളും കാഴ്ചകളും അവിടെയുണ്ടായി.

വേനൽച്ചൂടിൽ ഉറങ്ങാതെ മുററത്ത് ഉലാത്തിയിരുന്ന മൈലമ്മയാണതു കണ്ടത്. പണ്ടത്തെപ്പോലെ പാഴ്നിലത്തിൻെറ മുകൾത്തട്ടിൽ വെള്ളിപ്രകാശം ജ്വലിക്കുന്നു.

പാതിരാവു കഴിഞ്ഞപ്പോൾ പട്ടിയുടെ ഓലിയിടലുകളും ചെന്നായയുടെ മുരളലുകളും കാലങ്കോഴിയുടെ നിലവിളിയും കേട്ട് ഉറങ്ങാതെ കിടന്ന കത്രീനത്താത്തി ജാലകവാതിൽ തുറന്നുനോക്കി. അവരുടെ ഉടലാകെ തരിച്ചു. പാഴ്നിലത്തിലൂടെ ഒരു തീക്കുണ്ഡം ഒഴുകുന്നു. ജാലകമടച്ച് നടയിൽ നിന്ന് കൊന്തയെടുത്ത് അവർ തിടുക്കത്തിൽ ജപങ്ങളെത്തിക്കാൻ തുടങ്ങി. കൈയിലിരുന്ന കൊന്തമണികൾ ഊർന്ന് ചിതറി തറയിലേക്കു വീണു. ആ നേരത്ത് ഒരു സ്ത്രീയുടെ വിവശവും ദയനീയവുമായ നിലവിളി കേട്ടു. അതോടെ സർവ്വവും ശാന്തമായി.

നേരം വെളുക്കുവോളം ഉറങ്ങാതെ തിരുഹൃദയ സ്വരൂപത്തിൽ ദൃഷ്ടി തിരിച്ചു കൈകൾ വിരിച്ചു ക്രൂശിതയെപ്പോലെ കത്രീനത്താത്തി പ്രാർത്ഥിച്ചുകൊണ്ടേയിരുന്നു. നേരം തെളിഞ്ഞ് റജീനച്ചേച്ചി ഓടിവരുമ്പോഴും കത്രീനത്താത്തി അതേ നില്പുതന്നെ.

"കത്രീനത്താത്ത്യേ... അറിഞ്ഞാ..."

"ങ..."

പന്തികേട്. ഏററവും മോശപ്പെട്ട വിശേഷങ്ങൾക്കായി അവർ കാത്തു.

"എന്താണ്? പറ."

കിതപ്പടക്കി ഒരുവിധം റജീനച്ചേച്ചി പറഞ്ഞു:



"ചത്തു... ചത്തു..."

ഓരോ വാക്കും കിതപ്പിലും വിയർപ്പിലും മുങ്ങുകയാണ്.

"ആര്? ആരാണ് ചത്തത്?"

"അനത്താസി." ദീർഘനിശ്വാസത്തോടെ റജീന പറഞ്ഞു. അവരുടെ കവായയും തേവരക്കൈലിയും വിയർത്തൊട്ടിയിരുന്നു.

"എൻെറാടേതമ്പ്രാനേ..." കത്രീനത്താത്തി തറയിൽ കുന്തിച്ചിരുന്നു.

കുറച്ചുകഴിഞ്ഞ് മാത്തപ്പൻെറ വീട്ടുപടിക്കൽ കത്രീനത്താത്തിയുടെ സ്വരം കേട്ടു:

"മൈക്കിളൂട്ടിയേ... മാത്തപ്പാ... എണീക്ക്."

ഈനാശുവിൻെറ ഒരേയൊരു ചങ്ങാതിയായിരുന്നിട്ടും മാത്തപ്പൻ മരിച്ച വീട്ടിലേക്കു കാലുകുത്തിയില്ല. ജീവിതത്തിൽ ഏങ്കോണിപ്പുണ്ടാക്കിയ മൂന്നു മരണങ്ങളിലൂടെയാണവൻ കടന്നുവന്നത്. എന്നിട്ടും മരണം ഇന്നും അവനു പേടിയാണ്. ശവത്തെ നോക്കാനുള്ള ത്രാണിപോലുമില്ല. നാസാഗ്രങ്ങളിൽ പഞ്ഞി നിറച്ച് പൗഡറും തൈലവും പൂശി താടിയിലെ വട്ടക്കെട്ടുമായി മലർന്നുകിടക്കുന്ന ശവങ്ങൾ അവൻെറ പേടിസ്വപ്നങ്ങളാണ്.

ഉച്ചതിരിഞ്ഞപ്പോഴേക്കും പതിവുള്ള ചിരിയും ചിട്ടകളുമായി ഈനാശു വീട്ടുപടിക്കലെത്തിയപ്പോൾ മാത്തപ്പനു പരിഭ്രമമായി. അമ്മയുടെ ശവം ഒരു നോക്കുകാണാൻ വരാത്ത ചങ്ങാതിയെ അവനു മുഷിയില്ലേ... അമ്മയുടെ ശരീരത്തെ വീട്ടിലെ ഏകാന്തതയിലിട്ടു വച്ചുകൊണ്ടാണ് അവനെത്തിയിരിക്കുന്നത്. മാത്തപ്പന് അതിശയം തോന്നി. അതേക്കുറിച്ച് ഒരുവാക്കുപോലും പറഞ്ഞില്ല. മടങ്ങുംമുമ്പ് ഇത്രയും പറഞ്ഞു:

"ചവമടക്ക് കഴിഞ്ഞട്ട് കൊറേ കാര്യം പറയാനെണ്ട്."

ഏഴടിയന്തിരം തുരുത്തറിഞ്ഞതേയില്ല. സ്നേഹവിരുന്നിലേക്ക് ക്ഷണം കിട്ടിവന്ന മൂന്നോ നാലോ അയൽക്കാരിൽ ഒരാൾ മാത്തപ്പനായിരുന്നു. അന്ന് ആദ്യമായി ഈനാശുവിൻെറ അപ്പൻ പേറൂട്ടി. മാത്തപ്പനെ നോക്കി ചുണ്ടിൻെറ കോണിൽ ഒരു ചിരിയുടെ സൂചന നല്കി. ബാബേൽ മാളികപോലെ ദീർഘിച്ച ആ മനുഷ്യൻെറ മുന്നിൽ നില്ക്കുമ്പോൾ ഭാരത്താൽ ശിരസ്സു കുനിയുന്നു. അയാളുടെ ദൃഷ്ടികൾ മററു ദിക്കുകളിലേക്കു തിരിഞ്ഞ തക്കത്തിന് മാത്തപ്പൻ ആ മുഖത്തിൽ ശ്രദ്ധയൂന്നി. മേലേക്കു ചീകിവച്ച തലമുടിക്കു താഴെ വിസ്തൃതമായ നെററി. നെററിയിൽ നിന്ന് ആഴത്തിലേക്കിറങ്ങിയ കണ്ണുകൾ. കവിളെല്ലുകളുയർന്ന; വൃത്തിയായി ക്ഷൗരം ചെയ്തു പച്ചയാക്കിയ മുഖചർമ്മം. മനസ്സിനുള്ളിലെ അഗ്നിപർവ്വതത്തിൻെറ ബീഭത്സഭാവം അയാളുടെ പല്ലിൻെറ തെളിമയിൽ മാത്തപ്പൻ കണ്ടു. അയാൾക്കു കൂർത്ത കോമ്പല്ലുകളുണ്ടെന്നും മാത്തപ്പനു തീർച്ചയായി.

തുരുത്തിലാദ്യമായി ചാവടിയന്തിരത്തിനു മാംസം വിളമ്പാനുള്ള ചങ്കൂററം പേറുവിനു മാത്രമാണുണ്ടായത്. സ്നേഹശൂന്യമായ ആ വിരുന്നിൽ പങ്കുകൊണ്ടവരെല്ലാം എച്ചിൽക്കൈ കഴുകി ഈർപ്പം മാറുംമുമ്പേ പുറത്തുകടന്നു. മാത്തപ്പൻ മാത്രം ഈനാശുവിൻെറ പിന്നാലെ വീടിൻെറ തണുത്തുറഞ്ഞ ഉൾത്തളങ്ങളിലേക്കു നടന്നു.

വെളിച്ചമില്ലാത്ത നടുമുറി കടന്ന് കടുകു ചോരുന്ന മരഗോവണി ചവിട്ടി മച്ചകത്ത്. കലമാനിൻെറ ഒടിഞ്ഞ കൊമ്പും മനുഷ്യരെപ്പോലും കൊല്ലാവുന്ന യഥാർത്ഥ തോക്കും മാത്തപ്പൻ കണ്ടത് അന്നാണ്.

അവരുടെ വർത്തമാനങ്ങൾ പെയ്തുതീർന്നപ്പോൾ മൂന്നാമതൊരാൾ അവിടേക്കു കടന്നുവന്നതായി മാത്തപ്പൻ അറിഞ്ഞു. അവൻ തിരിഞ്ഞുനോക്കി. ശൂന്യതയും മാറാലയും കെട്ടിയ മരസാമാനങ്ങൾ മാത്രം. അതിനപ്പുറത്തെ മഞ്ഞമുള്ളും കാടുകടന്നെത്തുന്ന കൊച്ചുകാററ് ഒരു നൊടിവീർപ്പടക്കി നിന്നിട്ട് കടന്നുപൊയ്ക്കളഞ്ഞു.

പിന്നാലെ ആരോ നടക്കുന്നുണ്ട്. മാത്തപ്പൻെറ സന്ദേഹം ബലപ്പെട്ടു. ഈനാശുവിന് ഉരിയാട്ടം മുട്ടി.

"ചവമടക്കു കഴിഞ്ഞിട്ട് പറയാന്നു പറഞ്ഞ കാര്യം..." മാത്തപ്പൻ ചോദിച്ചു.

"ങ്ഹാ... പറയാം."

ഈനാശു നടന്നു.

നടന്നുനടന്ന് പൊയ്പ്പോയ ഒരു വേനലിലെ പാതിരാത്രിയിലെത്തി. അത്താഴത്തിൻെറ ക്ഷീണത്തിലും ഉറക്കത്തെ തുടച്ചുമാററുന്ന കൊതുകുകൾ. പെട്ടെന്ന് ഒരു പെണ്ണിൻെറ നിലവിളി കേട്ടു. വിറപൂണ്ട് പിടഞ്ഞെണീക്കുമ്പോൾ അത് വായ്പൊത്തിയമർത്തപ്പെട്ട വിങ്ങലുകൾ മാത്രമായി. ബാർബരാമ്മായിയുടെ പ്രേതമാണ്. ബാർബരാമ്മായിയുടെ പ്രേതം അന്നയുമായി സ്നേഹം കൂടിയിട്ടുണ്ട്. ആകയാൽ പാതിരാത്രികളിൽ അന്നയെ കാണാനെത്തും. ഒരു രാത്രി അന്നയുടെ മുടിയുടെ അഗ്രം മുറിച്ചുകൊണ്ടുപോയി. ആ മുറിപ്പാടുകൾ ഈനാശുവിനു തെളിവായി. അന്നേവരെ ഒരൊററ പ്രേതത്തെപ്പോലും കാണാനുള്ള യോഗം ഈനാശുവിനുണ്ടായിട്ടില്ല. എല്ലാ ആണ്ടിലും ആത്മക്കാരുടെ ദിവസങ്ങളിൽ അവൻ പ്രേതത്തെ കാത്തുകിടന്നു.

വീണ്ടും ഒരു സ്ത്രീയുടെ വേദന നിറഞ്ഞ നിലവിളി തൊട്ടരികിൽ നിന്ന്. മരണവെപ്രാളം. ഈനാശു ചാടി എഴുന്നേററു.





"ഹമ്മേ..."

ഇരുട്ട് കണ്ണുകൾക്കു പകൽപോലെ പരിചയമായി. മുറിയകത്തെ കാഴ്ചകളെല്ലാം അവനു വെളിപ്പെട്ടു. അപ്പനുമമ്മയും കിടക്കുന്ന കട്ടിലിൽ ഒരു മല്പിടിത്തത്തിൻെറ ഭീതിദമായ ചലനങ്ങൾ. അപ്പൻ അമ്മയെ ഞെരിച്ചുകൊല്ലുകയാണെന്നുതോന്നി. അവനു പേടിയായി. നിലവിളികളെല്ലാം ഉള്ളിലേക്കു വിഴുങ്ങി വെളുക്കുവോളം അവൻ കിടന്നു.

പിറേറന്നുമുതൽ അപ്പനുമമ്മയും കിടക്കുന്ന മുറിയിൽ നിന്ന് ഈനാശുവിനെ മാററിക്കിടത്താൻ തുടങ്ങി.

വാഴപ്പഴവും പുഴുങ്ങിയ നെല്ലും വാസനിക്കുന്ന കുടുസ്സുമുറി. ഈനാശുവിൻെറ സന്ധ്യകളും രാത്രികളും അവിടെയായി. ചില വെളുപ്പാൻ കാലങ്ങളിൽ മൂത്രമൊഴിക്കാൻ ഉണരുമ്പോൾ അവൻെറ അരികിൽ അന്ന കിടന്നുറങ്ങുന്നുണ്ടാകും. പ്ളമേനാമ്മായിയുടെ അരികിൽ കിടന്നുറങ്ങുന്ന അന്നയെ പതിരാവിൽ ബാർബരാമ്മായിയുടെ പ്രേതമാണ് വലിച്ചിഴച്ചുകൊണ്ടുവരുന്നത്. അങ്ങനെയങ്ങനെ ഒരു രാവിൽപ്പോലും അന്നയുമായി പിരിഞ്ഞിരിക്കാൻ വയ്യാത്ത നിലയിലായി പ്രേതം. ചിലപ്പോൾ ബാർബരാമ്മായി അവളോടു സംസാരിച്ചിരുന്നു. പ്രേതങ്ങൾ സംസാരിക്കുമ്പോൾ സ്വരമുണ്ടാവില്ല. കേൾക്കുന്നവർക്ക് എല്ലാം മനസ്സിൽ എഴുതപ്പെട്ടതുപോലെയിരിക്കുമെന്ന് അന്ന പറയുന്നു. ചിലപ്പോഴൊക്കെ മഞ്ഞുമൂടിയ മുറിയിൽ ഒരു വെളുത്ത മുഖം മാത്രമായിരിക്കും പ്രത്യക്ഷമാകുന്നത്.

അന്നയെ വലിച്ചിഴച്ചുകൊണ്ടുവരുന്ന പ്രേതത്തെ കാണാൻ ഈനാശു ഒരു രാത്രി ഉറക്കമിളച്ചു കാത്തിരുന്നു. ആ കാത്തിരിപ്പ് ദിവസങ്ങളോളം തുടർന്നു. അന്നെല്ലാം മുറിവാതില്ക്കലൂടെ ഒന്നു ചുമച്ചു കണ്ഠശുദ്ധി വരുത്തിയിട്ട് പ്രേതം പൊയ്ക്കളഞ്ഞു.

ഒടുവിൽ ഒരു വെള്ളിയാഴ്ച രാത്രി കതകിൻെറ മുറുമുറുപ്പു കേട്ട് ഈനാശു ഞെട്ടിയുണർന്നു. അന്നയെ വഹിച്ചുകൊണ്ട് ഇരുളിലൂടെ ഒരു രൂപം വരുന്നു. പിന്നിൽ

മെഴുകുതിരിവെളിച്ചത്തിൽ വെളുത്തു പ്രസാദംവന്ന മററൊരു മുഖം. കൈയിലെ പൊൻവളയുടെ കിലുക്കം. മെഴുകുതിരിവെളിച്ചം വാതിൽപ്പടിയോളം വന്നുനിന്നു.

''ശ്... പതുക്കെ...'' മെഴുകുതിരി വെളിച്ചത്തിൽനിന്ന് പ്ളമേനാമ്മായിയുടെ സ്വരം കേട്ടു. അന്നയെ കിടത്തിയ മനുഷ്യൻ തിരിഞ്ഞു. അയാളുടെ രൂപം മഞ്ഞവെളിച്ചത്തിലേക്കു ലയിക്കുന്നു.

''നടന്നോ...'' പേറുവിൻെറ സ്വരവും ഈനാശു കേട്ടു.

ഈനാശുവിന് അത് അറിവുകളുടെ രാത്രിയായിരുന്നു.

കുടുസ്സുമുറിയുടെ ഗന്ധങ്ങൾക്കപ്പുറം കിളിവാതിലിൽ തെളിഞ്ഞ നിലാവിന് ചുവപ്പ്. അതിൻെറ തെളിമയിൽ അന്നയുടെ ഗാഢനിദ്ര. കുരുന്നുരോമങ്ങൾ കുരുത്തുതുടങ്ങിയ കാലുകളും പാവാടക്കീഴിലെ രഹസ്യങ്ങളും പ്രായത്തിനെ മറികടന്ന നെഞ്ചും.

സങ്കോചം നിറഞ്ഞ മൗനത്തിനപ്പുറം കടന്നു മാത്തപ്പൻ ചോദിച്ചു:

''നീ അന്നയെ എന്തേലും ചെയ്താ?''

''പോടാ...'' എവിടേയും തൊടാതെ ഈനാശു പറഞ്ഞു.

(തുടരും)





കെ. പാനൂർ

# ഫ്രഞ്ചുകവിതയിലൂടെ ഒരാകാശസഞ്ചാരം



''ഞാനിതാ കുറേ പൂക്കളും പഴങ്ങളുമായെത്തുന്നു, തികച്ചും വ്യത്യസ്തമായ മണ്ണിൽനിന്നും വ്യത്യസ്തമായ സൂര്യവെളിച്ചത്തിൽനിന്നും, കൂടുതൽ ആഹ്ളാദകരമായ ഒരന്തരീക്ഷത്തിൽനിന്നും ശേഖരിച്ചെടുത്ത പൂക്കൾ'' എന്ന കവി ഷെല്ലറുടെ വാക്കുകളിലുള്ള ഒരു മുഖവുരയോടെയാണ് മംഗലാട്ടു രാഘവൻ ഈ 'ഫ്രഞ്ചു കവിതകൾ' മലയാളികളുടെ കൈകളിൽ അർപ്പിക്കുന്നത്. വായിച്ചുതുടങ്ങുമ്പോൾ നമുക്കനുഭവപ്പെടുന്ന പുതുമ ശ്രീ. മംഗലാട്ട് ഓരോ ഫ്രഞ്ചു കവിതയിലേയും ആശയങ്ങളുടേയും കല്പനകളുടേയും നിരീക്ഷണങ്ങളുടേയും മനോഹാരിതയും മധുരിമയും നിറഞ്ഞുനില്ക്കുന്ന മാതൃകകൾകൂടി മലയാളകവിതയിൽനിന്നും ഇംഗ്ളീഷുകവിതയിൽനിന്നും ഇവിടെ ശേഖരിച്ച് അവതരിപ്പിക്കുന്നുണ്ട് എന്നതാണ്. നാലപ്പാട്ടു നാരായണമേനോൻ മലയാളത്തിൽ പരിഭാഷപ്പെടുത്തിയ കാലം മുതൽക്കേ, കേരളീയർ തികച്ചും ബോധവാന്മാരാണ്. 'പാവങ്ങൾ' മലയാള ഗദ്യസാഹിത്യവും കഥാസാഹിത്യവും വളർത്തി എന്നതിലേറെ മലയാള ജനഹൃദയങ്ങളിൽ സോഷ്യലിസ്ററ് ചിന്താവിപ്ളവത്തിൻെറ തീകൊളുത്തിയ മഹത്തായ ഒരു കൃതിയുമായിരുന്നല്ലോ. നോവലിസ്ററ് എന്നതിലേറെ ഫ്രാൻസിൻെറ ദേശീയ കവിയായിരുന്ന വിക്ടോർ ഹ്യൂഗോവിൻെറ 6 കവിതകളടക്കം 42 ഫ്രഞ്ചുകവികളുടെ 81 കവിതകളാണ് ശ്രീ. മംഗലാട്ട് കവികളുടെ ഫോട്ടോകൾ സഹിതം ഈ പുസ്തകത്തിൽ സമാഹരിച്ചിട്ടുള്ളത്. 15-ാം നൂററാണ്ടുമുതൽക്കുള്ള ആറു നൂററാണ്ടു കാലത്തിനിടയ്ക്ക് ഫ്രഞ്ചുസാഹിത്യരംഗത്തുണ്ടായ പരീക്ഷണങ്ങളെപ്പററിയും പ്രസ്ഥാനങ്ങളെപ്പററിയും പ്രക്ഷോഭങ്ങളെപ്പററിയുമെല്ലാം, അവിടെ വിവിധ കാലങ്ങളിലായി ഉദയംകൊണ്ട റൊമാൻറിസിസം, സിംബലിസം, റിയലിസം, സർറിയലിസം, നാച്ചുറലിസം ഇവപോലുള്ള ഇസങ്ങളെപ്പററിയുമെല്ലാം, വിശ്വ-സാഹിത്യ വിജ്ഞാനപ്രചരണം തൻെറ ജീവിതദൗത്യമായി സ്വീകരിച്ചിരുന്ന ശ്രീ. എ. ബാലകൃഷ്ണപിള്ളയിലൂടെ കുറച്ചൊക്കെ നാം കുറേ മുമ്പേതന്നെ മനസ്സിലാക്കിവച്ചിട്ടുണ്ട്—സ്വാതന്ത്ര്യത്തിനും സമത്വത്തിനും സാഹോദര്യത്തിനുംവേണ്ടി ലോകചരിത്രത്തിൽ ആദ്യമായി ആഹ്വാനം ചെയ്ത ഫ്രഞ്ചുജനതയുടെ സാഹിത്യത്തിനും അതിൻേറതായ പ്രത്യേകതകളുണ്ടെന്നു മനസ്സിലാക്കാനും നമുക്കു കഴിഞ്ഞിട്ടുണ്ട്. പക്ഷേ, ഫ്രഞ്ചുകവിതയുടെ ഏതാനും ചില മാതൃകകൾ എവിടെയൊക്കെയോ വായിച്ചിട്ടുണ്ടെന്നേയുള്ളൂ. എന്നാൽ ഇവിടെ ശ്രീ. മംഗലാട്ട് ഫ്രഞ്ചുകവിതയുടെ വളർച്ച ഒരു ഗ്രാഫിലെന്നപോലെ വരച്ചുകാണിച്ചുതരികയാണ്, കാലക്രമമനുസരിച്ച് അടുക്കിവയ്ക്കുകയും ആവശ്യമായ സൂചനകൾ അവിടവിടെ നല്കുകയും ചെയ്തുകൊണ്ട് അവതാരികാകാരൻ അഭിപ്രായപ്പെട്ടതുപോലെ ഫ്രഞ്ചു കവിതയുടെ ഉന്നതശിഖരങ്ങളെല്ലാം സ്പർശിച്ചുകൊണ്ടുള്ള ഒരു ആകാശസഞ്ചാരം സൗകര്യപ്പെടുത്തിയിരിക്കുകയാണ്—ഫ്രഞ്ചുകവിതയുടെ ആറു ശതാബ്ദങ്ങളിൽനിന്നുയർന്നു വരുന്ന പരിമളം വഹിക്കുന്ന ഒരു പ്രതിഭോദ്യാനം ഇവിടെ ഒരുക്കിവച്ചിരിക്കുകയാണ്.

*ഫ്രഞ്ചുകവിതകൾ എന്ന പുസ്തകത്തിൽ അനുഭവപ്പെടുന്ന പുതുമ മനുഷ്യൻെറ മൗലിക വികാരങ്ങൾ എവിടെയും ഒന്നുതന്നെ എന്നു കണ്ടെത്തുന്ന ഒരു പുതിയ പ്രസ്ഥാനം അവതരിപ്പിക്കുന്നു എന്നതാണ്. മംഗലാട്ട് രാഘവൻ പരിഭാഷ നിർവ്വഹിച്ച ഈ ഗ്രന്ഥം ഇത്തവണ സാഹിത്യ അക്കാദമി അവാർഡ് നേടി.*

മംഗലാട്ടിൻെറ ഗുരുനാഥനും ഫ്രഞ്ചുഭാഷാപണ്ഡിതനുമായ ശിശുപാലിൻെറ ഭാഷയിൽ ഫ്രഞ്ചുകവിതയുടെ ആഴങ്ങളിൽ ആണ്ടിറങ്ങി അതിലെ മുത്തുകൾ വാരിയെടുത്തു സമർപ്പിച്ചിരിക്കുകയാണ്.

അങ്ങനെ അവതാരികയിൽ ഡോക്ടർ സുകുമാർ അഴീക്കോട് ചൂണ്ടിക്കാണിച്ചിരിക്കുന്നതുപോലെ വലിയ അകലങ്ങളിലുള്ള വിഭിന്ന ഭാഷകളിലെ കവിതാസാദൃശ്യങ്ങളിലൂടെ സഞ്ചരിക്കാൻ സഹായിച്ചുകൊണ്ട് സഹൃദയഹൃദയങ്ങളെ ഏകമാനവികതയുടെ മാനസസരസ്സിലേക്കു നയിക്കുന്ന ഒരു പുതിയ പ്രസ്ഥാനത്തിൻെറ ഉദ്ഘാടനം നിർവ്വഹിക്കുന്നുണ്ട് ഈ പുസ്തകം. ഇതിൻെറ പ്രസിദ്ധീകരണം ഇനി വരാനിരിക്കുന്ന നാളുകളിൽ കൊണ്ടാടപ്പെടുമെന്നുറപ്പിക്കാവുന്ന ഒരു സാഹിത്യ സംഭവമാണ്.



മംഗലാട്ട് രാഘവൻ

## ഫ്രഞ്ചുസാഹിത്യം മലയാളത്തിൽ

ഫ്രഞ്ചുസാഹിത്യത്തിൻെറ മഹത്ത്വത്തെപ്പററി 1935 മുതൽക്കേ, വിക്ടോർ ഹ്യൂഗോവിൻെറ വിശ്വമഹാനോവലായ 'പാവങ്ങൾ'

## വൈവിധ്യങ്ങൾ, വൈചിത്ര്യങ്ങൾ

എന്തെല്ലാം വൈവിധ്യങ്ങളും വൈചിത്ര്യങ്ങളുമുള്ള കവിതകളാണെന്നോ രാഘവൻ നമുക്കുവേണ്ടി തിരഞ്ഞെടുത്തിട്ടുള്ളത്! പ്രകൃതിഗാനങ്ങളും പ്രേമഗാനങ്ങളും വിപ്ളവഗാനങ്ങളും വിലാപഗാനങ്ങളുമുണ്ട്—17-ാം നൂററാണ്ടിലെ ലഫോംതേനിന്റെ അർത്ഥവത്തായൊരു കഥാകവിതയും, 19-ാം നൂററാണ്ടിലെ റിഷെപ്പേന്റെ മരക്കവിതയും, 20-ാം നൂററാണ്ടിലെ ദെറുലേദിന്റെ പട്ടാളക്കവിതയും, കല ആനന്ദത്തിനുവേണ്ടി, കലയ്ക്ക് ഒന്നിനോടും പ്രതിബദ്ധതയില്ല എന്നു വാദിച്ച ഗോത്തിയെയുടെ കവിതയും, കവിത എല്ലാവർക്കും വേണ്ടിയുള്ള കലയല്ല എന്നു ശഠിച്ച—അത്യന്താധുനികരുടെ ആശാനായ മല്ലാർമെയുടെ കവിതയുമുണ്ട്. ഇരുപത്തൊന്നാം നൂററാണ്ടിന്റേതായ ഗാനാത്മക ചൊൽക്കവിതയോടെ അവസാനിക്കുന്നു.

അത്യന്താധുനിക ഫ്രഞ്ചുകവിതയിൽ പണ്ടത്തെ മലയാളകവിതയിലെന്നപോലെ പ്രധാനം പദ്യക്കസർത്തുകളാണെന്നു സൂചിപ്പിച്ചുകൊണ്ട് ഹൃദയത്തിന്റെ ഭാഷ സംസാരിക്കാത്ത അത്തരം കവിതകൾ ഇതിൽ ഉൾപ്പെടുത്തിയിട്ടില്ലെന്നു തുറന്നുപറയുന്ന മംഗലാട്ടിന്റെയുള്ളിൽ ഒളിഞ്ഞിരിക്കുന്ന ഒരു നിരൂപകനേയും നമുക്കു കണ്ടെത്താനാവുന്നുണ്ട്.

ഫ്രഞ്ചുകവിതയുടെ സൗന്ദര്യം ആസ്വദിക്കാനാവണമെങ്കിൽ ഈ കവിതകളെല്ലാം വായിക്കുകതന്നെ വേണമെന്നു പറയേണ്ടതില്ലല്ലോ. നോവലിസ്ററായ ദേശീയകവി



വിക്തോർ യൂഗോ



മല്ലാർമേ



മൊറീസ് മെത്തെർലെങ്ക്



ലഫൊംതേൻ

ഹ്യൂഗോവിന്റെ ഏററവും ചെറിയൊരു കവിത, പനീർപ്പൂവും കുടീരവും എന്നൊരു പന്ത്രണ്ടു വരിക്കവിത ഉദ്ധരിക്കട്ടെ.

ചെമ്പനീർപൂവോടോതി ശവകുടി:
'പ്രേമചിഹ്നമാം പൂവേ, പറയുമോ
പൊൻപുലരി നിൻ മേനിയിൽ തൂകിടും
ബാഷ്പബിന്ദുക്കളാലെന്തുചെയ്‌വൂ നീ?'
ചെയ്‌വതെന്തൊന്നു നിത്യവിവൃതം നിൻ
കന്ദരം പൂകുമാൾക്കാരെക്കൊണ്ടു നീ?'
ഇമ്മറുചോദ്യം ചോദിച്ച ചെമ്മലർ
ചൊന്നു: ''ഞാനെന്റെ ഏകാന്തതകളിൽ
ആ മിഴിനീർക്കണങ്ങളഖിലവും
നന്മണമായ്, നറുതേനായ് മാററുന്നു!''
ചൊല്ലി കല്ലറ: ''എങ്കൽവരുന്നോരെ
മാററിടുന്നു ഞാൻ മാലാഖമാരായി!''

ഈ കൊച്ചുകവിതയുടെ ഭാവസൗന്ദര്യം തികച്ചും ആസ്വദിക്കാൻ കഴിയണമെങ്കിൽ, 19-ാം വയസ്സിൽ മധുവിധുകാലത്ത് ഭർത്താവോടൊപ്പം സേൻ നദിയിൽ മുങ്ങിമരിച്ച തന്റെ മകളെ അനുസ്മരിച്ചുകൊണ്ട് ഹ്യൂഗോ എഴുതിയ കവിതകൾകൂടി വായിച്ചിരിക്കണം. 'ഞാൻ പുറപ്പെടും നാളെ' എന്ന കവിത അവൾ അന്ത്യവിശ്രമംകൊള്ളുന്ന കുടീരത്തിൽ പൂക്കളർപ്പിക്കാൻ പുറപ്പെടുന്നതിനെപ്പററിയുള്ളതാണ്. പനീർപ്പൂവിൽ പതിച്ച മഞ്ഞുതുള്ളി മണമായും തേനായും മാറുന്നതുപോലെ ഒരു ശവകുടീരത്തിനുള്ളിൽ എത്തിച്ചേരുന്നവർ മാലാഖമാരായി മാറുന്നു എന്നത് എത്ര സുന്ദരമായ ഒരു സങ്കല്പമാണ്!

ബോദലേറിന്റെ ആത്മാംശം കലർന്ന നാലു വരികൾ മാത്രം ഇതാ. കുത്തഴിഞ്ഞ ജീവിതം നയിച്ച കവി ഒടുവിൽ സിഫിലിസ് ബാധിച്ചു രോഗശയ്യയിൽ മരണം കാത്തു കിടക്കുമ്പോൾ എഴുതിയ 'ശത്രു' എന്ന കവിത അവസാനിക്കുന്നത് ഇങ്ങനെ.

അഹഹ, വേദന വേദന! കാലമീ
മനുജവാഴ്‌വിനെ തിന്നുകഴികയാം
ഒളിവിലിശ്ശത്രു നമ്മുടെ ഹൃത്ത് കാർ—
ന്നുതിരം പാനം ചെയ്തുക്കിൽ വളരുന്നു.

ഏതാണ്ടിതേ പശ്ചാത്തലത്തിൽ ക്ഷയരോഗം ബാധിച്ചു മരണശയ്യയിൽ കിടക്കുമ്പോൾ ചങ്ങമ്പുഴ എഴുതിയ 'മനസ്വിനി'യിലെ

വേദന, വേദന ലഹരിപിടിക്കും
വേദന ഞാനതിൽ മുഴുകട്ടെ

എന്ന വരികൾ ഓർമ്മിക്കാതിരിക്കാൻ നമുക്കു വയ്യല്ലോ.

സാധാരണക്കാർക്കു ദുർഗ്രഹനാണെന്നതിൽ അഭിമാനംകൊണ്ട മല്ലാർമെയുടെ 'നീലാകാശ'ത്തിലെ അവസാന വരികൾ മാത്രം കേട്ടാലും. അദ്ദേഹത്തിന്റെ ദുർഗ്രഹതയും ആശയഗാംഭീര്യവും നിങ്ങൾക്ക് അനുഭവപ്പെടും.

വാനമാണെങ്ങും വാനം
　　വാനമേ വാനാ വാനം
വാനമാണെന്തും വാനം
　　വാനമേ വാനം വാനം

ഇനി 1849–1926 കാലത്തു ജീവിച്ച ഴാൻ റിഷെപ്പേൻ എഴുതിയ 'മരത്തിന്റെ കരച്ചിലി'ൽനിന്ന് അല്പം

ചീറിപ്പൊട്ടിപ്പടരുന്ന ചെന്തീ—
യാളിക്കത്തുമടുപ്പിങ്കൽനിന്നും
വെന്തെരിയും പഴംമരം ദീന-
ക്രന്ദം ചെയ്യുന്നു മന്ദസ്വരത്തിൽ.
''കാലഭേദത്തിനൊത്തുടയാട
മാറിമാറിയണിഞ്ഞു ഞാൻ മോദാൽ
തൂവസന്തത്തിൽ ചിത്രവർണ്ണാഢ്യം
ഊതവർണ്ണം ശരദൃതുവിങ്കൽ
ഹേമന്തത്തിലോ തീർത്തുമേ ശുഭ്രം
നിത്യനൂതനമൊക്കെയുംതന്നെ
ഹൃത്തെഴാത്തൊരു മർത്ത്യൻ നൃശംസൻ
വിത്തമോഹിതൻ വന്മഴുവാലേ
വെട്ടിയെന്നെ അറുകൊല ചെയ്താൻ
കഷ്ടം തുണ്ടങ്ങളായെൻ നെടുമെയ്
ഞാനും തത്സഹജീവിതാനെന്നു
മാനുഷന്നവബോധമെന്നുണ്ടാം?''

നമ്മുടെ ശക്തനായ കവി ഇടശ്ശേരി 'പുളിമാവ് വെട്ടി' എന്ന കവിതയിൽ

പച്ചത്തണലും കൊത്തിയെടുത്തി—
ട്ടകലെപ്പാറിൻ പറവകളെ
പട്ടയമാരും തന്നീലല്ലോ
നിങ്ങൾക്കിവിടെക്കുടിപാർക്കാൻ.
... എന്തിലുമേറെക്കാര്യം പണമേ
തുച്ഛരന്നതു കൈവന്നോട്ടെ.
അങ്ങയെ വെട്ടിയ മർത്ത്യൻ നേടിയ—
തഞ്ചുകാശിൻ കൈവല്യം
.... കുരുത്തനാൾതൊട്ടിന്നോളം തല
കുനിച്ചിടാത്തോനീ വൃദ്ധൻ
കൂററൻ മഴുവേററടിയുന്നേരം
കുലുങ്ങിടുന്നൂ ഭൂചക്രം.

എന്നു വിലപിക്കുകയുണ്ടായല്ലോ. എന്നാൽ ഫ്രഞ്ചുകവിക്കു കുറേമുമ്പുതന്നെ, ഏററവും ചുരുങ്ങിയത് അരശതാബ്ദക്കാലംമുമ്പേ, ഈ വികാരം ഉൾക്കൊള്ളാൻ കഴിഞ്ഞിട്ടുണ്ടെന്നു





**ഷാർല് ബൊദെലേർ** പരിഭാഷ: മംഗലാട്ട് രാഘവൻ

# ഒരു മലബാറുകാരിയോട്

ഫ്രഞ്ച് കവിതയിൽ റൊമാൻറിക് വിപ്ളവത്തിന്റെ അറുതിയിൽ അതിന്റെ പാരമ്പര്യത്തിൽ ഊന്നിനിന്നു പുതിയ മാററങ്ങൾക്കു തുടക്കം കുറിച്ച ഷാർല് ബൊദെലേർ (Charles Baudelaire 1821-1867) ഇരുപതാം വയസ്സിലെഴുതിയ കവിതയാണിത്. അദ്ദേഹം ഇന്ത്യയിൽ വന്നിട്ടില്ല. ഇതിലെ നായിക മൊറീഷ്യസ്സ് ദ്വീപിൽ അദ്ദേഹം കണ്ട മലയാളിപ്പെൺകിടാവാണ്. 1841-ൽ അദ്ദേഹം ഇന്ത്യയിലേക്കു വരാൻ കപ്പൽ കയറിയെങ്കിലും വഴിക്കുവച്ചു യാത്രമുടക്കി മൊറീഷ്യസ്സിൽ ഇറങ്ങി. അക്കാലത്ത് അവിടെ കേരളീയ കുടിയേററക്കാരുണ്ടായിരുന്നു. (അവരുടെ പിൻഗാമികൾ മലയാളി കുടുംബപ്പേരുകളിൽ ഇപ്പോഴുമുണ്ട്.) ഗൃഹപരിചാരികയായ ഒരു കേരളീയ യുവതിയുടെ ചിത്രമാണ് ഇതിൽ ഉരുത്തിരിയുന്നത്. അവളുടെ അംഗസൗഷ്ഠവം ചിത്രകലാനിരൂപകൻകൂടിയായിരുന്ന ബൊദെലേറെ സവിശേഷം ആകർഷിച്ചു. ഏറെക്കുറെ ഇതേ മാതൃകയിൽ 'ഒരു മിശ്രവർഗ്ഗക്കാരിയോട്' എന്നൊരു കവിതയും മൊറീഷ്യസ്സ് സന്ദർശനത്തിന്റെ ഫലമായി അദ്ദേഹം എഴുതിയിട്ടുണ്ട്. പില്ക്കാലത്ത് തന്റെ 'പ്രക്ഷുബ്ധയൗവന'ത്തിൽ പാരീസിൽ കണ്ടുമുട്ടിയ ഒരു മിശ്രവർഗ്ഗക്കാരിയെയാണ് ബൊദെലേർ ജീവിതപങ്കാളിയാക്കിയത്-നടിയായിരുന്ന ഴാന്ന് ദ്യുവാൽ (Jeanne Duval). പണക്കൊതിയും മദ്യാസക്തിയും മുഴുത്ത ഈ സ്ത്രീ അദ്ദേഹത്തിന്റെ ജീവിതത്തെ കൂടുതൽ ദുഃഖമയമാക്കിയെന്നതു മറെറാരു കഥയാണ്. പരിഭാഷ ഫ്രഞ്ചിൽനിന്നു നേരിട്ട്.]



തരുണി, നിന്നുടെ കയ്യിനെപ്പോലെ താൻ
കൃശമനോഹരം നിൻപാദയുഗ്മവും.
പൃഥു നിതംബമോ യേതു സിതാംഗിയാം*
പരമസുന്ദരിയാളും കൊതിപ്പതാം.
മധുരവും മൂല്യവത്തും വിഭാവന-
ക്കഴിവെഴും കലാകാരന്നു നിൻതനു.
തനുവിലുമേറെ നീലിമയാർന്നു നിൻ
നെടിയ വെൽവെററ് നേത്രങ്ങൾ മിന്നുന്നു.
പിറവികൊള്ളിച്ച നിന്നെനിന്നീശ്വരൻ
ഹരിതമായുള്ളൊരുഷ്മള ഭൂമിയിൽ.
നിജയജമാനൻ തന്റെ പുകവലി-
ക്കുഴലിന്നു തീകൊളുത്തിക്കൊടുക്കുക,
കുളിർജലവും സുഗന്ധദ്രവ്യങ്ങളും
സ്ഫടികപ്പാത്രമോരോന്നിലെത്തിക്കുക,
കുടിലലാക്കോടെ കൂട്ടമായ്ക്കട്ടിലി-
ന്നരികിൽപ്പാറും കൊതുക്കളെയോട്ടുക,
തിരികെ വന്നിടും പൊൽപ്പുലർ ദേവത
തരുനിരകളെപ്പാടിക്കും വേളയിൽ
വെളിബജാറിന്നു നൽകൈതച്ചക്കയും
ഇനിയ വാഴപ്പഴങ്ങളും വാങ്ങുക-
തവ ദിനചര്യയാണിത്, പോകുന്നു
സകല ദിക്കിലും നീ നഗ്നപാദയായ്.
　പൊരുളറിയില്ലയെങ്കിലും മൂളുന്നു
　ചില പഴമ്പാട്ടു നന്നെപ്പതുക്കെ നീ.
　ചൊകെചൊകന്ന മേലങ്കിയണിഞ്ഞന്തി-
　യണയവേ ചായ്‌വു നീയൊരു പായയിൽ.
　തുയിലിൽ നീന്തിവരുന്ന നിൻ സ്വപ്നങ്ങൾ
　നിറയെ തേൻതീനിക്കുഞ്ഞിക്കിളികളാം.
　നിയതം നിന്നെപ്പോൽ നിന്റെ കിനാക്കളും
　പരിചിയന്നതാം പൂവണിയുന്നതാം.
പറയു,കെന്തിനു ഫ്രാൻസ് കാണുന്നതി-
ന്നഭിലഷിപ്പൂ നീ സൗഭാഗ്യശാലിനീ?
വ്യഥകൾ വമ്പിച്ച കൊയ്ത്തു നടത്തുമാ-
റധികമാളുള്ള ഞങ്ങൾതൻ നാട്ടിൽ നീ
വരുവതെന്തിനു നിന്നുടെ ജീവിതം
കരബലമുററ നാവികർ തൻവശം
പണയമാക്കിയും നിന്റെ പ്രിയങ്കര
പുളിമരങ്ങളെ വിട്ടുപിരിഞ്ഞുമേ?
　മൃദുല മസ്‌ലിൻ തുണിയാലെ മേനിയെ-
　പ്പകുതി മാത്രം മറച്ച നീയദ്ദിക്കിൽ
　പെരിയ മഞ്ഞിലും മഞ്ഞുമഴയിലും
　വിറയലേലവേ നിന്റെ വിനഷ്ടമാം
　മധുര നിർമ്മല വിശ്രമവേളകൾ
　നിനവിലോർത്തു നീയെത്രമേൽക്കേണിടാം!
കൃപ തടവാത്ത ചോളി നിൻ മാറിനെ-
ത്തടവിലാക്കി ഞെരുക്കവേ ഞങ്ങൾ തൻ
ചളിയിടങ്ങളിൽ നീയന്തിക്കൊററിനായ്
ചികയുക വേണമെന്നു വന്നീടുകിൽ
പുരുവിശിഷ്ടമാം നിൻ ചാരുതകൾ തൻ
പരിമളങ്ങൾ നീ വില്ക്കണമെന്നാകിൽ
വിരഹചിന്താവിലങ്ങളായ്ത്തീർന്ന നിൻ
കരിമിഴികൾ തിരഞ്ഞിടാം ഞങ്ങൾ തൻ
മലിനമൂടൽമഞ്ഞിങ്കലില്ലാത്ത നി-
ന്നരിയ തെങ്ങുകൾ തൻ നിഴൽരൂപങ്ങൾ!

* സിതാംഗി = വെള്ളക്കാരി

നാം ഇപ്പോൾ മനസ്സിലാക്കുന്നു.

ഏററവും ചെറിയ മറെറാരു കവിത, നോബൽസമ്മാനം നേടുകയും 1949-ൽ അന്തരിക്കുകയും ചെയ്ത മൊറിസ് മെത്തർലിങ്കിന്റെ 'തിരിച്ചെത്തുകിൽ' എന്ന 22 വരിക്കവിതകൂടി, ഉദ്ധരിക്കാനേ ഇവിടെ സൗകര്യപ്പെടുന്നുള്ളു.' കാമുകനുവേണ്ടിയുള്ള നീണ്ട കാത്തിരിപ്പിൽ ഭഗ്നഹൃദയയും ആസന്നമരണയുമായ ഒരു ചേച്ചിയും അവളുടെ പ്രണയരഹസ്യമറിയുന്ന അനുജത്തിയും തമ്മിലുള്ള സംവാദമാണിത്!

ഒരുദിനം പക്ഷേ, യവൻ തിരിച്ചെത്തുകിൽ
പറയേണ്ടതെന്തെന്നു ചൊല്ലൂ
—പറയൂ ഹൃദന്തം കരിഞ്ഞടിഞ്ഞീറുമാ-
റവനെയും കാത്തിരുന്നെന്നായ്!

പൊരുളറിയാത്തവനെന്നോടു വല്ലതു-
മതിനുമേൽ ചോദിച്ചുവെന്നാൽ?
—ഒരു പൊന്നനുജത്തിയായി നീ വർത്തിക്ക
പിടയുന്നുണ്ടാമവനുള്ളം.
എവിടെ നീ എന്നവനാരാഞ്ഞുവെന്നാകിൽ
മറുപടിയെന്തു ഞാൻ നല്കും?
—ഉടനവന്നേക നീയെൻെറ പൊന്മോതിരം
ഉരിയാടിടേണ്ടൊരു വാക്കും
മുറിയെന്തു ശൂന്യമായ് കാണുന്നുവെന്നവ-
നറിവാനുഴറിയാലോ?
—പടുതിരി കത്തിയ ദീപത്തൊടൊപ്പമീ
വിവൃതകവാടവും കാട്ടൂ.
അവനപ്പോൾ അന്തിമവേളയെപ്പററിയൊ
ന്നറിയുവാൻ ഉൽക്കണ്ഠയാർന്നാൽ?
—പറയൂ ഞാൻ പുഞ്ചിരിക്കൊണ്ടെന്നു
മൽപ്രിയൻ
കരയാതിരിപ്പതിന്നായി!

ഈ വരികൾ ഒരു ചങ്ങമ്പുഴക്കവിതപോലെ നമ്മെ ആകർഷിക്കുന്നു—സംശയിക്കേണ്ട, നമ്മുടെ ചങ്ങമ്പുഴ മെത്തർലിങ്കിൻെറ ഒരാരാധകനായിരുന്നു—മെത്തർലിങ്കിൻെറ ഒരു കവിത 'ഒരു ബെൽജിയൻ ഗാനം' എന്ന പേരിൽ ചങ്ങമ്പുഴ തർജ്ജമചെയ്തു മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്.

## സമാനതകൾ, സാദൃശ്യങ്ങൾ, പൊരുത്തങ്ങൾ

കവിതകളിൽ ആശയങ്ങളുടേയോ കല്പനകളുടേയോ നിരീക്ഷണങ്ങളുടേയോ സാദൃശ്യങ്ങൾ എവിടെയെങ്കിലും കണ്ടാൽ ഉടനേ 'അപഹരണം, അപഹരണം' എന്നു മുറവിളികൂട്ടി നമ്മുടെ കവികളെ അപമാനിക്കുന്നവരുടെ വഴിക്കല്ല ശ്രീ. മംഗലാട്ട് സഞ്ചരിക്കുന്നത്.

ഒരേ വികാരങ്ങളുദിച്ചുപൊന്താം
രണ്ടാളിലന്യോന്യമറിഞ്ഞിടാതെ
... സർവർക്കുമേകുന്നതിനുണ്ടു കെട്ടി-
യിരിപ്പൂ വിശ്വേശരി തൻ കരത്തിൽ

അനുഗൃഹീത കവി പി. കുഞ്ഞിരാമൻ നായരുടേതായ ഈ ദർശനത്തിൽ വിശ്വസിച്ചുകൊണ്ട് കവിതകളുടെ താരതമ്യപഠനത്തിൻേറതായ ഒരു പുതിയ പ്രസ്ഥാനം ഈ പുസ്തകത്തിൽ ഉദ്ഘാടനം ചെയ്തിരിക്കുകയാണെന്ന് ആദ്യമേ സൂചിപ്പിക്കുകയുണ്ടായല്ലോ. തികച്ചും പുതുമ അവകാശപ്പെടാവുന്ന ഈ പഠനത്തിൽ ഫ്രഞ്ച്, ഇംഗ്ളീഷ്, മലയാളകവികൾ എങ്ങനെ പരസ്പരം കണ്ടുമുട്ടുന്നു, കണ്ടറിയുന്നു, കവിതയുടെ സാർവലൗകികഭാഷ കണ്ടെത്തുകയും ചെയ്യുന്നു എന്നു ശരിക്കും മനസ്സിലാക്കാൻ പുസ്തകത്തിലെ കുറിപ്പുകളെല്ലാം വായിക്കുകതന്നെ വേണം. ഏതാനും ചില ഉദാഹരണങ്ങൾ മാത്രം ഇവിടെ അവതരിപ്പിക്കട്ടെ.

ഫ്രഞ്ചു കവി ലെമാർത്തീൻ 'കവിയുടെ വിട' എന്ന കവിതയിൽ പാടുന്നു.

സഹജാതന്മാരേ, യരുതു പേരൊന്നു-
മെഴുതരുതെൻെറ കുഴിമാടത്തിന്മേൽ
അതിനു മീതെയായ് കുടീരമൊന്നുമേ
പണിയരുതതിനരുളായ്ക ഭാരം

നമ്മുടെ വൈലോപ്പിള്ളി 'പുല്ലുകൾ' എന്ന കവിതയിൽ പാടുന്നു.

മറചെയ്ക പുൽത്തട്ടിലെന്നെ, മീതെ
യൊരു കല്ലുപോലുമുയർത്തിടാതെ
കരളിന്നു ഭാരമാം—അത്രനാളും
ചെറുപുല്ലുമെങ്ങനെ കാത്തുനില്ക്കും?

ഇംഗ്ളീഷുകവി അലക്സാണ്ടർ പോപ്പ് 'The quiet Life എന്ന കവിതയിൽ പാടുന്നു

Thus let me live unseen, unknown
Thus unlamented let me die
Steal from the world and not a stone
Tell where I lie.

ഉന്നത വ്യഥയൊന്നുപോലത്രമേ-
ലുന്നതരാക്കാ മററൊന്നു നമ്മളെ

എന്നത് അൽഫ്രെദ് മ്യൂസെ എന്ന ഫ്രഞ്ചു കവിയുടെ വസന്തരാത്രി എന്ന കവിതയിലുള്ളതാണ്. ഇതിനു സമാനമായ ആശയങ്ങൾ അവതരിപ്പിക്കുന്ന 17 മലയാള കവികളുടേയും 3 ഇംഗ്ളീഷു കവികളുടേയും വരികൾ മംഗലാട്ട് പുസ്തകത്തിൽ ഉദ്ധരിക്കുന്നുണ്ട്.

ഒരല്ലലില്ലെങ്കിൽ എനിക്കു കല്ലാ-
യിരിക്കുവാനാണിനിമേലിലിഷ്ടം

എന്നു കുററിപ്പുറവും

Nothing is so dainty sweet
As lovely melancholy

എന്നു ഫ്ളെച്ചറും പാടുന്നതായി ചൂണ്ടിക്കാണിച്ചിട്ടുണ്ടെന്നു ചുരുക്കട്ടെ.

പോൾവലേറി ആത്മാലാപത്തിൻെറ കവിയാണ്—കാലടികൾ എന്ന കൊച്ചു കവിതയിൽ അദ്ദേഹം പാടുന്നു.

നിൻകാലടികളെൻ മാനസപര്യതൻ
സന്താനമായ നിൻ കാലടികൾ
പേർത്തും വിശുദ്ധി വിതറിപ്പതുക്കെ വി-
ന്യാസമേലുന്ന നിൻ കാലടികൾ
നീങ്ങുന്നു മാമക ജാഗരമഞ്ചത്തിൻ
നേരേ നിരുദ്വേഗം നീരവമായ്
നിർമ്മലേ, ദിവ്യതൻ നിഴൽ രൂപിണീ
സുന്ദരമെത്ര നിൻ മന്ദപാദം
ഹാ, വന്നണവൂ നിൻ നഗ്നപാദങ്ങളി-
ലൂടെൻ വിഭാവ്യ സൗഭാഗ്യമെല്ലാം
ഉത്സുകമാം നിന്നധരങ്ങളാലെയെ-
ന്നാന്തര പൂരുഷ തൃഷ്ണയാററാൻ
ചുംബനമൊന്നേകാനുണരുന്നുവെങ്കിൽ നീ-
യദ്ദയാകൃത്യം ത്വരിപ്പിക്കായ്ക.
'ആവുക, ആവാതിരിക്കുക'യെന്നൊരീ
ഭാവവിശേഷം എന്താനന്ദദം'
നിന്നെ പ്രതീക്ഷിച്ചേ ജീവനം കൊൾവു
ഞാൻ
എൻകരളാകെ നിൻ ചെങ്കഴലാം.





നമ്മുടെ ചങ്ങമ്പുഴ 'സങ്കല്പ കാമുകനിൽ' പാടുന്നു

''കാണാൻ കൊതിക്കുമക്കൌതുകം കൂടിയും
കാണാൻ കഴിഞ്ഞാൽ കൊഴിഞ്ഞു വീഴും
എന്നും കൊതിക്കലൊ,ണെന്നും ഭജിക്കലൊ
ണെന്നും പ്രതീക്ഷിക്കലൊണു സൗഖ്യം
ഉണ്ടവയ്ക്കുള്ളിലൊരിക്കലും വാടാത്ത
ചെണ്ടിട്ടു നില്ക്കും പരിമളങ്ങൾ
... എന്നുമെനിക്കു നിൻ സുന്ദരസങ്കല്പ-
വൃന്ദാവനക്കുളിർ പൂന്തണലിൽ
കാണാൻ കൊതിക്കുന്ന, കാണാൻ കഴിയാത്ത
വേണുഗോപാലനായ് വാണിടേണം.

വിശ്വമഹാകവി ടാഗോർ If I can once again എന്ന കവിതയിൽ പാടുന്നു.

Arms outstretched near the windows
On the fragrant path of spring
The Footsteps of a great silence
Shall be heard at night.
With the love of a distant land
She who has waited for long
Will sustain her nearness forever
Her wishpers echo in my ears

ഈ പുസ്തകത്തിൽ ഇത്തരത്തിലുള്ള 1700–ലേറെ ആശയസമാനതകളും, കല്പനാസാദൃശ്യങ്ങളും നിരീക്ഷണങ്ങളിലെ പൊരുത്തങ്ങളും മംഗലാട്ട് കണ്ടെത്തുന്നുണ്ടെന്നു പറഞ്ഞാൽ അദ്ദേഹം എത്രമാത്രം അദ്ധ്വാനവും അന്വേഷണവും ആവശ്യപ്പെടുന്ന, ഒരു ഗൗരവപ്പെട്ട താരതമ്യപഠനമാണു നടത്തിയിട്ടുള്ളതെന്ന് ഏതാണ്ട് ഊഹിക്കാമല്ലോ. ഒരു തീസിസിൻെറ മട്ടിൽ ഈ ഗ്രന്ഥം പുനഃപ്രസാധനം ചെയ്താൽ ലോകത്തിലെ ഏതു സർവകലാശാലയും താരതമ്യപഠനത്തിൽ എൻെറ സുഹൃത്തിനു ഡോക്ടറേറ്റ് നല്കാൻ മടിക്കില്ല എന്ന് അഴീക്കോട് പറയുന്നത് വെറും ഭംഗിവാക്കല്ല.



ലമാർത്തീൻ

## സാംസ്കാരിക സമന്വയം എന്ന ലക്ഷ്യം

മംഗലാട്ടിന് ഈ മൗലികവും മാർഗ്ഗദർശകവുമായ യത്നം ഫലത്തിൽ മലയാളസാഹിത്യത്തിനെന്നപോലെ ഫ്രഞ്ചുസാഹിത്യത്തിനുംകൂടിയുള്ള സംഭാവനയായി പരിണമിച്ചിട്ടുണ്ടെന്ന് ഫ്രഞ്ചു സിനിമാരംഗത്ത് പ്രവർത്തിച്ചു വിജയിച്ചുകൊണ്ട് ഫ്രാൻസിൽ ജീവിക്കുന്ന പ്രസിദ്ധ കലാകാരനായ ശ്രീ. നാരായണൻ കൊല്ലേരി 'വിശ്വസാഹിത്യത്തിൻെറ വാതായനം' എന്ന തലക്കെട്ടിലെഴുതിച്ചേർത്തിട്ടുള്ള ആസ്വാദനത്തിൽ ചൂണ്ടിക്കാണിക്കുന്നു. ഇതിലെ മലയാളകവിതയുടെ ഉദ്ധരണങ്ങൾ തൻെറ ഫ്രഞ്ച് സുഹൃത്തുക്കളുടെ ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ അവരെല്ലാം എന്തെന്നില്ലാത്ത കൗതുകവും ജിജ്ഞാസവും പ്രകടിപ്പിക്കുകയും ഈ മലയാളകവിതകളുടെ ഫ്രഞ്ചു പരിഭാഷ എവിടെക്കിട്ടുമെന്ന് അന്വേഷിക്കുകയും ചെയ്തതായി അദ്ദേഹം എഴുതി അറിയിക്കുന്നു. നമ്മുടെ സ്വന്തം കവികളേയും കവിതകളേയും കുറിച്ചു തനിക്കു മുന്നേക്കാൾ മതിപ്പു തോന്നി, നമ്മൾ അത്ര മോശക്കാരല്ലെന്ന് ഒരു തോന്നലുണ്ടായി എന്നും അദ്ദേഹം തുടരുന്നു.

ഈ 'ഫ്രഞ്ചു കവിതകൾ' ശ്രദ്ധാപൂർവ്വം വായിക്കുന്നവർക്കെല്ലാം ഇതേ അനുഭവങ്ങളുണ്ടാവും എന്ന കാര്യത്തിൽ സംശയമില്ല—സാംസ്കാരിക സമന്വയം എന്ന മഹത്തായ ലക്ഷ്യംവച്ചുകൊണ്ട്, ഈ അനുഭവം ഭാരതത്തിൻെറ മററു ഭാഗങ്ങളിലും വിദേശങ്ങളിലുള്ളവർക്കുകൂടി എത്തിച്ചുകൊടുക്കാനുള്ള കടമ കേന്ദ്രസാഹിത്യ അക്കാദമി, നാഷനൽ ബുക്ക് ട്രസ്ററുപോലുള്ള സ്ഥാപനങ്ങൾക്കുണ്ടെന്നും ഞാൻ കരുതുന്നു.



അൽഫ്രെദ് ദ് മ്യൂസ്സെ



പോൾ വലെറി

## തർജ്ജമ എന്നു തോന്നാത്ത തർജ്ജമ

മംഗലാട്ടിൻെറ തർജ്ജമയെപ്പററിക്കൂടി അല്പം പറയാതെ ഈ പഠനം പൂർത്തിയാകുന്നില്ലല്ലോ.

1940–കളിൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ധാരാളം സ്വതന്ത്ര കവിതകളും ഫ്രഞ്ചുകവിതകളും തർജ്ജമകളും പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന ഒരു കവിയാണ് മംഗലാട്ടെന്ന് പുതിയ തലമുറയ്ക്കു പരിചയപ്പെടുത്തേണ്ടിവന്നിരിക്കുന്നു. അദ്ദേഹം സ്വാതന്ത്ര്യസമരരംഗത്തേക്കും അതുവഴി പത്രപ്രവർത്തനരംഗത്തേക്കും കാലുമാറുകയാണുണ്ടായത്. ഇപ്പോൾ ഒ.എൻ.വി പാടിയതുപോലെ തൻെറ 'സ്വർണ്ണസിംഹാസനത്തിലേക്കു വീണ്ടും' അദ്ദേഹം തിരിച്ചെത്തിയിരിക്കുകയാണ്. ഈ ചരിത്രം അറിയുന്നില്ലെങ്കിൽ ഒരു തർജ്ജമയാണെന്നു തോന്നാത്ത നിലയിലുള്ള, ചങ്ങമ്പുഴയുടെ ലളിതകോമള പദാവലികളുടെ ശൈലിയിലുള്ള ഈ തർജ്ജമയെപ്പററി ആരും അദ്ഭുതപ്പെടുകതന്നെ ചെയ്യും.

ശ്രീ. മംഗലാട്ടു രാഘവൻ ഇനിയും സ്വതന്ത്രകവിതകളെഴുതിയില്ലെങ്കിലും തരക്കേടില്ല; മനുഷ്യൻ ഒന്നാണ്, കവിത ഹൃദയത്തിൻെറ ഭാഷയാണ്, മനുഷ്യൻെറ മൗലിക വികാരങ്ങൾ എവിടെയും ഒന്നുതന്നെ എന്നു കണ്ടെത്താനുള്ള—സാംസ്കാരിക സമന്വയം ലക്ഷ്യംവച്ചുള്ള—ഒരു പുതിയ പ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവെന്ന നിലയിൽ 'ഫ്രഞ്ചുകവിതകളി'ലൂടെ മലയാളികളുടെ മനസ്സിൽ എന്നും ജീവിക്കും.



ലാലു ജോസഫ്

# റഷ്യയുടെ കണ്ണീർ

## 2



കമ്പോള വ്യവസ്ഥയുടെ തിക്തഫലങ്ങൾ റഷ്യാക്കാർ അനുഭവിച്ചു തുടങ്ങിയിരിക്കുകയാണ്. പുതുതായി ലഭിച്ച സ്വകാര്യ സ്വത്തവകാശവും നിക്ഷേപ സാദ്ധ്യതകളും മുതലാക്കാൻ തുനിഞ്ഞിറങ്ങിയ ഒരു ജനക്കൂട്ടമാണ് അവരിന്ന്. ലക്ഷക്കണക്കിനു റഷ്യാക്കാർ തങ്ങളുടെ സർവ്വവും നിക്ഷേപിച്ചിരുന്ന സ്വകാര്യ നിക്ഷേപക്കമ്പനി M.M.M (എം.എം.എം) തകരുമെന്ന സ്ഥിതിയായി. എം.എം.എം തകരുമെന്ന ഭീതി റഷ്യാക്കാരെയും ഗവൺമെൻറിനെയും തളർത്തി.

1994 ജൂലൈ മൂന്നാം വാരം, എം.എം.എം പുറത്തിറക്കിയ ഓഹരികൾക്ക് ധനമന്ത്രാലയം രജിസ്ട്രേഷൻ നിഷേധിച്ചു. തുടർന്ന് മോസ്കോയിൽ മാത്രം 60 ആപ്പീസുകളുള്ള (റഷ്യയിലൊട്ടാകെ 176 ബ്രാഞ്ചുകളുണ്ട്) എം.എം.എമ്മിന് കഴിഞ്ഞ 5 മാസത്തിനിടയിൽ അഭിമുഖീകരിക്കേണ്ടി വന്ന നാലാമത്തെ സാമ്പത്തിക പ്രതിസന്ധി ഉടലെടുത്തു. എന്തുചെയ്യണമെന്നറിയാതെ കമ്പനിയും ജനങ്ങളും സർക്കാരും വലഞ്ഞു.

1991-ൽ ഒരു സ്വകാര്യ ഫ്ളാററ് കേന്ദ്രമാക്കി ജൻമമെടുത്ത എം.എം.എമ്മിൻെറ അന്നത്തെ ആസ്തി 1,20,000 റൂബിളായിരുന്നു. സോവിയററ് യൂണിയൻ തകർന്ന സമയമായിരുന്നതിനാലും റൂബിൾ ശക്തമായിരുന്നതിനാലും അന്നത് ഒരു വൻതുകയായിരുന്നു. ഇന്നിപ്പോൾ എം.എം.എമ്മിൻെറ ഓരോഹരിക്ക് 1,21,000 റൂബിൾ വിലയുണ്ട്. കഴിഞ്ഞ മൂന്നുവർഷത്തിനിടയിൽ കമ്പനിക്കുണ്ടായ അതിരുകവിഞ്ഞ വളർച്ചയാണ് ഓഹരിവില ഇത്രയും കൂടാനിടയാക്കിയത്. അസൂയാവഹമായ വളർച്ചയ്ക്കിടയിലും എം.എം.എം 2430 ലക്ഷം ഡോളർ നികുതി കുടിശ്ശിക വരുത്തി. നികുതി കുടിശ്ശികയുടെ പേരിലാണ് ധനമന്ത്രാലയം എം.എം.എമ്മിൻെറ ഓഹരികൾക്ക് രജിസ്ട്രേഷൻ നിഷേധിച്ചത്. രജിസ്ട്രേഷൻ നിഷേധിച്ച കാര്യം പുറത്തായതോടെ തങ്ങളുടെ നിക്ഷേപത്തുകയും കമ്പനി വാഗ്ദാനം ചെയ്തിരുന്ന 400 (നാനൂറ്) ശതമാനം പലിശയും ആവശ്യപ്പെട്ട് ആയിരക്കണക്കിനാളുകൾ റഷ്യയിലെമ്പാടുമുള്ള എം.എം.എം ആപ്പീസുകളിലേക്ക് ഇരച്ചുകയറി. പൊലീസ് എത്തുന്നതിനുമുമ്പ് അവർ കമ്പനി ചെയർമാനെ ഘെരാവോ ചെയ്തു.

അത്യാകർഷകമായ പരസ്യവും ആരെയും മോഹിപ്പിക്കുന്ന പലിശനിരക്കുമാണ് എം.എം.എമ്മിൻെറ പിന്നാലെ പോകാൻ റഷ്യാക്കാരെ പ്രേരിപ്പിച്ചത്. എം.എം.എമ്മിനെ പിടികൂടിയ സാമ്പത്തികക്കുഴപ്പത്തിൽ വലയാത്ത റഷ്യാക്കാർ നന്നേ കുറവ്. ഭൂരിഭാഗം ജനങ്ങളേയും ബാധിക്കുന്ന പ്രശ്നമായതിനാൽ ഗവൺമെൻറ് രംഗത്തെത്തി. ജൂലൈ



മോസ്കോയിലെ സ്ഥിരം എക്സിബിഷൻ കേന്ദ്രമായ വെദൻബിക്കിലെ ലെനിൻ പ്രതിമ

21-ന് യോഗം ചേർന്ന മന്ത്രിസഭ പ്രശ്നം ചർച്ചചെയ്തു. സൈബീരിയയിൽ സന്ദർശനത്തിലായിരുന്ന പ്രസിഡൻറ് യെൽട്സിൻ എം.എം.എമ്മിനെ നിരോധിക്കുന്നതുൾപ്പെടെയുള്ള കടുത്ത നടപടികൾ ആഗ്രഹിച്ചിരുന്നു. പക്ഷേ, എം.എം.എം പ്രസിഡൻറ് സെർഗീ മവ്റോദി (Sergi Maurodi) ധനമന്ത്രാലയത്തിനയച്ച കത്ത് മന്ത്രിസഭയേയും യെൽട്സിനേയും ബുദ്ധിമുട്ടിലാക്കി. ലക്ഷക്കണക്കിന് റഷ്യാക്കാർ തങ്ങളുടെ സമ്പാദ്യം നിക്ഷേപിച്ചിരിക്കുന്ന എം.എം.എം തകരുന്നതോ, അതിനെ തകർക്കുന്നതോ റഷ്യൻ ജനത സഹിക്കില്ലെന്നും, ഒരു വൻ കബളിപ്പിക്കലിനെ നേരിടേണ്ടിവരുന്നപക്ഷം അവർ വീണ്ടുമൊരു വിപ്ളവത്തിനോ ആഭ്യന്തരയുദ്ധത്തിനോ തുനിഞ്ഞേക്കുമെന്നും, മവ്റോദിയുടെ കത്തിൽ പറഞ്ഞിരുന്നു. കത്തുകണ്ട യെൽട്സിൻ വിറച്ചുപോയി. എം.എം.എമ്മിനെതിരേ ചെറുവിരലനക്കാൻ ഗവൺമെൻറ് തയ്യാറായില്ല. ടെലിവിഷനാകട്ടെ, എം.എം.എമ്മിന് യാതൊരു കുഴപ്പവുമില്ലെന്ന് നാഴികയ്ക്കു നാല്പതുവട്ടം വിളിച്ചു കൂവുകയും ചെയ്തു.

മുൻ സോവിയററ് ഗവൺമെൻറിൻെറ ഉടമസ്ഥതയിലായിരുന്ന മുഴുവൻ വസ്തുവകകളും യെൽട്സിൻ സർക്കാർ ഓരോ റഷ്യാക്കാരനുമായി പങ്കുവച്ചു. 10000 (പതിനായിരം) റൂബിൾ വിലയുള്ള വൗച്ചറുകളായാണ് ഭാഗപത്രം നല്കിയിരുന്നത്. ഇവ വില്ക്കാൻ കഴിയുമായിരുന്ന അവസാന നാൾ ജൂൺ 30 ആയിരുന്നു. ഇത്തരം ലക്ഷക്കണക്കിനു വൗച്ചറുകളാണ് എം.എം.എമ്മിൽ നിക്ഷേപിക്കപ്പെട്ടത്. ഒരു ചീട്ടുകൊട്ടാരത്തിലെ കണ്ണികളാകുകയാണ് തങ്ങളെന്നറിയാതെ പലരും വൗച്ചറുകൾ എം.എം.എമ്മിൽ നിക്ഷേപിക്കുകയായിരുന്നു. ഓഹരിക്കമ്പോളം ഊഹക്കച്ചവടത്തിൻേറതാണെന്ന് റഷ്യാക്കാർക്കറിയില്ല. അവരുടെ ആദ്യ അനുഭവം എം.എം.എമ്മിൽനിന്നാണ്.

1992-ൽ ഉദയംകൊണ്ട നിരവധി സ്വകാര്യ വാണിജ്യ ബാങ്കുകളിലെ കള്ള ഇടപാടുകൾ വഴി ലക്ഷക്കണക്കിനു ഡോളറുകളാണ് കേന്ദ്രബാങ്കിനു നഷ്ടമായത്. കണക്കിൻെറ കാര്യത്തിൽ ആഭ്യന്തരമന്ത്രാലയവും കേന്ദ്രബാങ്കും രണ്ടുതട്ടിലാണ്. 1992-93 വർഷം 3000 ലക്ഷം ഡോളറുകൾ നഷ്ടം വന്നതായി ബാങ്ക് പറയുമ്പോൾ, ആഭ്യന്തര മന്ത്രാലയം കണക്കുകൂട്ടിയിരിക്കുന്ന നഷ്ടം പതിനായിരം ലക്ഷം ഡോളറാണ്.

സാമ്പത്തിക കുററകൃത്യങ്ങൾ കൈകാര്യം ചെയ്യുന്ന ആഭ്യന്തര മന്ത്രാലയത്തിലെ പ്രത്യേക ഉദ്യോഗസ്ഥൻ മിഖായേൽ സെർദിയൂക്കിൻെറ (Mikhail Serdyuk) ഭാഷയിൽ "സ്വകാര്യ വാണിജ്യബാങ്കുകളാണ് റഷ്യയുടെ ശാപം." അവയെ നിയന്ത്രിക്കാൻ ഗവൺമെൻറ് നിയമനിർമ്മാണം നടത്തണമെന്ന് സെർദിയൂക്ക് ആവശ്യപ്പെട്ടു. പ്രധാനമന്ത്രി ചെർണോമിർദിനാകട്ടെ, ഉത്തരവാദിത്വം കേന്ദ്രബാങ്കിൻെറ തലയിൽ വയ്ക്കാനാണ് ശ്രമിക്കുന്നത്. കേന്ദ്ര ബാങ്കിൻെറ പിടിപ്പുകേടുകൊണ്ടാണ് ഇത്രയും തുക നഷ്ടമായത്—ചെർണോമിർദിൻ പറയുന്നു.

ഉലിയാനോവ്സ്ക് നഗരത്തിൽ പ്രവർത്തിക്കുന്ന ഒരു ചെറുകിട കമ്പനി, കള്ള ഇടപാടുവഴി തട്ടിയെടുത്തത് 100 ലക്ഷം ഡോളറാണ്. കേന്ദ്ര ബാങ്കിൻേറതെന്നു തോന്നിക്കുന്ന ചെക്ക് കമ്പനി അധികൃതർ ഒരു സ്വകാര്യ വാണിജ്യ ബാങ്കിനു നല്കി. വാണിജ്യ ബാങ്ക്, കേന്ദ്ര ബാങ്കുമായി ആലോചിക്കാതെ 100 ലക്ഷം ഡോളർ കമ്പനിക്കു നല്കുകയും ചെയ്തു. പണം കിട്ടിയപാടേ കമ്പനി അധികൃതർ സ്ഥലംവിട്ടു. ഇപ്പോൾ വാണിജ്യ ബാങ്കും കേന്ദ്ര ബാങ്കും തമ്മിൽ നിയമയുദ്ധത്തിലാണ്. ഇത് ഒററപ്പെട്ട സംഭവമല്ലെന്നാണ് സെർദിയൂക്കിൻെറ പക്ഷം.

പുത്തൻ സംവിധാനം വന്നതോടെ റൂബിളിൻെറ വിലയിടിഞ്ഞു എന്നു മാത്രമല്ല, അവശ്യസാധനങ്ങൾക്കു ക്ഷാമവുമായി. പഞ്ചസാരയാണ് കിട്ടാത്ത വസ്തുക്കളിൽ പ്രഥമൻ. സോവിയററ് യൂണിയനിലെ അച്ചടക്കമുള്ള വിതരണ സംവിധാനത്തിനുപോലും, ജൂൺ-ജൂലൈ മാസങ്ങളിൽ പഞ്ചസാരയ്ക്കു തട്ടുവരാതെ നോക്കാൻ നന്നേ പാടുപെടേണ്ടി വന്നിരുന്നു. ഗവൺമെൻറുതന്നെ നടത്തിയിരുന്ന കൺസ്യൂമർ സ്റേറാറുകളുടെ സ്ഥാനത്ത് സൂപ്പർ മാർക്കററുകൾ വന്നതോടെ പഞ്ചസാരയെന്നല്ല മിക്ക സാധനങ്ങളും മാർക്കററിലെത്താതായി. സംസാരിക്കുന്ന പാവയും (12.56 ഡോളർ വിലയുള്ളത്) കാററു നിറച്ച് ഉപയോഗിക്കാനാവുന്ന തുഴവഞ്ചി (30 ഡോളർ) ജർമ്മനിയുടെ കൂക്കിസ്, ഫിൻലാൻഡിൻെറ യോഗർട്ട്, ബ്രിട്ടീഷുകാരൻെറ ചായപ്പൊടി എന്നിവയുമൊക്കെ വില്പനയ്ക്കു വച്ചിരിക്കുന്നു. പക്ഷേ, അവശ്യസാധനങ്ങളുടെ കൂട്ടത്തിൽ പഞ്ചസാര, പാൽ, ഉപ്പ് തുടങ്ങിയ അവശ്യസാധനങ്ങൾ കാണാനില്ല.

മോസ്കോ നഗരത്തിലെ ബരികാദ്നയ എന്ന സ്ഥലത്തുള്ള സൂപ്പർ മാർക്കററിൽവച്ചു കണ്ടുമുട്ടിയ വീട്ടമ്മ സ്വെററ്ലാന പോപ്പോവ (50) (Swetlana Poppova) പറഞ്ഞു: "പഞ്ചസാര കിട്ടാനില്ലാത്ത ഈ സമ്പ്രദായം എന്നെ ദേഷ്യം പിടിപ്പിക്കുന്നു. പഞ്ചസാര വാങ്ങാനാണ് ഞാൻ വന്നത്. അതില്ല. വിദേശ വസ്തുക്കളുണ്ട്. പഴയകാലത്ത് കിട്ടാതിരുന്നവയാണിതൊക്കെ. പക്ഷേ, എനിക്കു വേണ്ടത് പഞ്ചസാരയാണ്. അതില്ലാതെ



സെൻറ പീറ്റേഴ്സ് ബർഗിലെ നാവികസേനാ പ്രകടനത്തിൽ പങ്കെടുത്ത യുദ്ധക്കപ്പൽ

വിദേശസാധനങ്ങൾ കിട്ടിയതുകൊണ്ട് ആർക്കാണു പ്രയോജനം?"

മധുരപ്രേമികളായതുകൊണ്ടു മാത്രമല്ല, റഷ്യാക്കാർ പഞ്ചസാരയ്ക്കുവേണ്ടി നെട്ടോട്ടമോടുന്നത്. ശൈത്യകാലത്തെ ആവശ്യത്തിനായി പഴങ്ങൾ സംസ്കരിക്കാൻ അവർക്കു പഞ്ചസാര കൂടിയേ തീരൂ. ജൂൺ-ജൂലൈ മാസങ്ങളിലെ വേനൽച്ചൂടിലാണവർ സംസ്കരണം നടത്തുന്നത്. അതാണ് ജൂൺ-ജൂലൈ മാസങ്ങളിൽ പഞ്ചസാരയ്ക്ക് ഇത്ര ഡിമാൻഡ്. ഇക്കഴിഞ്ഞ വേനൽക്കാലത്ത്, റഷ്യാക്കാർക്ക് വേണ്ടത്ര പഞ്ചസാര കിട്ടിയിരുന്നില്ല. പഞ്ചസാരക്ഷാമം മുതലെടുക്കാൻവരെ സ്വകാര്യ ധനകാര്യസ്ഥാപനങ്ങൾ മത്സരിച്ചു എന്നറിയുമ്പോൾ റഷ്യയുടെ ഇന്നത്തെ അവസ്ഥ ബോദ്ധ്യമാകും.

തിയേറ്ററാൽനയ സ്ക്വയറിൽ (ബോൾഷോയ് തിയേറ്ററിനു മുൻവശം) പ്രവർത്തിച്ചു വന്നിരുന്ന "കോർവെറ്റ്" (Korvet) എന്ന സ്വകാര്യ ധനസ്ഥാപനം നാട്ടുകാരിൽനിന്നും നിക്ഷേപങ്ങൾ സ്വീകരിച്ചു. നിക്ഷേപമായിക്കിട്ടിയ തുക മറെറവിടെയോ മൂലധന നിക്ഷേപം നടത്തുമെന്നും, നിക്ഷേപകർക്ക് ലാഭവിഹിതമായി "പഞ്ചസാര" നല്കുമെന്നും 'കോർവെററ്' പരസ്യംചെയ്തു. കമ്പനിയുടെ പഞ്ചസാരവാക്കുകേട്ട് നൂറുകണക്കിനാളുകൾ വൻതുക നിക്ഷേപിച്ചു. ഒടുവിലൊരുനാൾ കമ്പനിയുമില്ല, പഞ്ചസാരയുമില്ല എന്ന സ്ഥിതിയായി. പഞ്ചസാരവിഹിതം കൊതിച്ചെത്തിയ റഷ്യാക്കാർ 6,42000 ഡോളറുകളാണ് കോർവെററിൽ നിക്ഷേപിച്ചിരുന്നത്.

ഡോളറിൻെറ പേരുപറഞ്ഞ് ആർക്കും ആരെയും പററിക്കാനും ഭ്രമിപ്പിക്കാനും മോഹിപ്പിക്കാനും കഴിയുന്ന സ്വാതന്ത്ര്യമാണ് റഷ്യയിൽ ഇന്നുള്ളത്. ഡോളറിൻെറ വർദ്ധിച്ചുവരുന്ന പ്രചാരവും വിദേശവസ്തുക്കളുടെ പ്രവാഹവും കാരണം റഷ്യാക്കാരെന്നു മാത്രമല്ല, മുൻ സോവിയററ് യൂണിയനിൽനിന്നു പിരിഞ്ഞുപോയ മുഴുവൻ രാജ്യങ്ങളിലെയും ജനങ്ങൾ അലസൻമാരും നിസ്സംഗരുമായിരിക്കുന്നു. ഓപ്പറേഷനു വിധേയനാവുന്ന രോഗിക്ക് അനസ്തേഷ്യ നല്കി ബോധംകെടുത്തുന്നതുപോലെ ഡോളറിൽ അവരെ മയക്കിയിട്ടിരിക്കുന്നു.

### കാർഷിക വ്യാവസായിക രംഗങ്ങളിലെ തിരിച്ചടി

കൂട്ടുകൃഷി ഫാമുകൾ നിറുത്തലാക്കി കൃഷിപ്പാടങ്ങൾ ഓരോരുത്തർക്കുമായി വിതരണം ചെയ്യപ്പെട്ടപ്പോൾ സന്തോഷിക്കാത്ത റഷ്യാക്കാരില്ലായിരുന്നു. ഒടുവിൽ വയലുകൾ സ്വന്തമായി കൃഷിചെയ്യേണ്ടി വന്നപ്പോഴാണ് പ്രശ്നങ്ങൾ കണ്ടുതുടങ്ങിയത്. പഞ്ചവത്സര പദ്ധതിയും, മുൻകൂട്ടി ആസൂത്രണം ചെയ്തു നടപ്പിൽ വരുത്തിയിരുന്ന കൃഷിരീതികളും ചേർന്ന് മുൻ സോവിയററ് യൂണിയനിലെ കൂട്ടുകൃഷി ഫാമുകളെ ലോകത്തിനു മാതൃകയാക്കിയിരുന്നു. കൂട്ടുകൃഷി ഫാമുകളിലെ ജീവനക്കാരുടെ നേതൃത്വത്തിലുള്ള കമ്മിററിയാണ് അന്നു കൃഷിരീതികളും മററ് അനുബന്ധകാര്യങ്ങളും നിശ്ചയിച്ചിരുന്നത്. വിത്തുവിതയ്ക്കുന്നതു മുതൽ വിളവെടുപ്പുവരെ, മുൻകൂട്ടി നിശ്ചയിക്കപ്പെടുന്ന സമയത്തായിരുന്നു. ഇന്നിപ്പോൾ കൂട്ടുകൃഷി ഫാമുമില്ല, കമ്മിററിയുമില്ല. ഓരോരുത്തർക്കും അവകാശപ്പെട്ട കൃഷിസ്ഥലത്ത് അവരവർക്കിഷ്ടപ്പെട്ട സമയത്താണ് കൃഷി. അവിടെയാണ് ബുദ്ധിമുട്ട്. പഴയ ഒരു കൂട്ടുകൃഷി

സ്ഥലത്തിൻെറ ഒരററത്തുള്ള ഭാഗം പതിച്ചു കിട്ടിയ വ്യക്തിക്ക് നേരത്തേ കൃഷിയിറക്കണമെന്നുണ്ടെങ്കിലും കഴിയുകയില്ല. കാരണം, കൃഷിസ്ഥലത്തിൻെറ അങ്ങേത്തലയ്ക്കുള്ള ആളിൻെറ പക്കലാണ് കേന്ദ്രീകൃതമായ ജലസേചന മാർഗ്ഗത്തിൻെറ താക്കോൽ. അയാൾ കൃഷിചെയ്യുന്ന സമയത്തു മാത്രമേ ജലസേചനമാർഗ്ഗം തുറക്കാനിടയുള്ളൂ. താൻ കൃഷിയിറക്കുന്നതുവരെ മററാരും കൃഷിചെയ്യരുതെന്നു നിർബ്ബന്ധബുദ്ധിയുള്ള ആളല്ലെങ്കിൽക്കൂടി, തൻെറ സ്ഥലത്ത് കൃഷിയിറക്കുന്നതിനുമുൻപ് വെള്ളം തുറന്നുവിടാൻ ഏതൊരാളാണ് തയ്യാറാകുക?

കൂട്ടുകൃഷി ഫാമുകൾ നിറുത്തലാക്കി സ്വകാര്യ സ്വത്തവകാശം നല്കിയതിലെ അപാകത ഷോൾസെനിത്സെൻ ചൂണ്ടിക്കാണിച്ചു. സ്വത്താകെ വീതംവച്ച് ജനങ്ങൾക്കു നല്കിയ ഒരു സർക്കാരിന് അത് അത്ര പെട്ടെന്നു തിരിച്ചെടുക്കാനാവില്ല. അങ്ങനെയൊരു നീക്കം യെൽട്സിൻ സർക്കാരിൽനിന്നും പ്രതീക്ഷിക്കുകയും വേണ്ട.

കൃഷിസ്ഥലങ്ങൾ സ്വകാര്യവൽക്കരിക്കുന്നതിനാൽ, തനിക്കുവേണ്ടി താൻ കൃഷിചെയ്യുന്ന അവസ്ഥയുണ്ടാകുമെന്നും, സ്വന്തം ആവശ്യത്തിന് താൻതന്നെ കൃഷിചെയ്യുമ്പോൾ കൂടുതൽ കൂടുതൽ ഉല്പാദിപ്പിക്കാൻ ശ്രമിക്കുമെന്നും, തദ്വാരാ രാജ്യത്തിൻെറ മൊത്തം കാർഷികോല്പാദനം വർദ്ധിക്കുമെന്നുമുള്ള മുതലാളിത്ത സങ്കല്പങ്ങൾ യെൽട്സിൻെറ റഷ്യയിൽ തലകുത്തി വീണിരിക്കുന്നു.

റഷ്യാക്കാർ അവർക്ക് സ്വകാര്യസ്വത്തവകാശമായി ലഭിച്ച കൃഷിയിടങ്ങളിൽ, കൃഷിയിറക്കുന്നതിനു പകരം, കിട്ടിയ സ്ഥലം വിററു കാശാക്കാനാണ് ശ്രമിച്ചുകാണുന്നത്. മൂന്നും നാലും ആളുകൾ ചേർന്ന് സ്വകാര്യ കൺസ്ട്രക്ഷൻ കമ്പനികളുണ്ടാക്കി വൻ ഫ്ളാററുകൾ കെട്ടിയുയർത്തുകയാണ് പലരും. അതിനു കഴിവില്ലാത്തവർ കിട്ടുന്ന ഡോളറിന് സ്ഥലം കൈയൊഴിയും. ചുരുക്കത്തിൽ കാർഷികമേഖല മുച്ചൂടും നശിപ്പിക്കുന്ന കളച്ചെടിയാണ് ''സ്വകാര്യ സ്വത്തവകാശം.'' പച്ചക്കറിയും പഴവർഗ്ഗങ്ങളുംവരെ ഇറക്കുമതി





ചെയ്യുന്ന ഒരു രാജ്യമായി റഷ്യ മാറാനുണ്ടായ കാരണവും മറെറാന്നല്ല.

വ്യാവസായികോല്പാദനത്തിൻെറ കാര്യത്തിലും വൻ തിരിച്ചടിയാണുണ്ടായിരിക്കുന്നത്. സോവിയററ് യൂണിയൻെറ തകർച്ചയിൽ ഉദയംകൊണ്ട പുത്തൻ റിപ്പബ്ളിക്കുകളിലെല്ലാം വ്യവസായങ്ങൾ അടച്ചുപൂട്ടിക്കൊണ്ടിരിക്കുന്നു. 1994 ആദ്യപകുതിയിലെ വ്യാവസായിക ഉല്പാദന നിരക്കു പരിശോധിച്ച കോമൺവെൽത്ത് ഏജൻസി കണക്കുപ്രകാരം ജോർജിയയിൽ രണ്ടാംലോക യുദ്ധക്കാലത്തേതിലും കുറഞ്ഞ വ്യാവസായിക ഉല്പാദനമാണ് രേഖപ്പെടുത്തിയിരിക്കുന്നത്. കഴിഞ്ഞവർഷം ഇതേ കാലയളവുമായി തട്ടിക്കുമ്പോൾ ഉല്പാദന നിരക്കിൽ ഈ വർഷം 50 ശതമാനത്തിൻെറ കുറവുണ്ട്. മുൻവർഷത്തെ അപേക്ഷിച്ച് വ്യാവസായിക ഉല്പാദനം മെച്ചപ്പെട്ട ഒററ റിപ്പബ്ളിക്കുകളിലും ഇല്ലതന്നെ. ഉക്രെയിൻ (36), തുർക്ക്മേനിസ്ഥാൻ (33), കിർഗിസ്ഥാൻ (32), ബൈലോ റഷ്യ (31.5), മോൾഡോവിയ (30), കസ്ക്ക്സ്ഥാൻ (29), റഷ്യ (25.8), അസർബെയ്ജാൻ (25) എന്നിങ്ങനെയാണ് വിവിധ റിപ്പബ്ളിക്കുകളിൽ വ്യാവസായികോല്പാദന ശതമാനത്തിൽ വന്ന കുറവ്.

അമേരിക്കൻ സഹായവും മൂലധന നിക്ഷേപവും പ്രതീക്ഷിച്ചിരുന്ന പല റിപ്പബ്ളിക്കുകൾക്കും അവരുടെ വ്യാവസായിക കലണ്ടറിനും മാററം വരുത്തേണ്ടിവന്നു. റഷ്യയിലെ ചില മുന്തിയ ഫാക്ടറികളും അമേരിക്കൻ കമ്പനികളുമായി അല്ലറചില്ലറ കരാറുകൾ ഇല്ലാതില്ല. പക്ഷേ, ഇവയൊന്നുംതന്നെ റഷ്യയുടെ പ്രശ്നങ്ങൾക്കു പരിഹാരം കാണാൻ പോന്നവയല്ല.

കിരോവ് (Kirov) ടർബൈൻ നിർമ്മാണശാലയും അമേരിക്കയിലെ ജനറൽ ഇലക്ട്രിക്കൽസും തമ്മിൽ കരാർ നിലവിലുണ്ട്. അതുപ്രകാരം, വാതകമുപയോഗിച്ചു പ്രവർത്തിക്കുന്ന ടർബൈനുകൾ നിർമ്മിക്കുന്ന ഒരു പുതിയ ഫാക്ടറി റഷ്യയിൽ സ്ഥാപിപ്പെടും. ഇതിന് ജനറൽ ഇലക്ട്രിക്കൽസ് ആറു ലക്ഷം ഡോളറാണ് മുതൽമുടക്കാമെന്നേററിരിക്കുന്നത്. 150 ലക്ഷം ഡോളർ ചെലവു പ്രതീക്ഷിക്കുന്ന പദ്ധതിയാണിത്.

അമേരിക്കയ്ക്കു പുറമേ ജപ്പാനും റഷ്യൻ വ്യവസായശാലകൾക്കു സഹായഹസ്തം വാഗ്ദാനം ചെയ്തിരുന്നു. മോസ്കോയിലെ AZLK (എ.ഇസഡ്.എൽ.കെ), കാർ നിർമ്മാണശാലയ്ക്ക് 140 ലക്ഷം ഡോളർ സഹായം നല്കാൻ ജപ്പാനിലെ എക്സിം ബാങ്ക് തയ്യാറായേക്കും. റഷ്യൻ ഗവൺമെൻറു തന്നെ മുൻകൈയെടുത്താണ് ഈ വായ്പ തരപ്പെടുത്തുന്നത്. വായ്പ കിട്ടിയാൽ എ.ഇസഡ്.എൽ.കെ, ജപ്പാനിലെ മിത്സൂയി (Mitsui) കമ്പനിയിൽനിന്നും കാർ എൻജിനുകളും പെയിൻറിംഗ് ഉപകരണങ്ങളും വാങ്ങും.

സംഗതികളുടെ പോക്ക് ഇങ്ങനെയൊക്കെ



*ക്രെംലിൻ ക്ലോക്ക്--ഒരുകാലത്ത് യൂറോപ്പിന് മുഴുവൻ വഴികാട്ടിയായിരുന്നത്. ഇപ്പോൾ അമേരിക്കൻ ഡോളർ വരുന്നതും കാത്ത്.*

യാണെങ്കിലും വൻതോതിലുള്ള വിദേശ മൂലധനനിക്ഷേപം നേടിയെടുക്കുന്ന കാര്യത്തിൽ റഷ്യൻ ഗവൺമെൻറ് പരാജയപ്പെട്ട സ്ഥിതിയാണ്. തകർന്ന സാമ്പത്തികസ്ഥിതി നേരെയാക്കാൻ, അമേരിക്ക, ജപ്പാൻ, ജർമ്മനി തുടങ്ങിയ രാജ്യങ്ങൾ ലക്ഷക്കണക്കിനു ഡോളർ മുതൽമുടക്കുമെന്ന് അടിക്കടി പ്രഖ്യാപിക്കുന്നതല്ലാതെ സർക്കാർ മുൻകൈയെടുത്ത് കാര്യമായ ശ്രമങ്ങളൊന്നും നടക്കുന്നില്ല. പ്രധാനമന്ത്രി ചെർണോ മിർദിൻ ചെയർമാനായുള്ള ഗവൺമെൻറിൻെറ വിദേശ മൂലധന സാദ്ധ്യത ആരായൽ കമ്മിററി കഴിഞ്ഞവർഷം നേടിയെടുത്തത് 2.5 ലക്ഷം ഡോളറാണ്. വർഷാദ്യം കോടികളുടെ കണക്കാണ് പറഞ്ഞിരുന്നത്. ഒടുവിൽ നേടാനായത് രണ്ടര ലക്ഷവും. ഇന്നത്തെ അവസ്ഥയിൽ പ്രതിവർഷം 15 കോടി ഡോളറിൻെറ വിദേശ മൂലധന നിക്ഷേപമുണ്ടായാലേ റഷ്യയ്ക്കു പിടിച്ചുനില്ക്കാനാവൂ.

പടിഞ്ഞാറേക്കുള്ള റഷ്യയുടെ എണ്ണ കയററുമതി ഇപ്പോൾ പ്രധാനമായും നടന്നു വരുന്നത് ബാൾട്ടിക് റിപ്പബ്ളിക്കുകളിൽ നിന്നാണ്. 1993–ൽ റഷ്യ കയററി അയച്ച 830 ലക്ഷം ടൺ എണ്ണയുടെ പത്തുശതമാനവും ബാൾട്ടിക് തുറമുഖങ്ങളിൽനിന്നായിരുന്നു. ഇത് റഷ്യയിൽനിന്നുതന്നെയാക്കാൻ ഗവൺമെൻറ് ശ്രമിക്കുന്നുണ്ട്. അതിന് സെൻറ് പീറേറഴ്സ് ബർഗിൽ പുതിയൊരു തുറമുഖം ''ഗോൾഡൻ ഗേററി''ൻെറ പണി തുടങ്ങിയിട്ട് രണ്ടുവർഷമായി. തുറമുഖ കൺസോർഷ്യത്തിൽ ഓഹരിക്കാരായ കക്ഷികൾ തമ്മിൽ നടന്നുവരുന്ന തർക്കം കാരണം പണി ഇഴഞ്ഞുനീങ്ങുകയാണ്. എങ്കിലും 1996 ആകുമ്പോഴേക്കും തുറമുഖം പ്രവർത്തിച്ചു തുടങ്ങുമെന്ന് കൺസോർഷ്യം ഡയറക്ടർ അലക്സി ബാറുക്കോവ് (Alexei Barukov) അവകാശപ്പെട്ടു.

വിദേശ മൂലധന നിക്ഷേപം വർദ്ധിപ്പിക്കുന്നതിന്, വിദേശ ഏജൻസികൾക്കുള്ള ഇറക്കുമതിച്ചുങ്കം കുറയ്ക്കാൻ ഗവൺമെൻറ് തീരുമാമെടുത്തു. ഇക്കഴിഞ്ഞ ജൂലൈ 1–ന് നിലവിൽ വന്ന പുതിയ നിരക്കുകളിൽ വീണ്ടും ഇളവുകൾ പ്രഖ്യാപിക്കാൻ വിദേശ വ്യാപാരമന്ത്രി ഒലെഗ് ഡാവിനോവ് (Oleg Davynov) തയ്യാറായത് സാമ്പത്തിക വിദഗ്ദ്ധരെ അദ്ഭുതപ്പെടുത്തിയിരിക്കുകയാണ്.

വിദേശ മൂലധന നിക്ഷേപത്തിൽ കണ്ണുനട്ടുള്ള റഷ്യൻ ഗവൺമെൻറിൻെറ നടപടികളെ വിമർശിക്കുന്നവരിൽ പ്രധാനി, സാമ്പത്തിക-സാമൂഹിക പരിഷ്കാരങ്ങൾക്കുള്ള അന്താരാഷ്ട്ര നിധിയുടെ പ്രസിഡൻറ് സ്ററാനിസ്ളാവ് ഷതാലിൻ (Stanislav Shatalin) ആണ്. ''വികസനത്തിനും ആധുനികവൽക്കരണത്തിനുമായി ആസൂത്രിതപദ്ധതികൾ ആവശ്യമായിരിക്കുന്നു. തദ്ദേശീയ മൂലധന നിക്ഷേപം വർദ്ധിപ്പിക്കുന്നതിന് അനുകൂല വാതാവരണം ഉണ്ടാക്കിയെടുക്കണം. സ്വകാര്യവൽക്കരണം റഷ്യയെ രക്ഷിച്ചുകൊള്ളുമെന്ന ധാരണ ശരിയല്ല— ഷതാലിൻ തുറന്നടിച്ചു.

ഇരുപതുവർഷത്തെ പ്രവാസത്തിനുശേഷം റഷ്യയിൽ തിരിച്ചെത്തിയ ഷോൾസെനിത്സെൻ, തൻെറ ആദ്യ പത്രസമ്മേളനത്തിൽ പറഞ്ഞു, റഷ്യയിൽ ഇന്നു കാണുന്ന കാർഷിക-വ്യാവസായിക മുരടിപ്പു മാറണമെങ്കിൽ റഷ്യ, ഉക്രെയ്ൻ, ബൈലോ റഷ്യ എന്നീ റിപ്പബ്ളിക്കുകൾ ഒന്നിക്കണം.'' പഴയ സോവിയററ് യൂണിയൻെറ പുതിയ പതിപ്പാണ് ഷോൾസെനിത്സെൻ ഉദ്ദേശിച്ചതെന്നു വ്യക്തം.

എന്തൊക്കെ വിമർശനങ്ങളുണ്ടായാലും സ്വകാര്യവൽക്കരണം മാററിവയ്ക്കാനാവില്ലെന്നാണ് യെൽട്സിൻെറ പക്ഷം. ജൂലൈ 22–ന് അദ്ദേഹം ഒപ്പുവച്ച പുതിയ നിയമപ്രകാരം കമ്പനികളുടേയും വ്യവസായ സ്ഥാപനങ്ങളുടേയും ഓഹരികൾ വാങ്ങാൻ റഷ്യാക്കാർക്കാവും. നേരത്തേ വിതരണം ചെയ്ത വൗച്ചറുകൾക്കു കാലാവധി അവസാനിച്ചതോടെ ഇനി ഓഹരി വാങ്ങാൻ ഉദ്ദേശിക്കുന്നവർ അവ ലേലംകൊള്ളുകയേ നിവൃത്തിയുള്ളൂ. പണാധിപത്യത്തിനു വഴിവയ്ക്കുമെന്നു പറഞ്ഞ് പാർലമെൻറിൻെറ അധോമണ്ഡലം ഡ്യൂമ തള്ളിക്കളഞ്ഞ ഈ നിയമം പാസ്സാക്കാൻ പ്രസിഡൻറിൻെറ പ്രത്യേകാധികാരം യെൽട്സിൻ ഉപയോഗിക്കുകയായിരുന്നു.

സ്വകാര്യവൽക്കരണ നിയമത്തെ ഒന്നാം ഉപപ്രധാനമന്ത്രി അനതോളി ചൂബിയാസ് (Anatoly Chubias) ന്യായീകരിച്ചു. പാർലമെൻറിൻെറ അംഗീകാരത്തിനു കാത്തു നില്ക്കുന്നത് മൂഢത്തരമായിരിക്കും. അതിനാലാണ് പ്രസിഡൻറ് നേരിട്ട് അംഗീകാരം നല്കിയത്—ചൂബിയാസ് പറയുന്നു. യെൽട്സിൻ അംഗീകരിച്ചുവെങ്കിലും പാർലമെൻറ് പാസ്സാക്കാതെ നിയമത്തിനു നിലനില്പുണ്ടാവില്ല. ഒക്ടോബറിൽ ചേരുന്ന ഡ്യൂമയോഗ

ത്തിൽ നിയമത്തിന് അംഗീകാരം നേടാൻ സർക്കാർ ശ്രമിക്കുന്നുണ്ട്.

ഓഹരികൾക്കൊപ്പം, ഫാക്ടറികളും മററു സ്ഥാപനങ്ങളും സ്ഥിതിചെയ്യുന്ന സ്ഥലവും വില്ക്കാനാവുമെന്ന വ്യവസ്ഥയാണ് നിയമം പാസ്സാക്കാതിരിക്കാൻ ഡ്യൂമയെ പ്രേരിപ്പിച്ചത്. സ്ഥല ഇടപാടുകൾ നിയന്ത്രിക്കുന്ന പുതിയ നിയമ നിർമ്മാണം നടക്കുന്നതുവരെ ഈ വ്യവസ്ഥ മാററിവയ്ക്കാൻ ഗവൺമെൻറ് തയ്യാറായി. 1992-ൽ 2000 ലക്ഷം റൂബിൾ ആസ്തിയുണ്ടായിരുന്നതോ, 50000 തൊഴിലാളികൾ പണിയെടുത്തിരുന്നതോ ആയ സ്ഥാപനങ്ങളുടെ ഓഹരി വില്ക്കാൻ ഡ്യൂമയുടെ അനുവാദം വേണമെന്ന വ്യവസ്ഥ കൂട്ടിച്ചേർക്കുകയും ചെയ്തു.

ജനദ്രോഹപരമായ ഈ നിയമത്തെ തങ്ങൾ എതിർത്തു തോല്പിക്കുമെന്ന് കമ്മ്യൂണിസ്ററ് നേതാവ് ഗെന്നഡി സ്യൂയ്ഗുനോവ് (Gennady Syugunov) പ്രസ്താവിച്ചു. സ്വകാര്യവൽക്കരണത്തിനെതിരേ ഷിരിനോസ്കി പാർലമെൻറിൽ ചെയ്ത പ്രസംഗം, അദ്ദേഹത്തിന് വൻ പിന്തുണ നേടിക്കൊടുത്തു. സെൻട്രൽ ജയിൽ ഓഹരികൾ വിററഴിക്കണം. ജയിൽ സ്വകാര്യ വ്യക്തികൾക്കു കൈമാറിയിട്ടു വേണം പുത്തൻ സാമ്പത്തിക പരിഷ്കാരികളെ തുറുങ്കിലടയ്ക്കാൻ. ഇക്കൂട്ടരെ ജയിലിലിട്ടാൽ മാത്രമേ സ്വകാര്യവൽക്കരണവും സാമ്പത്തിക അഴിച്ചുപണിയും തടവറവാസത്തെക്കാൾ മോശമാണെന്ന് അവർക്കു ബോദ്ധ്യപ്പെടൂ—ഷിരിനോസ്കി തുറന്നടിച്ചു.



പാർലമെൻറ് പാസ്സാക്കാത്ത നിയമം പ്രസിഡൻറ് ഒപ്പുവച്ചത് ഡ്യൂമയുടെ ഇപ്പോഴത്തെ സ്പീക്കർ ഇവാൻ റെയ്ബിക്കിൻ അംഗീകരിച്ചു. നിയമത്തിന്മേൽ സഭയിൽ നാലുതവണ വോട്ടെടുപ്പു നടന്നു. ഓരോ റൗണ്ടിലും എതിരാളികൾ കൂടിയതല്ലാതെ നിയമം കരകയറിയില്ല. തുടർന്ന് വോട്ടെടുപ്പ് ഒക്ടോബറിലേക്കു മാററി.

സ്വകാര്യവൽക്കരണത്തിനെതിരേ യുദ്ധം പ്രഖ്യാപിച്ച ഡ്യൂമക്കെട്ടിടത്തിൽ ഒരു വിദേശ സ്വകാര്യ വസ്ത്രക്കമ്പനി ഷോറൂം നടത്തുന്നുണ്ട്. അവിടെ പാർലമെൻറ് അംഗങ്ങളുടെ വൻ തിരക്കായിരുന്നു. പ്രത്യേകിച്ചും വനിതാ മെംബറന്മാരുടെ.

സ്വകാര്യ മുതൽമുടക്കും ഓഹരിയും ലഭിക്കുമെന്നായതോടെ മൂലധന നിക്ഷേപം നടത്താൻ തയ്യാറായവരുടെ കൂട്ടത്തിൽ റഷ്യയിലെ ഓർത്തഡോക്സ് ക്രിസ്ത്യൻ പള്ളിയും പെടും. നാട്ടിലെല്ലാവരും പത്തു പുത്തൻ സമ്പാദിക്കുമ്പോൾ പള്ളിയായിട്ട് കുറയ്ക്കുന്നതെന്തിന് എന്ന ന്യായമായിരിക്കാം. മദ്ധ്യറഷ്യയിലെ കോസ്ററോമയിലുള്ള (Kostroma) ''സെയിൻറ്'' നീരുറവയിലെ വെള്ളം കുപ്പികളിലാക്കി വിശുദ്ധ വെള്ളമായി വില്ക്കാനാണ് പള്ളി പുറപ്പാട്. പള്ളിയും അമേരിക്കയിലെ ഒരു സ്വകാര്യക്കമ്പനിയും ചേർന്ന് കോസ്ററോമയിൽ പണിചെയ്ത ബോട്ടിലിംഗ് പ്ളാൻറിൻെറ ഉദ്ഘാടനം പാത്രിയാർക്കീസ് അലക്സിതന്നെ നിർവ്വഹിച്ചു. നിത്യവും ഒന്നരലക്ഷം കുപ്പി വിശുദ്ധ വെള്ളമാണ് കമ്പനി മാർക്കററിലെത്തിക്കുക. പള്ളിക്കും പാത്രിയാർക്കീസിനും ഇന്നത്തെ റഷ്യയിലുള്ള സ്വാധീനം പ്ളാൻറ് പ്രവർത്തനമാരംഭിച്ച ആഴ്ചയിൽത്തന്നെ വ്യക്തമായി. റഷ്യയുടെ ഔദ്യോഗിക വിമാനക്കമ്പനി എയറോഫ്ളോട്ട് പള്ളി സ്പോൺസേർഡ് കമ്പനിയുമായി കരാറിലേർപ്പെട്ടു. എയറോഫ്ളോട്ട് വിമാനങ്ങളിൽ യാത്രക്കാർക്കിനി കുടിക്കാൻ കിട്ടുന്നത് ഈ വിശുദ്ധ വെള്ളമായിരിക്കും. പവിത്രജലം കുടിക്കുന്ന ഏതൊരുവനും അതിൻെറ ഫലം കിട്ടുമെന്നാണല്ലോ പ്രമാണം!

റഷ്യൻ സർക്കാരിൻെറയും പള്ളിയുടേയും മാതൃക പിന്തുടർന്ന് മോസ്കോ നഗരസഭയും വ്യാപാരരംഗത്തേക്കു കടക്കുകയാണ്. അമേരിക്കൻ ഭക്ഷണ വില്പനക്കമ്പനി മക്ഡൊണാൾഡ്സാണ് മോസ്കോ നഗരസഭയുടെ കൂട്ടുകച്ചവടക്കാരൻ. ഇപ്പോൾത്തന്നെ മൂന്നു റസ്ററാറൻറുകളുള്ള മക്ഡൊണാൾഡ്സിന് 1980-ലെ മോസ്കോ ഒളിംപിക്സ് നടന്ന പ്രധാന സ്റേറഡിയത്തിനടുത്ത് സ്ഥലം നല്കാൻ നഗരസഭ തീരുമാനിച്ചു. അവിടെ റഷ്യാക്കാർ നടത്തിവന്നിരുന്ന പെട്ടിക്കടകൾ ജൂലൈ 19-ന് നഗരസഭ പൊളിച്ചുമാററി. വലിയ റസ്ററാറൻറുകൾക്കു പുറമേ ചെറിയ പെട്ടിക്കടകളും തുടങ്ങാൻ മക്ഡൊണാൾഡ്സിനു പരിപാടിയുണ്ട്. ലോകത്തെ ഏററവും വലിയ മക്ഡൊണാൾഡ് കട മോസ്കോയിലെ പുഷ്കിൻ സ്ക്വയറിലാണ്. അവിടെ ആയിരം ജീവനക്കാർ പണിചെയ്യുന്നു. എല്ലാവരും റഷ്യാക്കാർ. 20-നും 25-നുമിടയ്ക്കു പ്രായമുള്ളവർ. ഹാംബർഗറുകൾ വിതരണം ചെയ്യുന്ന മക്ഡൊണാൾഡ്സിനാവശ്യമായ കാർഷികവിഭവങ്ങൾ അവർതന്നെ കൃഷി ചെയ്യും. അതിനവർക്ക് റഷ്യയിൽ സ്ഥലമുണ്ട്. ഇതിലും വലിയ കൃഷിയാണ് മോസ്കോ നഗരസഭയുടേത്. മക്ഡൊണാൾഡ്സിലെ ഒരു ദിവസത്തെ വരുമാനത്തിൻെറ നല്ലൊരു വിഹിതം, നഗരസഭയ്ക്കു കിട്ടുന്നു.

ഡ്യൂമയുടെ സാമ്പത്തിക പഠനകേന്ദ്രം ഡയറക്ടർ ലൂദ്മില വാർടാസറോവയുടെ ഭാഷയിൽ ''റഷ്യ മറ്റൊരു ലാററിനമേരിക്കൻ രാജ്യമാവും. ഉണ്ണാനും ഉടുക്കാനും മാത്രം ആവശ്യത്തിലേറെ വസ്തുവകയുള്ള, മറെറാരു വികസനവും നടക്കാനിടയില്ലാത്ത രാജ്യം.''

സ്വകാര്യവൽക്കരണവും കമ്പോളവ്യവസ്ഥിതിയും കാരണം സമ്പത്ത് ഒരു വിഭാഗം ആൾക്കാരിൽ മാത്രം കേന്ദ്രീകരിക്കാനും, ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം വർദ്ധിക്കാനും ഇടയുള്ള ഒന്നാണ് റഷ്യയുടെ ഇന്നത്തെ സമ്പദ്ഘടന. ഇടത്തരം കച്ചവടക്കാരെ ഞെക്കിപ്പിഴിയുന്ന നയമാണ് സർക്കാരിൻേറത്. പ്രതിമാസം 60 ഡോളർ അവരിൽ നിന്നും ഈടാക്കുന്നു. ബാങ്കുകൾ അവർക്ക് വായ്പ നല്കാൻ തയ്യാറില്ല. ഇന്നത്തെ സ്ഥിതി തുടർന്നാൽ സാമ്പത്തികമായ വലിപ്പച്ചെറുപ്പങ്ങൾ വ്യാപകമാവാൻ അധികം താമസമുണ്ടാകില്ല.

(തുടരും)







അനിൽകുമാർ. എ.വി

# കേരളത്തിൻെറ ഭഗത്സിംഗ്

17



കെ.പി.ആറിൻെറ വധശിക്ഷ. മറെറാരു രാഷ്ട്രീയ സമരത്തിൻെറ തീച്ചൂളയിലേക്ക് മലബാറിനെ തള്ളിയിട്ടു. വധശിക്ഷയെന്ന ദുരന്ത വർത്തമാനത്തിൽ ആദ്യം പകച്ചിരുന്ന ജനലക്ഷങ്ങൾ സമരവീര്യത്തിൻെറ പുതിയ മാതൃകകളുയർത്തിപിടഞ്ഞെണീററു.

ഇടതുപക്ഷ വിഭാഗം സംഘടിതമായ രാഷ്ട്രീയ പ്രചാരണത്തിനും പ്രതിഷേധ സമരത്തിനും നേതൃത്വം നൽകി. ജനങ്ങളുടെ സമരകാഹളത്തിന് ചെവിയോർക്കാൻ വലതുപക്ഷവിഭാഗവും നിർബ്ബന്ധിതമായി. അവർ പ്രമേയങ്ങളും പ്രസ്താവനകളും ഇറക്കി.

കോടതിവിധിക്കെതിരേ കേരളം ഇളകിമറിഞ്ഞു. രാജ്യമാകെ പ്രതികരണങ്ങൾ അലയടിച്ചു. ഗവൺമെൻറ് നിലപാടിനെതിരേ പൊതുജനാഭിപ്രായം കൊടുങ്കാററായി.

കർഷക പ്രസ്ഥാനവും ട്രേഡ് യൂണിയൻ സംഘടനകളും വ്യക്തികളും സ്ഥാപനങ്ങളും.

പഞ്ചായത്ത് ബോർഡുകൾ, സന്നദ്ധ സംഘടനകൾ, ഫാസിസ്ററ് വിരുദ്ധ പ്രചാരണ സമിതികൾ.

വധശിക്ഷ ഇളവു ചെയ്യണമെന്ന ആവശ്യമുയർത്തി മലബാർ ഒററമനസ്സായി എഴുന്നേററുനിന്നു.

എങ്ങും പൊതുയോഗങ്ങൾ. രണ്ടാഴ്ചക്കാലംകൊണ്ട് സർക്കാരിലേക്ക് അറുന്നൂറിലധികം നിവേദനങ്ങൾ.

മലബാറിൽ മൊട്ടിട്ട ചലനങ്ങൾ രാജ്യമാകെ അലയടിച്ച് ലോകശ്രദ്ധയിലേക്ക്... വധശിക്ഷാവിധിയെ വിമർശിച്ച് കോൺഗ്രസ്സ് നേതാവ് മാധവമേനോൻെറ ആദ്യ പ്രസ്താവന. പിന്നെ ജവഹർലാൽ നെഹ്റുവിൻെറയും ഗാന്ധിജിയുടെയും ഇടപെടലുകൾ. ട്രേഡ് യൂണിയൻ നേതാവായ വി.വി. ഗിരിയുടെ അഭിപ്രായപ്രകടനം. 1942 മാർച്ച് 15-ൻെറ ലക്കം 'ഹരിജനി'ൽ ഗാന്ധിജി എഴുതി: ''...ഗോപാലൻ നമ്പ്യാർ എന്ന രാജ്യസ്നേഹിയായ യുവാവ് മലബാറിലെ ഒരു സമ്മേളനത്തിൽ പൊലീസിനെ അക്രമിക്കാൻ ജനക്കൂട്ടത്തെ പ്രേരിപ്പിച്ചുവെന്നാരോപിച്ച് അദ്ദേഹത്തെ ഹൈക്കോടതി വധശിക്ഷയ്ക്ക് വിധിച്ചിരിക്കുന്നു. തെളിവുകൾ ശിക്ഷയെ ന്യായീകരിക്കുന്നതാവാം. പക്ഷെ അദ്ദേഹം ശിക്ഷയിളവ് അർഹിക്കുന്നു. ഇത് ബോധപൂർവ്വം നടത്തിയ സ്വകാര്യകൊലപാതകമല്ല. ഒരു കോടതിക്കും കണ്ടെത്താനാവാത്ത നിരവധി കൊലപാതകങ്ങളുടെ നടുവിലാണ് നാം ജീവിക്കുന്നത്. ഈ സാഹചര്യത്തിൽ, വിദ്വേഷ പ്രകടനത്തിൻെറ പൂർണ്ണമായ അഭാവത്തിൽ ഒരു യുവാവിനെ കൊലമരത്തിലേക്ക് അയയ്ക്കുന്നത് പ്രഹസനമാണ്. പത്രങ്ങളും പൊതുജനാഭിപ്രായവും ഇതിനെതിരേ മുന്നോട്ടു വരുന്നുവെന്നറിയുന്നതിൽ ഞാൻ സന്തുഷ്ടനാണ്. സർക്കാർ ജനങ്ങളുടെ ശബ്ദം ശ്രദ്ധിക്കുമെന്നാശിക്കാം...''

> ഒററപ്പാലത്ത് കെ.പി.ആറിന് വമ്പൻ സ്വീകരണം..ജനങ്ങൾ തിങ്ങിക്കൂടുന്നു. തിക്കിത്തിരക്കുന്നു. ഇളകിമുന്നേറുന്ന ജനക്കൂട്ടത്തെ സ്തബ്ധരാക്കി ഒരു ചെറുപ്പക്കാരൻ കെ.പി.ആറിനെ അടിക്കുന്നു... ആവേശം തുടിക്കുന്ന ആ ജനസഞ്ചയം നിലവിട്ടുപോകുമെന്ന ഘട്ടം. കെ.പി.ആറിനെ അടിക്കുകയോ?! ആ യുവാവിനെ ജനക്കൂട്ടം കൈപ്പിടിയിലൊതുക്കി. അത് മററാരുമായിരുന്നില്ല. മൊറാഴയിൽ കൊല്ലപ്പെട്ട സബ്ബ് ഇൻസ്പെക്ടർ കുട്ടിക്കൃഷ്ണമേനോൻെറ മകൻ.



കെ.കെ. നായർ

ഇതൊരു രാഷ്ട്രീയ പ്രശ്നമെന്നതുപോലെ ഗാന്ധിജിയുടെ ശ്രദ്ധയാകർഷിച്ച വൈകാരികമായ ഒരു സംഭവം നടന്നതായി കെ.കെ. നായർ അനുസ്മരിക്കുന്നു.

ജാപ്പ്‌വിരുദ്ധ മേളകൾ.

കണ്ണൂരിലെ സമ്മേളനത്തിൽ സി.രാജഗോപാലാചാരിയുടെ സാന്നിധ്യം.

''...എന്തേ ചുമ്മായിരിക്കുന്നെൻ സോദരേ
ലോക ശത്രു ഫാസിസത്തെ വെന്നിടാതെ
എന്തേ ചുമ്മാതിരിക്കുന്നെൻ...''

ഈ പാട്ട് എങ്ങും ഉയർന്ന കാലംകൂടിയായിരുന്നു അത്.

വിദ്യുത്പ്രവാഹംപോലുള്ള, ഫാസിസത്തിനെതിരായ രാജഗോപാലാചാരിയുടെ പ്രസംഗത്തിനു മുമ്പ് അക്കാലത്തെ എല്ലാ യോഗങ്ങളിലുമെന്നപോലെ ഒരാൾ പാടി. അത് കെ.പി.ആറിനെക്കുറിച്ചായിരുന്നു:

''...വയ്യേ സഹിപ്പാൻ
കെ.പി.ആറിനെ
തൂക്കിലിടാനോ
അയ്യോ ഇതെന്താ
യുവ സഖാവ് നഷ്ടമാകാനോ...''

പാട്ടുകേട്ടയുടൻ അവിടെക്കൂടിയ ഇരുപതിനായിരത്തിലധികം പേർ ഒററ മനുഷ്യനെപ്പോലെ എഴുന്നേററുനിന്നു. വികാരവും രോഷവും സമ്മിശ്രമായി അവരെ കോരിത്തരിപ്പിച്ചു. ഐക്യദാർഢ്യത്തിൻെറ അഭൂതപൂർവ്വ



മായ നിവർന്നുനിൽക്കൽ. കേരളീയ സമൂഹവും കെ.പി.ആറും തമ്മിലുള്ള ഹൃദയൈക്യത്തിൻെറ സാക്ഷ്യപത്രമായി... വികാരംമുററിയ ഈ രംഗം രാജഗോപാലാചാരിയിൽ തറച്ചു. വികാരതീവ്രതയുടെ ഈ നിമിഷം അദ്ദേഹത്തിൽ കണ്ണീരായി പൊഴിഞ്ഞു. പ്രസംഗ പരിഭാഷകനായ കെ.കെ.നായരും രാജഗോപാലാചാരിയും മുഖാമുഖം. രാജഗോപാലാചാരി കണ്ണുപൂട്ടി... മുഖം തുടച്ചു.

വികാരസാന്ദ്രമായ അനുഭവത്തിൻെറ ഈറൻ മനസ്സ് രാജഗോപാലാചാരി ഗാന്ധിജിക്കു മുന്നിൽ തുറന്നുവെച്ചതിനാലാകാം... ഗാന്ധിജിയുടെ ഇടപെടൽ.

നെഹ്റുവിൻെറ ശക്തമായ ഇടപെടൽ. കെ.പി.ആറിനെ തൂക്കിലിടാൻ സർക്കാറിനെ അനുവദിക്കില്ലെന്ന ഉറച്ച സ്വരം. നെഹ്റുവിൽനിന്നുണ്ടായ ഈ പ്രഖ്യാപനം തൂക്കുമരം കാത്തുകഴിയുന്ന കെ.പി.ആറിന് ആവേശമായ നിരവധി മുഹൂർത്തങ്ങളിൽ ഒന്നായി.

സെപ്തംബർ 15–നുശേഷമുള്ള ചെറുത്തുനില്പുകൾക്ക് വിദേശ റേഡിയോകൾപോലും കാതുകൂർപ്പിച്ചു. ഇന്ത്യയിലാകെ അണപൊട്ടിയ "കെ.പി.ആർ രക്ഷാ" പ്രസ്ഥാനത്തിൻെറ അനുരണനങ്ങൾ ബ്രിട്ടീഷ് പാർലമെൻറുവരെയെത്തി. കമ്മ്യൂണിസ്ററ് നേതാവ് വില്യം ഗലാച്ചർ പ്രശ്നമുന്നയിച്ചു. കൂടുതൽ അന്വേഷണം നടത്തി നടപടിയെടുക്കുമെന്ന് ഇന്ത്യാ സെക്രട്ടറി ആമെറിയുടെ മറുപടി. ബ്രിട്ടീഷ് പാർലമെൻറംഗങ്ങളായ സോറൻസൻ, ജോൺ പാർക്കർ, എസ്.ഒ.ഡേവീസ് എന്നിവർ ആമെറിയെ സന്ദർശിക്കാനെത്തിയെങ്കിലും കൂടിക്കാഴ്ച അനുവദിക്കപ്പെട്ടില്ല.

ഭഗത്സിങ്ങിനെ മോചിപ്പിക്കണമെന്നാവശ്യപ്പെട്ടു നടന്നതിനേക്കാൾ വലിയ ജനകീയ മുന്നേററം. കേരളത്തിലെ തെരുവുകളിൽ തുടിച്ചുനിന്ന അക്കാലത്തെ പ്രധാന മുദ്രാവാക്യം 'കെ.പി.ആറിൻെറ ജീവൻ രക്ഷിക്കുക.' ഇന്ത്യൻ രാഷ്ട്രീയ രംഗത്തെ പ്രധാന ചർച്ച. ലോകശ്രദ്ധയാകെ മലബാറിൻെറ വിരിമാറിലേക്ക്. കെ.പി.ആർ എന്ന ഇതിഹാസ പുരുഷനിലേക്ക്.

തൊഴിലാളി കേന്ദ്രങ്ങളിലെല്ലാം ഐക്യദാർഢ്യ മുന്നേററങ്ങൾ. ദേശീയ പത്രങ്ങളിലെല്ലാം ഈ വാർത്ത മിഴിച്ചുനിന്നു. കോൺഗ്രസ്സുകാരനായ എസ്.എ.ബ്രെൽവി പത്രാധിപരായുള്ള 'ബോംബെ ക്രോണിക്കിൾ' രാജ്യത്തിൻെറ വിവിധ കോണുകളിലെ ചലനങ്ങൾ പകർത്തി. കേരളത്തിൽ പലതവണ സന്ദർശനം നടത്തിയ, കെ.എസ്.നരിമാൻെറ സുഹൃത്തായ ബ്രെൽവി കേരളം കെ.പി.ആറിനു നേരെ ചൊരിഞ്ഞ ബഹുമാനാദരങ്ങൾ നേരിട്ടനുഭവിച്ചിരുന്നു. ബോംബെ ചൗപ്പാത്തി കടപ്പുറത്ത് കെ.പി.ആറിനെ വിട്ടയയ്ക്കണമെന്നാവശ്യപ്പെട്ടു നടന്ന സംയുക്ത യോഗത്തിൻെറ റിപ്പോർട്ടും പടവും 'ബോംബെ ക്രോണിക്കി'ളിൽ വന്നത് ശ്രദ്ധേയമായിരുന്നു.

കെ.പി.ആറിൻെറ ജീവൻ രക്ഷിക്കണമെന്നാവശ്യപ്പെട്ടു നടന്ന പ്രക്ഷോഭ പരമ്പരയുടെ കാലം ലോകരാഷ്ട്രീയ ഭൂപടത്തിൽ ദൂരവ്യാപകമായ മാററങ്ങൾക്ക് സാക്ഷിയായ വേള കൂടിയായിരുന്നു. ലോകശാക്തിക രംഗത്ത് ചേരിതിരിവ്. ബ്രിട്ടൻ സോവിയററ് യൂണിയനുമായി സഖ്യമുണ്ടാക്കിയ ഘട്ടം.

കമ്മ്യൂണിസ്ററുപാർട്ടിയെ ഇന്ത്യയിൽ നിയമവിധേയമാക്കാനുള്ള ആലോചന. ഗാന്ധിജിയുടെയും നെഹ്റുവിൻെറയും മററും ഇടപെടൽ ബ്രിട്ടീഷ് ചരിത്രത്തിലെ നിർണ്ണായക മുഹൂർത്തം–ലോകയുദ്ധത്തിൻെറ ഇരമ്പലുകൾക്കിടയിൽ ഇന്ത്യയുടെ പിന്തുണ തേടിയിറങ്ങിയ നിമിഷം. 'ക്രിപ്സ് ദൗത്യ'മെന്ന പേരിൽ സർ സ്റ്റാറ്റ് ഫോർഡ് ക്രിപ്സിനെ ഇന്ത്യയിലേക്കയയ്ക്കാൻ യുദ്ധകാല മന്ത്രിസഭയുടെ ആലോചന. പ്രചാരണങ്ങൾക്കും സമ്മർദ്ദങ്ങൾക്കും ഫലം. കെ.പി.ആറിൻെറ വധശിക്ഷ ജീവപര്യന്തമായി കുറച്ചു. പ്രകാശം മന്ത്രിസഭ കെ.പി.ആറിനെ വിട്ടു.

സാധാരണ തടവിൽനിന്ന് വധശിക്ഷയുടെ കാലൊച്ചയ്ക്കു ചെവിയോർത്ത് കെ.പി.ആർ പ്രത്യേക സെല്ലിൽ 1942 ഫെബ്രുവരി 25 മുതൽ മാർച്ച് 25 വരെ. സന്ദിഗ്ദ്ധാവസ്ഥയുടെ നാലാഴ്ച. ഇത്ര ചുരുങ്ങിയ കാലം കൊണ്ട് വധശിക്ഷ റദ്ദായ ചരിത്രം ലോകത്തെങ്ങുമില്ല. ഭഗത്സിങ്ങിൻെറ ജീവൻ രക്ഷിക്കണമെന്നാവശ്യപ്പെട്ടുനടന്ന മുന്നേററങ്ങളേക്കാൾ 'കെ.പി.ആറിൻെറ രക്ഷാ' പ്രക്ഷോഭത്തിന് വ്യാപ്തി.

കയ്യൂർ സമരപ്പോരാളികളുടെ ജീവൻ ഇങ്ങനെ രക്ഷിക്കാനായില്ല. വിഖ്യാതനായ ഡി.എൻ.പ്രിററിനെപ്പോലുള്ളവർ അവരുടെ രക്ഷയ്ക്കായി വാദിച്ചു. ബ്രിട്ടീഷ് ആസ്ഥാനത്തുപോലും കയ്യൂരിൻെറ നാല് യുവാക്കളു (മാത്തിൽ അപ്പു, കോയിത്താട്ടിൽ ചിരുകണ്ടൻ, പൊടോര കുഞ്ഞമ്പുനായർ, പള്ളിക്കൽ അബൂബക്കർ)ടെ ജീവൻ രക്ഷിക്കാനുള്ള പ്രചാരണമുയർന്നു. ബ്രിട്ടീഷ് കമ്മ്യൂണിസ്ററു പാർട്ടി കയ്യൂർക്കേസിൽ ശിക്ഷിക്കപ്പെട്ട സഖാക്കളുടെ കുടുംബത്തിന് രണ്ടായിരം രൂപവീതം സംഭാവന നൽകി. പി.സി.ജോഷിയും പി.സുന്ദരയ്യയും പി.കൃഷ്ണപിള്ളയും അവരുടെ സമരത്തിൻെറ ഇതിഹാസഭൂമിയിലേക്ക് ആശ്വാസമായെത്തി.

വധശിക്ഷ കാത്ത് നാലാഴ്ച പ്രത്യേക സെല്ലിൽ കഴിഞ്ഞ കെ.പി.ആറിൻെറ ശരീരഭാരം നാലുപൗണ്ട് വർദ്ധിച്ചു. ലോകത്തൊരാൾക്കുമില്ലാത്ത അനുഭവം. കൊലക്കയറിനും കണ്ടംസെല്ലിൻെറ ഇരുട്ടിനും ആ വിപ്ളവകാരിയുടെ മനോവീര്യം ചോർത്തിക്കളയാനായില്ലെന്നതിൻെറ സാക്ഷ്യപത്രം. കഷ്ടതയേറുമ്പോഴും ഊതിക്കാച്ചിയപോൽ ജ്വലിക്കുമെന്ന സവിശേഷത.

ഈ വിസ്മയാനുഭവത്തിൻെറ സമാനതയുയർത്തുന്നതാണ് ഭഗത്സിങ്ങിൻെറ അന്ത്യനിമിഷങ്ങൾ. മരണം സുനിശ്ചിതമായ ഘട്ടത്തിൽ, സ്വന്തം മരണത്തെക്കുറിച്ച് വേവലാതിപ്പെടുകയായിരുന്നില്ല... മിഴികൾ നനവാർന്ന് കുതിരുകയായിരുന്നില്ല; തിളങ്ങുകയായിരുന്നു. ലെനിൻ കൃതികൾ ഭാവപ്പകർച്ചയേതുമില്ലാതെ, കൈവിറയലുകളില്ലാതെ വായിച്ചുതീർക്കുകയായിരുന്നു ആ അവസാന രാത്രി.

ജയിൽവിമോചിതനായ കെ.പി.ആർ കോഴിക്കോട്ട് വന്നിറങ്ങി. എങ്ങും സ്വീകരണ

ശേഷം 57 ാം പേജിൽ







ആർ. ശരത്

# വികസനത്തിന് രാഷ്ട്രീയമോ?

**നാടിൻെറ പൊതുവായ വികസന പ്രവർത്തനങ്ങളിൽനിന്ന് പാർട്ടി രാഷ്ട്രീയം മാററിനിർത്തണമെന്ന ഉപരാഷ്ട്രപതി കെ.ആർ.നാരായണൻെറ അഭിപ്രായത്തെക്കുറിച്ച് കലാകൗമുദിയുടെ കഴിഞ്ഞ രണ്ടു ലക്കങ്ങളിലൂടെ വിവിധ രാഷ്ട്രീയ കക്ഷികളുടെ നേതാക്കൾ തങ്ങളുടെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയുണ്ടായല്ലോ. ഈ ലക്കത്തിൽ കെ.പി.സി.സി അദ്ധ്യക്ഷൻ വയലാർ രവിയും കേരളാകോൺഗ്രസ്സ് ജെ.ഗ്രൂപ്പ് നേതാവും മന്ത്രിയുമായ ടി.എം.ജേക്കബ്ബും മുസ്ലിം ലീഗ് നേതാവ് എം.കെ.മുനീറുമാണ് പങ്കെടുക്കുന്നത്.**

## തുടക്കത്തിലേ കൊടി പിടിക്കരുത്

### വയലാർ രവി

വികസന പ്രവർത്തനങ്ങളിൽനിന്നു രാഷ്ട്രീയം മാററിനിർത്തണമെന്ന കാര്യത്തിൽ ഒരു ചർച്ച വന്നതു നന്നായി. അനാവശ്യമായ സമരങ്ങളും എന്തിന് മാസന്തോറുമുള്ള ബന്ദുകളും വരെ നമുക്ക് നിറുത്തിക്കൂടേ? മററു സംസ്ഥാനങ്ങളുടെ ദൃഷ്ടിയിൽ നമുക്കെന്നും ബന്ദും ഹർത്താലും സമരവും കൊടിപിടിക്കലുമാണ്. വികസന പദ്ധതികൾ തുടങ്ങുമ്പോൾത്തന്നെ അവിടെ ആദ്യം വരുന്നത് എതിർപ്പിൻെറ ഒരു കൊടിയാണ്. ആ പദ്ധതി ഏറെറടുക്കുന്ന കോൺട്രാക്ടർ ഒരു വലിയ ശത്രുവായി പ്രഖ്യാപിക്കപ്പെടുന്നു. തൊഴിൽത്തർക്കങ്ങളും, ഭീഷണിയും നേരിടുകയായിരിക്കും അയാളുടെ പ്രധാന പണി. ഇതിൻെറ ഫലമായുണ്ടാകുന്ന കാലതാമസം പദ്ധതിയുടെ ബഡ്ജററിനെത്തന്നെ തകിടം മറിക്കുകയില്ലേ? ഇതുകണ്ടുകൊണ്ടുനില്ക്കുന്നവർ പിന്നീട് ഏതെങ്കിലും പദ്ധതികൾ കൈയേല്ക്കുമോ? ഇത്തരത്തിലുള്ള രാഷ്ട്രീയ അതിപ്രസരവും രാഷ്ട്രീയ ലക്ഷ്യങ്ങളും വ്യവസായ രംഗത്തും വികസന പദ്ധതികളുടെ കാര്യത്തിലും നമുക്ക് പേരുദോഷം വരുത്തി



വച്ചിരിക്കുകയാണ്. തൊഴിലാളികളല്ല ട്രേഡ് യൂണിയൻ നേതാവിനെ നയിക്കേണ്ടത്. ദീർഘവീക്ഷണവും രാജ്യസ്നേഹവും വികസന താത്പര്യവും ഒരു ട്രേഡ് യൂണിയൻ നേതാവിനുണ്ടാകണം. വെറും സംഘടനാ പാടവവും രാഷ്ട്രീയ സ്വാധീനവും വച്ചുകൊണ്ട് ട്രേഡ് യൂണിയൻ രംഗത്തേക്കു വന്നിട്ട് കാര്യമില്ല. ഈ വിധത്തിൽ ശക്തനായ ഒരു നേതാവ് വികസനലക്ഷ്യം മനസ്സിൽവച്ച് തൊഴിലാളികളെ നയിക്കുകയാണുവേണ്ടത്. മറിച്ചാണിവിടെ സംഭവിച്ചുകൊണ്ടിരിക്കുന്നത്. എന്നെ അതിന് കിട്ടില്ല. ഈ കാരണം കൊണ്ടാണ് പോർട്ട് ട്രസ്ററിലെ ഒരു വിഭാഗം തൊഴിലാളികളുടെ നേതൃത്വസ്ഥാനത്തു നിന്നു ഞാൻ രാജിവച്ചത്. ഞാൻ പറയുന്നതവർ കേൾക്കണം. അല്ലാതെ അവർ പറയുന്നതുപോലെ സമരം ചെയ്തു നടക്കാൻ എന്നെ കിട്ടില്ല.

കെ.ഡി.പി.എല്ലിലെ കാര്യംതന്നെ നോക്കൂ. സി.പി.എം ഗവൺമെൻറിൻെറ കാലത്ത് ആ ഫാക്ടറി സ്വകാര്യമേഖലയെ ഏല്പിക്കാനുള്ള നീക്കമുണ്ടായപ്പോൾ അവരുടെ യൂണിയൻ കൂടുതൽ സേവന വ്യവസ്ഥകൾ കിട്ടുമെന്നുപറഞ്ഞ് അനുകൂലിച്ചു. അന്ന് അതിനെ ഞങ്ങൾ ശക്തിയായി എതിർത്തു. പിന്നീട് ഈ സർക്കാർ അധികാരത്തിൽ വന്നപ്പോൾ വലിയ നഷ്ടത്തിൽ പ്രവർത്തി–

**അമിത രാഷ്ട്രീയം വികസനത്തെ നശിപ്പിക്കുന്നുവെന്നാണ് കെ.പി.സി.സി അദ്ധ്യക്ഷൻ വയലാർ രവിയുടെ നിഗമനം. നിർദ്ദിഷ്ട പഞ്ചായത്തീരാജ് സംവിധാനവും ഈ വിധത്തിൽ അവസാനിക്കുമോ എന്ന ആശങ്കയും അദ്ദേഹം പ്രകടിപ്പിക്കുന്നു. ഒപ്പം തുടക്കത്തിലേ വികസനത്തിനു മുന്നിൽ കൊടി പിടിക്കരുതെന്ന ഒരഭ്യർത്ഥനയും മുന്നോട്ടുവയ്ക്കുന്നുണ്ട് വയലാർ രവി.**

ക്കുന്ന പൊതുമേഖലാ കമ്പനികൾ സ്വകാര്യ മേഖലയ്ക്കു കൈമാറാൻ ഒരു നീക്കമുണ്ടായി. ഈ നീക്കത്തെ ശക്തിയായി എതിർത്തവനാണ് ഞാൻ. പക്ഷെ അന്ന് അനുകൂലിച്ച സി.പി.എം ട്രേഡ് യൂണിയൻ ഈ സമയം ശക്തിയായി രംഗത്തു വന്നിരുന്നു. ഇതിനെതിരെ ഞങ്ങൾ പറഞ്ഞത് നിങ്ങളോടു യോജിച്ചുനിന്ന് സമരം നടത്താൻ ഞങ്ങളില്ലെന്നാണ്. പക്ഷെ ഈ നീക്കത്തെ ഞങ്ങളെതിർക്കും. രാഷ്ട്രീയമായി മുതലെടുക്കാനുള്ള വഴിയന്വേഷിക്കലല്ല ട്രേഡ് യൂണിയൻ രംഗം. ഇപ്പോൾ തൊഴിലാളികൾ അവരുടെ നിലനില്പിൻെറ പ്രശ്നമാക്കിയെടുത്ത് കാര്യക്ഷമത വർദ്ധിപ്പിച്ചതിൻെറ ഫലമായി ലാഭത്തിലായിക്കഴിഞ്ഞു.

ഇതുപോലെ കശുവണ്ടി കയർ മേഖലയിലാണ് രാഷ്ട്രീയ ലക്ഷ്യം സമരമാർഗ്ഗമാക്കി മാററിയിരിക്കുന്നത്. കശുവണ്ടിയുടേത് വാങ്ങുന്നവരുടെ കമ്പോളമാണ്. ഇവിടെ പണിമുടക്കും തൊഴിൽത്തർക്കങ്ങളുമായി നീങ്ങിയാൽ എങ്ങനെ കമ്പോളം പിടിക്കാനൊക്കും. സർക്കാർ ഉടമസ്ഥതയിലായാൽ വരവോ ചെലവോ ആർക്കും നോക്കണ്ട. ബോണസും തൊഴിലും ശമ്പളവും മാത്രം മതി. മറിച്ച് ഇത് സ്വകാര്യ മേഖലയിലായാൽ കുറെ സമരങ്ങൾ കുറയുന്നു. എൻെറ അഭിപ്രായത്തിൽ ആ ദിശയിൽ ചിന്തിക്കണം. ഇപ്പോൾത്തന്നെ കശുവണ്ടി ഫാക്ടറികൾക്കു വേണ്ടി നിരവധി അപേക്ഷയുണ്ട്. അതു കൊടുക്കണം. ഈ മേഖലകളിൽ ഇടപെടൽ കൂടുതൽ രാഷ്ട്രീയവല്ക്കരണത്തിലേക്കാണ് വഴി തുറന്നിരിക്കുന്നത്. ഭീമമായ നഷ്ടത്തിൽ കലാശിക്കുന്നതു മാത്രമല്ല കൂലിയും ശമ്പളവും ബോണസും നല്കുന്നില്ലെന്ന രാഷ്ട്രീയ പ്രേരിതമായ പ്രചാരണവും ഉണ്ടാകുന്നു. ഇവിടെയൊക്കെ കാര്യക്ഷമതയോടെ ലാഭവും തൊഴിലാളിക്ഷേമവും ഉറപ്പുവരുത്തുന്ന ഒരു അന്തരീക്ഷം ഉണ്ടാകേണ്ടതാണ്.

ഇവിടൊക്കെ രാജ്യമാണ് വലുത്, ജനങ്ങളാണ് വലുത് എന്ന ലക്ഷ്യത്തോടെ ട്രേഡ് യൂണിയൻ തലത്തിൽ ഒരു മാററമാണുണ്ടാകേണ്ടത്. തൊഴിൽ വകുപ്പും ആഭ്യന്തര സേനയും സർക്കാരും ട്രേഡ് യൂണിയൻ നേതാക്കളും എല്ലാം ചേർന്ന് ട്രേഡ് യൂണിയൻ തലത്തിൽ രജിസ്ട്രേഷനിൽത്തന്നെ മാററം വരണം.

ഒരു ഫാക്ടറി കെട്ടാൻ സമ്മതിക്കണം. കെട്ടുമ്പോൾത്തന്നെ കൊടി വന്നാൽ ആരെങ്കിലും വരുമോ? പക്ഷെ ട്രേഡ് യൂണിയൻ നേതാവെന്ന നിലയിൽ ഒരു കാര്യത്തിൽ എനിക്ക് അഭിമാനമുണ്ട്. നമ്മുടെ തൊഴിലാളികൾക്കിടയിൽ വളരെയേറെ ഉത്തരവാദിത്വബോധമുണ്ടായിട്ടുണ്ട്. അവർ നമ്മളെ ചോദ്യം ചെയ്യുകയും കാര്യം പറഞ്ഞാൽ മനസ്സിലാകുകയും ചെയ്യും. സത്യത്തിൽ ഉത്തരവാദിത്വബോധം കുറവുള്ളത് തൊഴിലാളികൾക്കിടയിൽനിന്നുള്ള നേതൃത്വത്തിനാണ്. ഇവരുടെ ഉത്തരവാദിത്വത്തിൻെറ അഭാവം പലപ്പോഴും പല സമരങ്ങളിലും പ്രതിഫലിച്ചുകാണാൻ കഴിയും. നേതൃത്വം നിലനിർത്താനുള്ള അവരുടെ മത്സരമാണിതിനു കാരണം. ഞങ്ങളുടേത് പുറത്തുനിന്നുള്ള നേതൃത്വമാണല്ലോ.

ഇതുകൊണ്ട് വികസന കാര്യങ്ങളിൽ നിന്ന് ബോധപൂർവ്വം രാഷ്ട്രീയ കക്ഷികൾ കൂട്ടായി രാഷ്ട്രീയം മാററിനിർത്തിയില്ലെങ്കിൽ പഞ്ചായത്തിരാജ് ബിൽ പരാജയത്തിൽ കലാശിക്കുകയേയുള്ളൂ. എനിക്കുദാഹരണം പറയാനുണ്ട്. ഇപ്പോൾ ചേർത്തല മുൻസിപ്പിൽ കൗൺസിൽ സി.പി.ഐ (എം) ൻെറ കൈയിലാണ്. ഒരു പാവപ്പെട്ടവൻെറ വീടും സ്ഥലവും പൊളിപ്പിക്കാൻ ഭയങ്കര വാശി. അവർ പൊളിപ്പിച്ചു. ഇതിനേക്കാളേറെ ആളുകൾ കൈയേറുകയൊക്കെ ചെയ്തിട്ടുണ്ട്. പക്ഷേ ഈയാൾ കൈയേറിയതല്ല. നിയമപരമായി അവകാശമുള്ളതാണ്. എന്നാൽ മുൻസിപ്പാലിററിയുടെ തീരുമാനമാണ് ഇങ്ങനെ രാഷ്ട്രീയപ്രേരിതമായ തീരുമാനങ്ങളെടുക്കുമ്പോൾ വിവേചനപരമായിത്തീരുന്നത്. ഇങ്ങനെ തങ്ങൾക്കു കിട്ടുന്ന ചെറിയ അധികാരത്തിൽപ്പോലും രാഷ്ട്രീയം ചേർത്തുകൊണ്ടുള്ള പോക്കാണെങ്കിൽ എവിടെയാണ് വികസനം നടക്കുക. വികസനത്തിൽ രാഷ്ട്രീയത്തെ മാററിനിർത്താൻ കഴിയുന്ന ഒരു സമീപനം സ്വീകരിക്കുന്നില്ലെങ്കിൽ താഴെത്തട്ടിലുള്ള ഒരു പ്രവർത്തനവും നടന്നില്ലെന്ന ഒരു വാണിങ്ങാണ് എനിക്കും കൊടുക്കുവാനുള്ളത്.

# വികസനത്തിന് രാഷ്ട്രീയം ആവശ്യമില്ല

## ടി.എം.ജേക്കബ്

വിദ്യാഭ്യാസ രംഗത്ത് രാഷ്ട്രീയം വികസനത്തെ ബാധിക്കുന്നുണ്ട്. വിദ്യാഭ്യാസരംഗം



മാത്രമല്ല, നമ്മുടെ പല മേഖലകളും രാഷ്ട്രീയത്തിനതീതമായി കൊണ്ടുപോകാൻ സാധിക്കും. രാഷ്ട്രീയത്തിന് വേദി ഇഷ്ടംപോലെയുണ്ടല്ലോ. തിരഞ്ഞെടുപ്പു വരുമ്പോൾ മതി രാഷ്ട്രീയം. ബാക്കി വികസന കാര്യങ്ങളിലൊന്നും രാഷ്ട്രീയം വേണ്ട. അത് കോൺഗ്രസ്സ് ഭരിക്കുമ്പോൾ മാത്രം പോരാ. ഞാൻ കുററം പറയുകയല്ല. സി.പി.എം ഭരിച്ച സമയത്ത് പലപ്പോഴും എനിക്കുണ്ടായിട്ടുള്ള അനുഭവം എന്താണെന്നുവച്ചാൽ പലപ്പോഴും അവരുടെ പ്രാദേശിക നേതാക്കന്മാർ പറയുന്നതിനായിരിക്കും എമ്മെല്ലെമാർ പറയുന്നതിനേക്കാൾ മുൻതൂക്കം. കോൺഗ്രസ്സിൽ അത് തീരെ ഇല്ലെന്ന് ഞാൻ പറയുന്നില്ല. ചിലർക്കൊക്കെ കൊടുക്കുന്നുണ്ടായിരിക്കും. അതിൻെറ ആവശ്യമില്ല. പാർട്ടിക്കാർ പറയുന്നതു കേൾക്കണം. അതുകൊണ്ട് എമ്മെല്ലെമാർ പറയുന്നതു കേൾക്കാൻ പാടില്ലാ എന്നില്ല. അവർ ജനപ്രതിനിധികളാണ്. അതിന് മുൻതൂക്കം കൊടുക്കുക. എമ്മെല്ലെ ആകട്ടെ, എം.പി ആകട്ടെ, പഞ്ചായത്ത് മെമ്പറോ പഞ്ചായത്ത് പ്രസിഡൻേറാ ആരാണെന്നുവച്ചാൽ അവരൊക്കെ പറയുന്നതിനാവശ്യമായ നടപടികൾ സ്വീകരിക്കുന്നതാണ് എന്തുകൊണ്ടും അഭികാമ്യമായിട്ടുള്ളത്.

വ്യവസായ വികസനത്തിന് പലപ്പോഴും രാഷ്ട്രീയം എതിരായിട്ടുണ്ട്. അതിനെതിരായി വരുന്ന ആവശ്യമില്ലാത്ത ട്രേഡ് യൂണിയൻ പ്രവർത്തനങ്ങളിലെ രാഷ്ട്രീയ അതിപ്രസരത്തിന് ഇപ്പോൾ കുറച്ചു മാററം വന്നിട്ടുണ്ട്. ഒരു ജനറൽ ട്രെൻഡ് വന്നിരിക്കുന്നത് എനിക്കു തോന്നുന്നത്, ഈ രാഷ്ട്രീയം ഒരുപാടു വേണ്ട എന്ന ചിന്താഗതിയിലേക്ക് നമ്മുടെ ആളുകൾ എത്തിച്ചേർന്നിട്ടുണ്ട് എന്നാണ്. രാഷ്ട്രീയത്തിൻെറ അതിപ്രസരം നമ്മുടെ രാജ്യത്തിൻെറ വികസനരംഗത്തേയും രാജ്യത്തിൻെറ പുരോഗതിയേയും ഒരുപാട് ബാധിച്ചിട്ടുണ്ട്. അത് മാററിനിർത്താനിപ്പോൾ ട്രേഡ് യൂണിയൻകാര് തയ്യാറാകുന്നുണ്ടെന്നാണെനിക്കു തോന്നുന്നത്. ആ ഒരു കൾച്ചർ നമ്മളിൽ വളർന്നുവരുന്നുണ്ട്.

**രാഷ്ട്രീയത്തിന് വേദി ഇഷ്ടംപോലെ ഇവിടെയുണ്ട്. തിരഞ്ഞെടുപ്പു വരുമ്പോൾ മതി രാഷ്ട്രീയം എന്നാണ് മന്ത്രി ടി.എം.ജേക്കബിൻെറ അഭിപ്രായം. വികസനത്തിൽ നിന്ന് രാഷ്ട്രീയം മാററിനിർത്തണമെന്ന തൻെറ നിലപാട് ജേക്കബ് വ്യക്തമാക്കുകയാണ് ഇവിടെ.**

കൊച്ചിയിൽ നിർമ്മിക്കാനുദ്ദേശിക്കുന്ന വിമാനത്താവളത്തിൻെറ പ്രോജക്ട് മുന്നോട്ടു



# യുവാക്കൾ പഠിക്കേണ്ട വികസന പാഠം

## എം.കെ. മുനീർ



നാടിൻെറ വികസനപ്രവർത്തനങ്ങളിൽനിന്നു രാഷ്ട്രീയം മാററിനിർത്തണമെന്ന അഭിപ്രായക്കാരനാണ് ഞാൻ. ചില കാര്യങ്ങളിൽ എല്ലാ രാഷ്ട്രീയപ്പാർട്ടികളും യോജിപ്പിലെത്താറുണ്ട്. ഉദാഹരണത്തിന് റെയിൽവേ വികസനത്തിൽ കേന്ദ്രം നമ്മോടു കാണിക്കുന്ന അവഗണനയ്ക്കെതിരേ നിയമസഭയിൽ ഐകകണ്ഠ്യേന പ്രമേയം പാസ്സാക്കാൻ കഴിയുന്നുണ്ട്. ഇതുപോലെ താപനിലയങ്ങൾ, ദുരിതാശ്വാസ ഫണ്ട് തുടങ്ങിയ കാര്യങ്ങളിലും കക്ഷിരാഷ്ട്രീയം മറന്ന് നാം പൊരുതുന്ന സന്ദർഭങ്ങളുണ്ടായിട്ടുണ്ട്. ഇതിൽനിന്നു വ്യത്യസ്തമായി നാടിൻെറ നാനാഭാഗത്തുമുള്ള ചില വികസനപദ്ധതികളിൽ കോൺഗ്രസ്സ്, സി.പി.എം, മുസ്ലിം ലീഗ് എന്നിങ്ങനെയുള്ള രാഷ്ട്രീയം കടന്നുകൂടാറുള്ള കാര്യം ഞാൻ തുറന്നുതന്നെ സമ്മതിക്കുന്നു. ആവശ്യത്തിലേറെ വിഭവശേഷിയും അസംസ്കൃത പദാർത്ഥങ്ങളും മനുഷ്യവിഭവശേഷിയും നമുക്കുണ്ടായിട്ടും വികസനത്തിലേക്ക് ഇതൊക്കെ പൂർണ്ണമായി ഉപയോഗപ്പെടുത്താതെ പോയതിന് രാഷ്ട്രീയത്തിനു വലിയ പങ്കുണ്ട്. ഒരു സ്ഥാപനമുണ്ടാകുമ്പോൾ അതോടൊപ്പം ഉയർന്നുവരുന്ന രാഷ്ട്രീയമത്സരം. രാഷ്ട്രീയപ്പാർട്ടികൾ തൊഴിലാളിപ്രസ്ഥാനങ്ങളെ ഉപയോഗിച്ച് സങ്കുചിത താത്പര്യത്തോടെ നടത്തുന്ന സമരങ്ങൾ. ഇതിലൊക്കെ മാററമുണ്ടാകാതെ നമ്മുടെ വികസനകാര്യങ്ങൾ മുന്നോട്ടു പോകില്ല. ഇത്തരം കാര്യങ്ങളെക്കുറിച്ച് തൊഴിലാളികൾക്കിടയിലും രാഷ്ട്രീയപ്പാർട്ടികൾക്കിടയിലും ബോധമുണ്ടാകണം. തൊഴിലവകാശങ്ങൾപോലെതന്നെ തൊഴിൽബോധവും നാം നിലനിർത്താൻ പഠിക്കണം. ഇതെല്ലാം കൂടിച്ചേർന്നുകൊണ്ട് മൊത്തത്തിൽ ഒരു വികസന സംസ്കാരം കേരളത്തിനുണ്ടാകേണ്ടിയിരിക്കുന്നു.



സാക്ഷരത, സാംസ്കാരികവളർച്ച, ആരോഗ്യ സംരക്ഷണബോധം ഇതുപോലെ എന്തുകൊണ്ട് രാഷ്ട്രീയബോധവും വികസനബോധവും നമുക്കുണ്ടാക്കിക്കൂടാ. ഈ വികസനരാത്പര്യമുണ്ടായാൽപ്പോലും നമുക്കു നഷ്ടപ്പെട്ട അവസരങ്ങളേയും സാദ്ധ്യതകളേയും നമുക്കിനി തിരിച്ചുകിട്ടില്ല. അധികാരവികേന്ദ്രീകരണം ലക്ഷ്യമാക്കിയുള്ള പ്രവർത്തനങ്ങളുടെ വെളിച്ചത്തിൽ ഉപരാഷ്ട്രപതിപറഞ്ഞ കാര്യം ഗൗരവമായിട്ടെടുക്കണം. പഞ്ചായത്ത് മുനിസിപ്പൽ തലത്തിൽ ഈ രാഷ്ട്രീയംതന്നെ കളിക്കുകയാണെങ്കിൽ വികസനം വട്ടപ്പൂജ്യമാകാനാണു സാദ്ധ്യത. ഒരോരുത്തരും അവരുടെ വാർഡുകളും കേന്ദ്രങ്ങളും വകുപ്പുകളും മാത്രം പകുത്തു തിരിഞ്ഞുവച്ചാൽ മൊത്തത്തിലുള്ള കോർഡിനേഷനും വികസനവും ഉണ്ടാകാതെ വളഞ്ഞുതിരിഞ്ഞുപോവുകയേയുള്ളൂ. ഭരണപക്ഷ വാർഡ്, പ്രതിപക്ഷ വാർഡ് എന്നിങ്ങനെയുള്ള വാർഡുകൾ ഇപ്പോൾത്തന്നെ നമുക്കുണ്ട്. ഇതുകൂടാതെതന്നെ ഒരേ മുന്നണിഭരണത്തിൽ നാലോ അഞ്ചോ മേയർമാർ വരുന്ന സമയത്തും ഈ വികസനം പ്രശ്നമാകുന്നു. ഓരോ മേയർമാർ വരുന്ന സമയത്തും അവരുടെ താത്പര്യങ്ങൾ മുൻനിർത്തി പുതിയ വികസനപദ്ധതികൾ കൊണ്ടുവരുന്നു. ആദ്യം ഒരുവർഷം ഒരു മേയർ ചെയ്തുവച്ച വികസനപദ്ധതികൾ അവിടെ അവസാനിപ്പിച്ചിട്ട് പുതിയ വികസനം മററൊരു ഭാഗത്തു തുടങ്ങുന്നു. എന്തിന്, പൊതുവായ ഒരു അഴുക്കുചാൽ സിസ്റ[...] പോലും പല മുനിസിപ്പാലിററികളിലും ന[...] ക്കില്ല. ഇതുപോലും എൻെറ വാർഡിന[...] നിൻെറ വാർഡിനുംവേണ്ടി വഴിമാറി സഞ്ച[...] ക്കേണ്ടി വരുന്നു.

**വേണ്ടത്ര വിഭവശേഷിയും അസംസ്കൃത പദാർത്ഥങ്ങളും മനുഷ്യശേഷിയും നമുക്കുണ്ടായിട്ടും ഇതൊക്കെ പൂർണ്ണമായി ഉപയോഗപ്പെടുത്താതെ പോയതിന് രാഷ്ട്രീയത്തിനു വലിയ പങ്കുണ്ടെന്ന് മുസ്ലീം ലീഗ് നേതാവ് എം.കെ. മുനീർ അഭിപ്രായപ്പെടുന്നു.**

നാം കോസ്മോപൊളിററൻ ആക്[...] ഉണ്ടാക്കുന്നതിനുവേണ്ടി ശ്രമിക്കുന്നു[...] ല്ലോ?—ആ നിലയിലേക്ക് നമ്മുടെ സിററിക[...] നാം ഉയർത്തിയിട്ടുണ്ടോ എന്നു ചിന്തിക്കുന്നി[...] രാഷ്ട്രീയത്തിനതീതമായ ഒരു വികസ[...] സംസ്കാരം രൂപപ്പെടുത്തിയെടുക്കുമ്പോ[...] എല്ലാ സിസ്ററവും ഇതിനുള്ളിൽ വരണ[...] സമസ്തമേഖലകളിലും വ്യാപിക്കുന്നത[...] യിരിക്കണം ഈ കോ-ഓർഡിനേഷ[...]

കൊണ്ടുപോകാൻ രാഷ്ട്രീയ ചിന്തയില്ലാതെ എല്ലാവരും സഹകരിക്കുന്നുണ്ട്. വിമാനത്താവളങ്ങൾ രാജ്യത്തിൻെറ വികസനത്തിന് അത്യാവശ്യമാണ്. നമുക്കിപ്പോൾ തിരുവനന്തപുരത്തുള്ളത് അന്തർദ്ദേശീയ വിമാനത്താവളമാണ്. കൊച്ചിയിൽ വരാൻപോകുന്നതും അങ്ങനെതന്നെയുള്ളതാണ്. വിമാനത്താവളമാണ് നമുക്ക് ഏററവും കൂടുതൽ വികസനം അല്ലെങ്കിൽ വരുമാന സാദ്ധ്യതയുള്ള 'ആഗ്രോ ബേസ്ഡ് വ്യവസായങ്ങൾ' വളരാൻ സഹായിക്കുന്നത്. കാർഷിക മേഖലയിലെ ഉല്പാദനം വർദ്ധിപ്പിച്ച് നമുക്ക് ധാരാളം ഉല്പന്നങ്ങൾ കയററി അയയ്ക്കാൻ സാധിക്കും. ഇപ്പോൾ കൊച്ചുകേരളത്തിൽ മൂന്ന് എയർപോർട്ടുകളില്ലേ എന്ന് ചോദിക്കും. പക്ഷേ വിദേശരാജ്യങ്ങളെ ശ്രദ്ധിക്കൂ. ഗൾഫ് രാജ്യങ്ങളെടുത്താൽ അന്തർദ്ദേശീയ വിമാനത്താവളങ്ങൾ വളരെയടുത്താണ് സ്ഥിതി ചെയ്യുന്നത്. വാഷിംഗ്ടണിൽത്തന്നെ രണ്ട് എയർപോർട്ടുകളുണ്ട്, മൂന്നാമതൊന്ന് വരാൻ പോകുന്നു. അതുമായി നോക്കുമ്പോൾ നമുക്ക് ബോംബെയിലൊക്കെ നാല് എയർപോർട്ടു വരാം, ടൗണിൽ മാത്രം. അപ്പോൾ എയർപോർട്ടുകൾ കൂടിയതുകൊണ്ട് പ്രശ്നമില്ല. നമ്മൾ യാത്രക്കാരെ മാത്രമല്ലല്ലോ ഉദ്ദേശിക്കുന്നത്. നമ്മുടെ വികസനപരമായ പ്രവർത്തനങ്ങൾക്കുള്ള മുഖ്യമായ ഒരു മാർഗ്ഗമായി ഇതു മാറും. പണ്ട് കപ്പൽവഴിയൊക്കെ കൂടുതൽ സാധനങ്ങൾ അയച്ചുകൊണ്ടിരുന്ന സ്ഥാനത്ത് ഇന്നിപ്പോൾ വിമാനം വഴിയൊക്കെ സാധനങ്ങൾ അയയ്ക്കാൻ സാധിക്കുന്ന സാഹചര്യമുണ്ട്. കപ്പൽ ഗതാഗതം പൂർണ്ണമായി വേണ്ടെന്നല്ല പറയുന്നത്. വ്യത്യാസ[...] ണ്ടെങ്കിൽപ്പോലും ബഹുമുഖ വികസന പ[...] പാടികൾക്ക് സഹായകമാകും എയർപോർ[...] കൾ.

കേരളത്തിൽ വികസനം തെക്കോട്ടുമാത്ര[...] ഒതുങ്ങിനില്ക്കുന്നു, വടക്കോട്ട് ആരും തി[...] ഞ്ഞുനോക്കുന്നില്ലെന്നായിരുന്നല്ലോ മലബ[...] കാരുടെ പരാതി. ഇപ്പോഴതിന് മാറ[...] വന്നിട്ടുണ്ട്. വടക്കുമായി നോക്കിയാൽ ഇ[...] യും വികസനം ആവശ്യമായ മേഖലയാണ[...] ഭാരതപ്പുഴയ്ക്കു വടക്കോട്ട് വികസനം ഇ[...] ടത്തെപ്പോലെ ഉണ്ടായിട്ടില്ല. ഇതെല്ലാം [...] ഷ്ട്രീയ പരിഗണനയ്ക്കതീതമായാൽ ത്വര[...] ഗതിയിൽ സാധിക്കും. അതുകൊണ്ട് ശ്രീ.[...] ആർ.നാരായണൻെറ അഭിപ്രായത്തോട് [...] ണ്ണമായി യോജിക്കുന്നു. അവസാന[...]

## ഇ.വി. ശ്രീധരൻ

# ഒരു നാടകം ഒളിവിൽ

**എസ്.രമേശൻ നായർ എഴുതിയ 'ശതാഭിഷേകം' എന്ന റേഡിയോനാടകം ആരുടെയെല്ലാമോ ഉറക്കം കെടുത്തുന്നു. ആ നാടകത്തിനു നേരെ മസിലുകൾ നീളുന്നു. ഈ അസഹിഷ്ണുതയുടെ അർത്ഥമെന്ത്, കലാകാരന്റെ സ്ഥാനമെവിടെ?**



അസഹിഷ്ണുത എല്ലാ വികാരങ്ങളേയും അടക്കിഭരിക്കുന്ന ഒരു കാലമാണിത്. വിമർശനം സഹിക്കാൻ കഴിയാത്തവരായി നാം മാറിപ്പോയിരിക്കുന്നു. ഒരാൾക്ക് അയാളെ പൂർണ്ണമായും മനസ്സിലാക്കാൻ കഴിയുന്നത് അയാളുടെ വിമർശകനിലൂടെയാണെന്ന സത്യത്തിൽനിന്ന് നാം ബഹുദൂരം അകന്നുപോയി. മനുഷ്യമനസ്സ് കൈവരിച്ചുകൊണ്ടിരിക്കുന്ന ഈ അവസ്ഥ പലപ്പോഴും കലാസൃഷ്ടികളുടെനേരേ ആക്രമണോത്സുകതയോടെ നീളുന്നത് നാം കാണുന്നു. പഴയ കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിൽ ഇതൊരു 'നീതി'യായിരുന്നു. കമ്മ്യൂണിസം ആ നീതി വെട്ടിമാറ്റി. ഈ നീതി ഇപ്പോൾ മതങ്ങളാണ് സ്വന്തമാക്കിയിരിക്കുന്നത്. മതങ്ങളുടെ ഈ നീതി രാഷ്ട്രീയക്കാരും ചിലപ്പോഴൊക്കെ എടുത്തു കളിക്കാറുണ്ട്. ഒരു റേഡിയോ നാടകത്തിനുനേരേ അങ്ങനെയൊരു കളി ഈ കേരളത്തിൽ നടന്നുകൊണ്ടിരിക്കുകയാണ്.

റേഡിയോയിൽ പ്രക്ഷേപണം ചെയ്ത 'ശതാഭിഷേകം' എന്ന കാവ്യനാടകം ശക്തവും സുന്ദരവുമായ ഒരു ആക്ഷേപഹാസ്യംകൂടിയാണ്. സകല കാലങ്ങൾക്കും പ്രസക്തമായ ഒരു പ്രമേയമാണ് ഈ കാവ്യനാടകത്തിന്റേത്. ആ നാടകത്തെ ചുറ്റിപ്പറ്റി, ആ നാടകം അതിന്റെ ജനനംകൊണ്ടാഗ്രഹിക്കാത്ത നിരവധി പ്രശ്നങ്ങൾ ഉണ്ടാവുകയും, ആ നാടകം മുന്നോട്ടുവച്ച മനുഷ്യപ്രശ്നങ്ങൾ ഇല്ലാതാവുകയും ചെയ്തിരിക്കുന്നു.

നാടകത്തിന്റെ പേരിൽ ധർണയും തല്ലുമൊക്കെയുണ്ടായി. ഇപ്പോൾ നാടകം ഒന്നു കേൾക്കണമെന്ന് ആളുകൾക്കൊക്കെ വല്ലാത്തൊരാഗ്രഹം. പക്ഷേ, നാടകം കേൾക്കാൻ കിട്ടാനില്ല. നാടകം പേടിച്ചുപോയി. നാടകം ഇപ്പോൾ ഒളിവിലാണ്. തികഞ്ഞ സാത്വികനായ രമേശൻനായർ എന്ന മലയാളത്തിലെ നല്ല കവി എഴുതിയ 'ശതാഭിഷേകം' റേഡിയോ നാടകം എന്തിനാണിങ്ങനെ പേടിച്ചൊളിവിലായത്? ആരൊക്കെയോ ആ നാടകത്തെ എന്തിനാണിങ്ങനെ പേടിപ്പിക്കുന്നത്? നാടകം നാടകത്തിന്റെ അവസ്ഥവിട്ട് മുന്നോട്ടു കൊണ്ടുവന്ന സത്യമെന്താണ്?

കിട്ടുമ്മാൻ (കിട്ടുമ്മാവൻ) എന്ന തറവാട്ടു കാരണവരാണ് ഈ നാടകത്തിലെ കേന്ദ്ര കഥാപാത്രം. കിട്ടുമ്മാൻ ഭ്രാന്താലയത്തിൽ നിന്നു ചികിത്സ പൂർത്തിയാക്കാതെ തറവാട്ടുഭരണം കൈയാളാൻവേണ്ടി പുറത്തു വരുന്നതോടുകൂടിയാണ് നാടകം ആരംഭിക്കുന്നത്. മന്ദബുദ്ധിയായ കിങ്ങിണിക്കുട്ടനാണ് മറ്റൊരു കഥാപാത്രം. കിങ്ങിണിക്കുട്ടൻ കിട്ടുമ്മാന്റെ ഭാര്യ ഭരണാക്ഷിയമ്മയുടെ അനുജത്തിയുടെ മകനാണ്. തറവാട് കിങ്ങിണിക്കുട്ടന്റെ കൈയിലേല്പിക്കാനുള്ള കിട്ടുമ്മാന്റെയും ഭരണാക്ഷിയമ്മയുടേയും ശ്രമങ്ങളെ അനുകൂലിച്ചുകൊണ്ടും എതിർത്തുകൊണ്ടും രണ്ടു സംഘങ്ങളായിത്തിരിഞ്ഞ് അനന്തരവന്മാർ ബഹളം വയ്ക്കുന്നു. ''കിട്ടുമ്മാൻ ഭരണം വിടണം, ദുഷ്ടമ്മാൻ ഭരണം വിടണം'' എന്നു പറഞ്ഞു ബഹളംകൂട്ടിയ അനന്തരവന്മാരെ സദ്യകൊടുത്തും ചർച്ചയ്ക്കു വിളിച്ചും മയക്കിയെടുക്കാൻ ശ്രമിക്കുന്നു കിട്ടുമ്മാൻ. ഓരോ ചർച്ചയും സദ്യയും കഴിയുമ്പോൾ അനന്തരവന്മാർ കുറച്ചുനാളത്തേക്കു ശാന്തരാവും. ഇവർ തീറ്റിപ്പണ്ടാരങ്ങളും അലസന്മാരുമാണ്. ഇതിനിടയിൽ തറവാടു ഭരിക്കാൻ മന്ദബുദ്ധിയായ കിങ്ങിണിക്കുട്ടൻ മുന്നോട്ടു വരുന്നു. കിട്ടുമ്മാന്റെയും ഭരണാക്ഷിയമ്മയുടേയും അനുഗ്രഹാശിസ്സുകളോടെ കിങ്ങിണിക്കുട്ടൻ ഭരണം തുടങ്ങി. അനന്തരവന്മാർ ബഹളം തുടങ്ങുന്നു. മൃതദേഹംപോലുള്ള കാര്യസ്ഥൻ മൃതദേഹം പിള്ളയും ബകൻ, ഹിഡുംബൻ, ദുരന്തൻ എന്നിങ്ങനെയുള്ള തടിമാടന്മാരുടെ ഒരു സംഘവും ചേർന്നുള്ള ഭരണം തറവാട് മുടിക്കുകയും അവസാനം തറവാടു വിറ്റ് കിട്ടുമ്മാൻ ഭരണാക്ഷിയമ്മയുടെ വീട്ടിലേക്കു കടന്നുകളയുകയും ചെയ്യുന്നു. തറവാടു വാങ്ങിയവർ തറവാടു ഭരിക്കാൻ കാത്തിരുന്ന അനന്തരവന്മാർക്ക് പറമ്പു കിളയ്ക്കാനായി തൂമ്പയെടുത്തു കൊടുക്കുന്നു. അവരെ മണ്ണിലിറക്കുന്നു. അവർ മണ്ണുകിളച്ചു ചെല്ലുമ്പോൾ, മണ്ണിനടിയിൽ ഒരു ചെമ്പുക്കുടം. ആ ചെമ്പുക്കുടത്തിലെ ചെമ്പോലയിൽ ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട്: 'നൂറ്റാണ്ടുകൾക്കു ശേഷം ഖനനം ചെയ്ത് ഇതു കണ്ടെത്തുന്ന ഗവേഷകാ, അഷ്ടമംഗല്യത്തറവാടിന്റെ ചരിത്രം തറവാടു സ്ഥാപകനും ദൈവീക



എസ്. രമേശൻ നായർ



പുരുഷനുമായ കിട്ടുമ്മാനിൽത്തുടങ്ങി കിട്ടുമ്മാനിലൂടെ കിട്ടുമ്മാനിൽ അവസാനിക്കുന്നു.''

പല ദിശകളിലേക്കും, ഒരുപക്ഷേ, ഇന്ത്യയുടെ സമീപ ഭൂതകാല ചരിത്രത്തിലേക്കുമൊക്കെ നീളുന്ന അതിശക്തമായ ആക്ഷേപഹാസ്യം ഉൾക്കൊള്ളുന്നു ഈ നാടകം. ഇത്തരമൊരു നാടകം സർക്കാരിന്റെ പ്രചരണയന്ത്രവും ഇക്കിളിമാദ്ധ്യമവുമായിത്തീർന്ന എ.ഐ.ആറിനു പരിചയമുള്ള ഒന്നല്ല. അങ്ങനെയുള്ള ഒരു മാദ്ധ്യമത്തിലൂടെ പുറത്തുവന്നതുകൊണ്ടുകൂടിയാണ് ഈ അസാധാരണമായ കലാസൃഷ്ടി ഇത്രയേറെ വിവാദങ്ങൾക്കിരയായത്. ഈ കാവ്യനാടകം ആരെയെങ്കിലും, എവിടെയെങ്കിലും തൊടുന്നു എന്ന് ആർക്കെങ്കിലും തോന്നുന്നുണ്ടെങ്കിൽ അത് കലാസൃഷ്ടിയുടെ ജന്മാവകാശമാണെന്നേ പറയാനുള്ളൂ. ഈ നാടകം അതിന്റെ ആരാധകരും ശത്രുക്കളും വേണ്ടതുപോലെയല്ല മനസ്സിലാക്കിയത്. നാടകരചയിതാവ് രമേശൻ നായർതന്നെ അക്കാര്യം സൂചിപ്പിക്കുന്നു. ''ഞാനുദ്ദേശിക്കാത്ത തലങ്ങളിലേക്ക് ആവശ്യത്തിലധികം വലിച്ചിഴയ്ക്കപ്പെട്ടു 'ശതാഭിഷേകം' എന്നത് എന്റെ മനസ്സ് ഒരു അസുഖമായിട്ടാണ് എടുക്കുന്നത്. ഈ നാടകത്തിന്റെ പൂർണ്ണമായ സന്ദേശം ജനങ്ങളുടെ മനസ്സിലേക്ക് എത്തുകയുണ്ടായില്ല. ജനങ്ങൾ അവരുടെ മറ്റെന്തൊക്കെയോ താത്പര്യങ്ങൾക്കുവേണ്ടി ഈ നാടകത്തെ ഉപയോഗിച്ചു. നാടകം പൂർണ്ണമായി കേൾക്കാത്തവരാണ് അതിനെ വിലയിരുത്തിയത്. ഇതൊരു ആക്ഷേപഹാസ്യമാണ്. ഒരു കലാസൃഷ്ടിയെന്ന നിലയിൽ ഇതിനെ കാണണം. കോമഡിയുടെ സ്പിരിറ്റ് ഉൾക്കൊള്ളാൻ കഴിയണം. നാടകത്തെക്കുറിച്ച് വിവാദങ്ങൾ ഉണ്ടായതോടുകൂടി നാടകം അന്യപ്പെട്ടു നില്ക്കുകയാണ്.''

ആരെയെങ്കിലും മനസ്സിൽവച്ചുകൊണ്ടാണോ 'ശതാഭിഷേകം' എഴുതിയത്?

''ഈ നാടകത്തിൽ ഞാൻ പ്രത്യേകമായി ആരെയും ഉദ്ദേശിച്ചിട്ടില്ല. എന്നാൽ ആരും വിമർശനത്തിന് അതീതരുമല്ല. എന്റേത് കലയുടേയും കവിതയുടേയും പാരമ്പര്യമാണ്. ആ പഴയ ചാക്യാർക്കുള്ള സ്വാതന്ത്ര്യം എനിക്കില്ലേ? തീയും പുകയും കാണുമ്പോൾ അതൊരു പനിനീർമഴയാണെന്നു പറയാനുള്ള ആന്ധ്യം എന്നെ ബാധിച്ചിട്ടില്ല. ഈ രാജ്യത്തെ യുവത നിസ്സംഗമായും നിർജ്ജീവമായും നില്ക്കാതെ മണ്ണിൽ അദ്ധ്വാനിച്ച്, നഷ്ടപ്പെട്ട തറവാടു വീണ്ടെടുക്കുക എന്ന സന്ദേശത്തിലാണ് നാടകം അവസാനിക്കുന്നത്. ഇതാർക്കെങ്കിലും എതിരാണോ? അജ്ഞതകൊണ്ട് ദുരുപയോഗപ്പെടുന്ന അധികാരത്തിനെതിരേയുള്ള സ്വരം ഈ നാടകത്തിന്റെ ആത്മാവ് ഉൾക്കൊള്ളുന്നുണ്ട്. ചരിത്രത്തിലുടനീളം ഉള്ളതല്ലേ ഇത്?''

കിട്ടുമ്മാൻ എങ്ങനെയാണ് മനസ്സിലേക്കു കയറിവന്നത്?

> ''ഈ നാടകത്തിൽ പ്രത്യേകമായി ആരേയും ഉദ്ദേശിച്ചിട്ടില്ല. എന്നാൽ ആരും വിമർശനത്തിന് അതീതരുമല്ല. എന്റേത് കവിതയുടെയും കലയുടെയും പാരമ്പര്യമാണ്. ആ പഴയ ചാക്യാർക്കുള്ള സ്വാതന്ത്ര്യം എനിക്കില്ലേ?''
>
> എസ്. രമേശൻനായർ.

കിട്ടുമ്മാൻ എന്റെ സ്വന്തം തറവാട്ടിൽ നിന്നാണ് എന്റെ മനസ്സിലേക്കു കയറിവന്നത്. ഇത് എന്റെ തറവാട്ടിലെ ഒരു കാരണവരുടെ കഥയാണ്. 150 വർഷം മുമ്പു ജീവിച്ച നിത്യകോടിമൂപ്പീന്ന് എന്ന കൃഷ്ണപിള്ളയാണ് 'ശതാഭിഷേകം' നാടകത്തിൽ കിട്ടുമ്മാനായത്. എന്റെ അച്ഛൻ കിട്ടുമ്മാന്റെ കഥ പലകാലത്തായി എനിക്കു പറഞ്ഞുതന്നിട്ടുണ്ട്. കിട്ടുമ്മാന് സന്തതികളില്ലായിരുന്നു. നിത്യകോടിമൂപ്പീന്ന് ഈ നാടകത്തിലെ കിട്ടുമ്മാന്റെ എല്ലാ പ്രകൃതങ്ങളുമുള്ള ആളായിരുന്നു.

ഈ കാരണവരെ കുടുംബത്തിലെ അംഗങ്ങളെല്ലാം വെറുത്തു. കാരണവസ്ഥാനം അനുസ്യൂതമായ ഒരു ശാപമാണ്. ഈ വിശ്വാസം, സത്യം എന്റെ അബോധമനസ്സിൽ അടിഞ്ഞുകിടക്കുകയായിരുന്നു. ഒരു നിമിത്തമുണ്ടായപ്പോൾ അബോധമനസ്സിൽനിന്നു കിട്ടുമ്മാൻ പുറത്തേക്കു വന്നു. ഈ കിട്ടുമ്മാനെക്കുറിച്ച് ഒരു നാടകമെഴുതാൻ ഞാൻ എട്ടുകൊല്ലംമുമ്പു തീരുമാനിച്ചതാണ്. അപ്പോഴൊന്നും പറ്റിയില്ല. ഇക്കഴിഞ്ഞ ആകാശവാണി നാടകോത്സവത്തിന് പല പ്രമുഖരിൽനിന്നും നാടകങ്ങൾ ക്ഷണിച്ചിട്ടുണ്ടായിരുന്നു. ചിലരൊന്നും എഴുതിയില്ല. ഈ ഒരവസ്ഥയിൽ ഞാനൊരു നാടകമങ്ങെഴുതി. അതാണ് ഈ 'ശതാഭിഷേകം'. നാടകം ആരുടെയെക്കെയോ മുന്നിലൂടെ അലയുന്നു. പക്ഷേ, എന്റെ നാടകത്തിന്റെ യഥാർത്ഥ ആത്മാവല്ല അലയുന്നത്.''

ഈ നാടകത്തെക്കുറിച്ച് രമേശൻനായർക്ക് ഇനിയെന്തെങ്കിലും പറയാനുണ്ടോ?

''ഇല്ല. എനിക്ക് എന്നെപ്പറ്റിയാണു പറയാനുള്ളത്. ഞാൻ എല്ലാ ബഹളങ്ങളിൽനിന്നും ഒഴിഞ്ഞുമാറി കവിതയുടെ മാത്രം ഉപാസകനായി ജീവിക്കുന്ന ഒരു സാധു മനുഷ്യനാണ്. ഞാൻ പണത്തേയോ പ്രതാപത്തേയോ പദവിയേയോ പ്രശസ്തിയേയോ സ്നേഹിക്കുന്ന ഒരാളല്ല. കഴിഞ്ഞ ഏഴുകൊല്ലമായി 'തിരുക്കുറളി'ന്റെ പരിഭാഷ മാറ്റിമാറ്റി എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. 'തിരുക്കുറൾ' പരിഭാഷയ്ക്കായി തൊട്ടതുമുതൽ മത്സ്യമാംസങ്ങളൊഴിവാക്കുകപോലുമുണ്ടായി. ഇവിടെ ഞാൻ ആശ്വാസവും സംതൃപ്തിയും കണ്ടെത്തുന്നു. 'തിരുക്കുറൾ' എനിക്കു മഹാവേദമാണ്. ഈ മഹാവേദത്തിൽ മുങ്ങിനില്ക്കുന്ന മനസ്സുകൊണ്ടുതന്നെയാണ് ഞാൻ 'ശതാഭിഷേകം' നാടകമെഴുതിയത്.''

'ശതാഭിഷേകം' എന്ന ഈ റേഡിയോ നാടകം ഒരു നല്ല കലാസൃഷ്ടിയാണ്. അത് തെരുവിലേക്കു വലിച്ചിഴയ്ക്കപ്പെടേണ്ട ഒരു രചനയല്ല. അതിനെ വിലയിരുത്തേണ്ടത് കലയെക്കുറിച്ചാലോചിക്കുന്നവരും കലാഹൃദയമുള്ളവരുമാണ്. ഇത്തരം രചനകൾ കൊടികളുടെ ബലം മാത്രമുള്ളവർ തെരുവിൽ വച്ച് വിലയിരുത്തിയാൽ അപകടങ്ങളുണ്ടാവും; മാത്രവുമല്ല അതിന്റെ ലക്ഷ്യം പൂർത്തീകരിക്കപ്പെടുകയുമില്ല.



രമേശൻനായരുടെ ആത്മസന്തതികൾ



പി. സുജാതൻ

# രാജൻ സ്മരണയോടു തീരാപ്പക

*കക്കയം ക്യാമ്പിൽവച്ച് പൊലീസ് ഉരുട്ടിക്കൊന്ന രാജനോട് ആരോ ഇന്നും പകവച്ചുപുലർത്തുന്നുണ്ട്. എറണാകുളം ജനറൽ ആശുപത്രി വളപ്പിൽ രാജൻെറ പിതാവ് പ്രൊഫ: ഈച്ചരവാരിയർ നിർമ്മിച്ചുകൊടുത്ത 'പി.രാജൻ സ്മാരക ക്രിട്ടിക്കൽ കെയർ വാർഡ്' പൊളിച്ചുനീക്കി രാജനോട് പകവീട്ടാൻ ശ്രമിക്കുകയാണ്. രാജൻ സ്മരണ തുടച്ചുനീക്കുകയാണ് ഇവരുടെ ലക്ഷ്യം.*



*പി. രാജൻ*



അടിയന്തരാവസ്ഥയിൽ കക്കയം ക്യാമ്പിൽവച്ചു പൊലീസ് ഉരുട്ടിക്കൊന്ന പി. രാജൻെറ പ്രേതബാധ കരുണാകരനിൽനിന്ന് ഇനിയും വിട്ടുപോയിട്ടില്ല. കോഴിക്കോട് ആർ.ഇ.സിയിൽനിന്ന് രാജനെ റാഞ്ചിയ ഉരുട്ടൽവീരന്മാർക്കു വെല്ലുവിളിയായി എറണാകുളത്തുയർന്ന രാജൻ സ്മാരകം തകർക്കാൻ ഗൂഢനീക്കങ്ങൾ നടക്കുന്നു. മുഖ്യമന്ത്രി കരുണാകരൻ ആരോഗ്യവകുപ്പിൻെറ ചുമതലയേററതിനു പിന്നാലെയാണ് ഈ സംഭവമെന്നതു യാദൃച്ഛികമല്ല.

എറണാകുളം ജനറൽ ആശുപത്രി വളപ്പിൽ രാജൻെറ പിതാവ് പ്രൊഫ: ഈച്ചരവാര്യർ നാലുലക്ഷം രൂപ ചെലവഴിച്ച് സർക്കാർ അനുമതിയോടെ നിർമ്മിച്ച "പി. രാജൻ സ്മാരക ക്രിട്ടിക്കൽ കെയർ വാർഡ്" ഉദ്ഘാടനനാളുകൾ കാത്തിരിക്കുകയായിരുന്നു. 12 രോഗികളെ കിടത്തി ചികിത്സിക്കാനും അത്യാഹിത രോഗങ്ങളുമായി വരുന്നവർക്ക് അടിയന്തര ചികിത്സ കിട്ടാനും ലക്ഷ്യംവച്ചു നിർമ്മിച്ച ഈ വാർഡ് ഏകമകൻ നഷ്ടപ്പെട്ട ഒരു വൃദ്ധപിതാവിൻെറ ത്യാഗത്തിൻെറ പ്രതീകമാണ്. രാജൻെറ തിരോധാനത്തിനു പിന്നാലേ കോടതികൾ കയറിയിറങ്ങിയ ഈച്ചരവാര്യർക്ക് കോഴിക്കോട് സബ് കോടതിവിധിപ്രകാരം 6,36,000 രൂപ നഷ്ടപരിഹാരമായി ലഭിച്ചു. ഈ തുകയിൽനിന്നാണ് നാലുലക്ഷം രൂപ മുടക്കി അദ്ദേഹം ആതുരസേവനത്തിനു സന്നദ്ധനായത്. ആരോഗ്യ വകുപ്പു ഡയറക്ടറും ജില്ലാ മെഡിക്കൽ ഓഫീസറും ശുപാർശ ചെയ്ത പ്രകാരം സംസ്ഥാന സർക്കാർ 1990 സെപ്തംബർ 15-ന് പി. രാജൻ സ്മാരക ക്രിട്ടിക്കൽ കെയർ വാർഡ് പണിയാൻ ഈച്ചരവാര്യർക്ക് അനുവാദം നല്കി. വളരെ സാവധാനമാണ് വാർഡിൻെറ നിർമ്മാണ ജോലികൾ നീങ്ങിയത്. തത്കാലം ഒരുനിലയുള്ള കെട്ടിടമാണ് ഉദ്ദേശിക്കുന്നതെങ്കിലും ഭാവിവികസനം കണക്കിലെടുത്ത് കെട്ടിടത്തിൻെറ അടിസ്ഥാനം ബലപ്പെടുത്തണമെന്ന ആവശ്യം ആശുപത്രി വികസന സമിതി ഉന്നയിച്ചപ്പോൾ ഈച്ചരവാര്യർ ഉദ്ദേശിച്ചതിലധികം രൂപ ചെലവഴിക്കേണ്ടി വന്നു. രാജൻ സ്മാരക വാർഡിൻെറ പണി പൂർത്തിയായിട്ടു മാസങ്ങളായി. ഉദ്ഘാടനം എന്തുകൊണ്ടോ അനിശ്ചിതമായി നീണ്ടുപോയി. ക്രിട്ടിക്കൽ കെയർ യൂണിററായി



*എറണാകുളം ജനറൽ ആശുപത്രി വളപ്പിൽ നിർമ്മിച്ചിട്ടുള്ള രാജൻ സ്മാരക ക്രിട്ടിക്കൽ വാർഡ്.*

രാജൻ വാർഡ് പ്രവർത്തിക്കുന്നതിന് ഇതിനിടെ അധികൃതർ ചില തടസ്സങ്ങൾ ഉന്നയിച്ചു. ആശുപത്രി കോമ്പൗണ്ടിന്റെ ഓരത്തുള്ള രാജൻ സ്മാരക വാർഡിലേക്കു വീൽച്ചെയർ കൊണ്ടുപോകാനും സ്ട്രച്ചർ നീക്കാനും മേൽക്കൂരയുള്ള വരാന്ത പണിയണം. പുതിയ വാർഡിൽ ജോലിനോക്കേണ്ട ജീവനക്കാരെ നിയമിക്കണം. ഇതെല്ലാം സർക്കാരാണു ചെയ്യേണ്ടത്. അതുവരെ ഉദ്ഘാടനവും പ്രവർത്തനവും വൈകുമെന്ന ധാരണയിൽ രാജൻ സ്മാരക വാർഡ് നിശ്ചലമായിക്കിടന്നു.

അതിനിടെ ഭരണമുന്നണിയിലെ രാഷ്ട്രീയക്കാററിൽ അപ്രതീക്ഷിതമായി കരുണാകരന് ഒരു കനി വീണുകിട്ടി. എൻ.ഡി.പിയിലെ രാമചന്ദ്രൻനായർ രാജിവച്ച ആരോഗ്യവകുപ്പ് കരുണാകരന്റെ കൈയിൽ വന്നു. സംസ്ഥാനത്തെ മൂന്നു നഗരസഭകളുടേയും ഭരണം അതതു ജില്ലാ കളക്ടർമാർക്കു നേരത്തേതന്നെ കരുണാകരൻ കൈമാറിയിരുന്നു. നഗരസഭയുടെ ഭരണം ലഭിക്കുക എന്നത് ജില്ലാ കളക്ടർമാർക്ക് ഭാഗ്യക്കുറിയുടെ ഒന്നാം സമ്മാനം ലഭിക്കുന്നതുപോലാണ്. അധികാരദാഹം തീർക്കാൻ വിപുലമായൊരു മരുപ്പച്ചകൂടി കൈവരുന്നു. നിർബാധം ചെലവിടാൻ ശതകോടികളുടെ ഫണ്ട്. എറണാകുളം കളക്ടർക്കും ലഭിച്ചു സൗഭാഗ്യലക്ഷണംപോലെ കൊച്ചി കോർപ്പറേഷന്റെ ഭരണം. രാജൻ സ്മാരക വാർഡിന്റെ നിലനില്പിൽ അസ്വസ്ഥതയുള്ളവർക്ക് നല്ലകാലം പിറന്നു.

രാജന്റെ തിരോധാനത്തെപ്പററി ഹൈക്കോടതിയിൽ കള്ള സത്യവാങ്മൂലം നല്കിയതിന്റെ പേരിൽ ആദ്യമായി കരഗതമായ മുഖ്യമന്ത്രിസ്ഥാനം ഒരുമാസം തികയുംമുമ്പേ കൈവിട്ടുപോയ പൊള്ളുന്ന ഒരു പരമാർത്ഥം കരുണാകരന്റെ രാഷ്ട്രീയജീവിതത്തിലുണ്ട്. അദ്ദേഹത്തിന്റെ കൈകൊണ്ട് രാജൻ സ്മാരകം ഉദ്ഘാടനം ചെയ്യേണ്ടിവരുന്നത് സഹിക്കാവുന്ന കാര്യമാണോ?

കരുണാകരന് ഏറെ വാത്സല്യമുള്ള എറണാകുളം കളക്ടർ തോമസ് മാത്യു മുഖ്യമന്ത്രിയുടെ മനസ്സു വായിക്കാൻ മിടുക്കനാണ്. തോമസ് മാത്യു മേയറായി വാഴുന്ന കൊച്ചി കോർപ്പറേഷൻ പ്രത്യക്ഷത്തിൽ നിർദ്ദോഷമായ ഒരു തീരുമാനമെടുത്തു. കോർപ്പറേഷൻ ഓഫീസിനുമുന്നിലുള്ള റോഡിൽ ''ബസ്ബേ'' നിർമ്മിക്കണം. ജനറൽ ആശുപത്രി വളപ്പിനുള്ളിലേക്ക് ഏഴര മീററർ കയറി ''ബസ്ബേ'' പണിയാനുള്ള രൂപരേഖയുംതയ്യാറാക്കി. നിശ്ചിത ബസ്ബേ നിർമ്മിക്കണമെങ്കിൽരാജൻ സ്മാരക വാർഡ് പൊളിച്ചുമാറേറണ്ടിവരും. മനസ്സിന്റെ അലോസരത്തിനു പററിയ മരുന്നു ലഭിച്ച ആശ്വാസത്തോടെ കൊച്ചി കോർപ്പറേഷന്റെ ബസ്ബേ നിർമ്മാണപദ്ധതിക്കു സമ്മതം നല്കാൻ ആരോഗ്യവകുപ്പിനെ മുഖ്യമന്ത്രി ചട്ടംകെട്ടി. അങ്ങനെ ഉദ്ഘാടനം കാത്തുകിടന്ന രാജൻ സ്മാരകം പൊളിച്ചുമാററപ്പെടുമെന്നു തീർച്ചയായി. എൻജിനീയറാകാൻ അഭിലഷിച്ച ഗായകനായ പി. രാജന്റെ വിധി സ്മാരകത്തിനും വരുമെന്ന സ്ഥിതിയിൽ അടുത്തിടെ കേരള ഹൈക്കോടതി ഇടപെട്ടു. രാജൻ കേസിൽ എന്നും നീതിപീഠത്തിനു നിർണ്ണായകമായ ദൗത്യമുണ്ടായിട്ടുണ്ടല്ലോ.

രാജന്റെ സഹോദരി പി. ചാന്ദിനി ഹൈക്കോടതിയിൽ സ്മാരക വാർഡ് പൊളിക്കുന്നതിനെതിരേ നല്കിയ ഹർജി പരിഗണിച്ച് സംസ്ഥാന സർക്കാർ, ആരോഗ്യ വകുപ്പു സെക്രട്ടറി, ഡി.എം.ഒ, ജില്ലാ കളക്ടർ എന്നിവർക്കു നോട്ടീസ് അയയ്ക്കാൻ ജസ്റ്റിസ് പി.കെ. ബാലസുബ്രഹ്മണ്യം ഉത്തരവായി. മുഖ്യമന്ത്രിയുടെ കുടുംബാംഗങ്ങളുമായി അടുത്ത ബന്ധമുള്ള ജില്ലാ കളക്ടർ വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ പൊതുപ്രശ്നമാക്കി മാറ്റാൻ ശ്രമിക്കുകയാണെന്ന്, സ്മാരകം പൊളിക്കാനുള്ള നീക്കത്തെ തടയണമെന്നഭ്യർത്ഥിച്ചുകൊണ്ട് ഹർജിക്കാരി ബോധിപ്പിച്ചു. ആശുപത്രി വികസനസമിതി ബസ്ബേ നിർമ്മാണത്തിന് എതിരാണ്. ബസ്ബേ നിർമ്മാണത്തെക്കാൾ പ്രധാനം സ്മാരകം പൊളിക്കലായാൽ എന്തുചെയ്യും?

രാജന്റെ മരണത്തെത്തുടർന്ന് നഷ്ടപരിഹാരമായി ലഭിച്ച തുകയിൽ പതിനായിരം രൂപവീതം രാജന്റെ പേരിൽ ക്യാഷ് അവാർഡ് നല്കാൻ ഒരു എൻഡോവ്മെന്റ് ഈച്ചരവാര്യർ ഏർപ്പെടുത്തി. സംസ്ഥാന സ്കൂൾ യുവജനോത്സവത്തിൽ ശാസ്ത്രീയ സംഗീതത്തിൽ ഒന്നാം സമ്മാനം ലഭിക്കുന്ന കുട്ടിക്കു നല്കാൻവേണ്ടി രണ്ടുവർഷംമുമ്പു തുക ചാരിററബിൾ എൻഡോവ്മെന്റ് ട്രസ്ററിനെ ഏല്പിച്ചെങ്കിലും ഇതുവരെ ആ അവാർഡ് നടപ്പാക്കിയിട്ടില്ല. ഈച്ചരവാര്യർ ഇതേപ്പററി വിദ്യാഭ്യാസമന്ത്രി, മുഖ്യമന്ത്രി, വിദ്യാഭ്യാസ ഡയറക്ടർ തുടങ്ങിയവർക്കു പരാതി നല്കിയിട്ടുണ്ട്. രാജൻ എന്ന പേരു കേൾക്കാൻപോലും ഇഷ്ടമില്ലാത്ത ഭരണാധികാരികൾ യുവ ഗായകപ്രതിഭയ്ക്കു കിട്ടേണ്ട ആ സമ്മാനത്തിനും തടസ്സം നില്ക്കുകയാണ്.









എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



തെററായ ഇംഗ്ലീഷ് പറയുന്നതിൽ വിദഗ്ദ്ധനായിട്ട് മുൻപൊരു പ്രിൻസിപ്പൽ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മകൾ പ്രസവിച്ചു എന്ന് ആരോ ചെന്നറിയിച്ചപ്പോൾ ശിശു പെണ്ണോ ആണോ എന്നറിയാൻവേണ്ടി 'Am I a grandmother or a grandfather' എന്ന് അദ്ദേഹം ചോദിച്ചുവെന്നാണ് ബഹുജനസംസാരം. കുഞ്ഞ് പെണ്ണ് എന്നു മനസ്സിലാക്കിയ അദ്ദേഹം വിദേശത്തു പഠിക്കാൻ പോയ മരുമകന് കമ്പിസന്ദേശമയച്ചത് ഇങ്ങനെ:- 'The boy is a girl.' (ശിശു പെണ്ണ് എന്നർത്ഥം) 'നിങ്ങൾ അന്ന് അമ്മയുടെ ഗർഭാശയത്തിൽപ്പോലുമില്ലായിരുന്നു' എന്ന അർത്ഥത്തിൽ ഒരുത്തന്റെ മുഖത്തുനോക്കി 'You were not even pregnant at that time' എന്ന് അദ്ദേഹം കാച്ചിക്കളഞ്ഞു. ഇതൊക്കെ കരുതിക്കൂട്ടി ഉണ്ടാക്കുന്ന കഥകളാണെന്ന് ചിലർ പറഞ്ഞേക്കും. അതു ശരിയാവാം. എന്നാൽ ഇതും ഇതിനപ്പുറവും പറയാൻ പോന്ന ആളാണ് അദ്ദേഹമെന്ന് എനിക്കു തോന്നിയിട്ടുണ്ട്. കാരണം അദ്ദേഹത്തിന്റെ അത്തരത്തിലുള്ള ഒരു പ്രയോഗം ഞാൻ എന്റെ കാതുകൾകൊണ്ടു കേട്ടു എന്നതുതന്നെ. വർഷാവസാനത്തിലെ ക്ലാസ് സോഷൽ. ഞങ്ങൾ പ്രിൻസിപ്പൽ വരാൻ കാത്തുനില്ക്കുകയായിരുന്നു. ഏറെ വൈകിയതിനുശേഷം അദ്ദേഹം എത്തി. ഞാനും കൂട്ടുകാരും നിന്നിടത്തു നോക്കാതെ പെൺകുട്ടികൾ ചുവരു ചാരിനിന്ന സ്ഥലത്തേക്കു നോക്കി നരസിംഹത്തിന്റെ വേഷമിട്ട വെച്ചൂർ രാമൻപിള്ള ചിരിക്കുന്നതുപോലെ ഒരു ചിരി ചിരിച്ച് പ്രിൻസിപ്പൽ മൊഴിയാടി:- 'Well I want to enjoy all of you.' (നിങ്ങളെയൊക്കെ ആഹ്ളാദിപ്പിക്കണമെന്നാണ് എനിക്കാഗ്രഹം എന്നാണ് അദ്ദേഹം കരുതിയത്) ഹാർഡിയുടെയും ന്യൂമാന്റെയും പുസ്തകങ്ങൾ പഠിക്കുന്നവരാണ് പെൺകുട്ടികളെങ്കിലും എല്ലാവർക്കും ഇംഗ്ലീഷ് അറിയണമെന്നില്ലല്ലോ. സായ്പിന്റെ ഭാഷ അറിയാവുന്ന രണ്ടോ മൂന്നോ പെൺകുട്ടികൾ വാപൊത്തി ചിരിച്ചു.

എന്റെ അഭിവന്ദ്യസുഹൃത്ത് ശ്രീ. പവനൻ പറഞ്ഞ ഒരുകാര്യം അദ്ദേഹത്തിന്റെ സദയാനുമതി പ്രതീക്ഷിച്ചുകൊണ്ട് എഴുതട്ടെ. മീററിങ് കഴിഞ്ഞു. അടുത്ത പരിപാടി നൃത്തം. സുന്ദരിപ്പെൺകുട്ടി വേണ്ട വേഷമൊക്കെ ധരിച്ച് വേദിയുടെ ഒരററത്ത് ഒതുങ്ങിനില്ക്കുകയായിരുന്നു. പ്രഭാഷകരിൽ ഒരാളായ പ്രശസ്തനായ സാഹിത്യകാരൻ ആ ദേശത്തെ ലഹരിക്കു വിധേയനായി, ആത്മവിസ്മൃതിയിലാണ്ട്, നില്ക്കുന്നത് പ്രതിമയാണെന്നു കരുതി നർത്തകിയുടെ അടുത്തേക്കു ചെന്നു. 'നന്നായിട്ടുണ്ടല്ലോ സ്കൾപ്ചർ' എന്നു പറഞ്ഞു പ്രതിമയുടെ നെഞ്ചിൽത്തന്നെ തൊട്ടുനോക്കി. അതോടെ സദസ്സിന്റെ ഒരുഭാഗം ഇടിഞ്ഞു മുന്നോട്ടു വന്നു. പ്രഭാഷകൻ ലഹരി മറന്നു നെട്ടോട്ടം ഓടി. ഓടിയില്ലായിരുന്നെങ്കിൽ അദ്ദേഹത്തിന്റെ തലമുടിയും എല്ലുകളും മാത്രമേ ശേഷിക്കുമായിരുന്നുള്ളു. ഇത് ലഹരി ജനിപ്പിച്ച ഭ്രമാത്മകത. ഒരു ഭ്രമവുമില്ലാതെ നമ്മളും ചിലപ്പോൾ ഇങ്ങനെയൊക്കെ പറഞ്ഞെന്നു വരും. കുറത്തിയുടെ വേഷമിട്ട് പുരുഷൻ തലയിൽ കുടംവച്ചു തുള്ളുമ്പോൾ The woman is a man എന്നു നമ്മൾ വിചാരിക്കാറില്ലേ? ദൗർഭാഗ്യംകൊണ്ടു ചില പുരുഷന്മാർക്കു സ്ത്രീകളുടെ ശരീരവടിവും ചില സ്ത്രീകൾക്കു പുരുഷന്മാരുടെ ആകൃതിവിശേഷവും വന്നുപോകും. ആ രീതിയുള്ള പുരുഷനെക്കണ്ടാൽ He is a woman എന്നും സ്ത്രീയെക്കണ്ടാൽ She is a man എന്നും നമ്മൾ പറയും. ഇങ്ങനെതന്നെ പറയാൻ നമ്മൾ നിർബ്ബദ്ധരാകുന്നു മലയാള സാഹിത്യകൃതികൾ കാണുമ്പോൾ. മലയാളത്തെ സ്ത്രീയായി കരുതൂ. അത്യന്താധുനികരുടെ മലയാള കവിതകളും ചെറുകഥകളും നോവലുകളും കണ്ടാൽ 'ഇവൾ സായ്പാണ്' എന്നു നമ്മൾ ഉദ്ഘോഷിച്ചുപോകും. നിരൂപണത്തെയും ഞാൻ ഒഴിച്ചുവിടുന്നില്ല. കേരളമങ്കയല്ല ഒരു നിരൂപണവും. സായ്പിന്റെ വേഷം ധരിച്ചുനില്ക്കുന്ന പെണ്ണത്രേ അവൾ. വള്ളത്തോളിന്റെ 'ഭാരതസ്ത്രീകൾ തൻ ഭാവശുദ്ധി' എന്ന കാവ്യം വിമർശിക്കേണ്ടിവന്നാൽ നവീന നിരൂപകൻ എഴുതുന്നത് ഇങ്ങനെയാവും:- 'വള്ളത്തോൾപ്പാസേജ് ഋജുതയാർന്ന നരേററീവാണെങ്കിലും ഭാഷയെ കൂടുതൽ

*അത്യന്താധുനികരുടെ മലയാള കവിതകളും ചെറുകഥകളും നോവലുകളും കണ്ടാൽ 'ഇവർ സായ്പാണ്' എന്ന് നമ്മൾ ഉദ്ഘോഷിച്ചുപോകും. നിരൂപണത്തെയും ഞാൻ ഒഴിച്ചുവിടുന്നില്ല. കേരളമങ്കയല്ല ഒരു നിരൂപണവും. സായ്പിന്റെ വേഷം ധരിച്ചുനില്ക്കുന്ന പെണ്ണത്രേ അവൾ.*

ഒബ്ജക്ററിവൈസ് ചെയ്യാൻ കവി ശ്രമിച്ചതു കൊണ്ട് അതിനു പ്രയോഗത്തിന്റെ മാനങ്ങൾ അല്ലെങ്കിൽ ഡൈമൻഷൻസ് ഇല്ലാതെയായിപ്പോയി.' സായ്പ്പേ, "ഭവാന്റെ പേരിൽ കാവിയുടുത്തി പരാന്നഭോജികളലറുന്നു."

## എല്ലിൻകൂട്

**പ**രാന്നഭോജികളെന്നത് വയലാർ രാമവർമ്മയുടെ പ്രയോഗമാണ്. എന്തിന് അദ്ദേഹത്തോടൊരുമിച്ച് അവരെ ശകാരിക്കുന്നു? സ്വന്തം അന്നം ഭുജിക്കുന്നവരെല്ലാം ആദരണീയരാണോ? കേരളമങ്കയുടെ രൂപമില്ലാതെ നില്ക്കുന്നവർ ഏറെയില്ലേ? ശ്രീ. നെല്ലിക്കൽ മുരളീധരൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'പരീക്ഷിത്ത്' എന്ന കാവ്യം നോക്കുക. സൗന്ദര്യമില്ലെന്നതു പോകട്ടെ. കവിത അംഗനയാണെങ്കിൽ അദ്ദേഹത്തിന്റെ കാവ്യാംഗനയ്ക്കു സ്ത്രീത്വമെങ്കിലുമുണ്ടോ? അവളൊരു അസ്ഥിപഞ്ജരം മാത്രമാണ്. ഓരോ എല്ലിലും മുരളീധരൻ കടുത്ത വാക്കുകൾ പൊതിഞ്ഞുവയ്ക്കുന്നു. ചിന്തയുടെ കൊഴുപ്പ് ചേർക്കുന്നു. എല്ലിൻകൂട്ടിൽ അലങ്കാരങ്ങൾ ചാർത്തുന്നു. എന്നിട്ട് ആ രൂപത്തെ തള്ളി മുന്നോട്ടു കൊണ്ടുവന്ന് നമ്മുടെ മുൻപിൽ നിർത്തുന്നു. അസ്ഥിപഞ്ജരത്തിനു നേത്രദ്യുതിയില്ല. അധരകാന്തിയില്ല, മന്ദസ്മിത മനോഹാരിതയില്ല. ഉള്ളത് നിശ്ചേതനത്വം മാത്രം. കവിതയെന്നത് ഭാവത്തിന്റെ ആവിഷ്കാരമാണ്. കലാകഞ്ചുകം ധരിക്കാതെ വാരികകളിൽ നഗ്നനൃത്തം നടത്തുന്ന ആശയമല്ല.

★ ★ ★

**ച**തുരമല്ല വൃത്തമാണ് ജനതയ്ക്കിഷ്ടം. ഋജുരേഖയല്ല വക്രരേഖയാണ് ജനതയ്ക്കിഷ്ടം. അങ്ങകലെ പ്രശാന്തമായി കിടക്കുന്ന കടലിനെയല്ല തീരത്തോട് അടുത്ത കടലിന്റെ തരംഗിത സ്വഭാവമാണ് ജനതയ്ക്കിഷ്ടം. വടിപോലെ നില്ക്കുന്ന നവീന കവിതയെ സഹൃദയൻ വെറുക്കുന്നു; ലയാന്വിതമായ കവിതയെ അയാൾ നെഞ്ചിലേററി ലാളിക്കുന്നു.

## ചോദ്യം, ഉത്തരം

"**നി**ങ്ങൾ മഹാത്മാഗാന്ധിയാണോ?"

"ഞാൻ അസ്സാസിനേററ് ചെയ്യപ്പെട്ടില്ല എന്നതുതന്നെയാണ് മഹാത്മാഗാന്ധിയല്ല എന്നതിനു തെളിവ്."

"ടെലിഫോൺ എററിക്വെററ് എന്നാൽ എന്താണ്?"

"ടെലിഫോൺ എററിക്കെററ് അനുസരിച്ച് റിസീവർ കാതിൽച്ചേർത്താലുടൻ സ്വന്തം പേരു പറയണം. അങ്ങനെ പ്രവർത്തിക്കുന്നവരിൽ മൂന്നാളുകളുടെ പേരുകൾ ഓർമ്മയിലെത്തുന്നു. 1) ഡി.ജി.പി. ശ്രീ. എൻ. കൃഷ്ണൻനായർ ഐ.പി.എസ്. 2) കെ. ബാലകൃഷ്ണൻ (അന്തരിച്ചുപോയി. കൗമുദിയുടെ പത്രാധിപർ) 3) പ്രഫെസർ ജി.എൻ. പണിക്കർ. നാലാമത്


ബാലകൃഷ്ണൻ മാങ്ങാട്

*ചതുരമല്ല വൃത്തമാണ്*
*ജനതയ്ക്കിഷ്ടം.*
*ഋജുരേഖയല്ല*
*വക്രരേഖയാണ്*
*ജനതയ്ക്കിഷ്ടം.*
*അങ്ങകലെ*
*പ്രശാന്തമായിക്കിടക്കുന്ന*
*കടലിനെയല്ല തീരത്തോട്*
*അടുത്ത കടലിന്റെ*
*തരംഗിതസ്വഭാവമാണ്*
*ജനതയ്ക്കിഷ്ടം.*
*വടിപോലെ നില്ക്കുന്ന*
*നവീന കവിതയെ*
*സഹൃദയർ വെറുക്കുന്നു;*
*ലയാന്വിതമായ*
*കവിതയെ അയാൾ*
*നെഞ്ചിലേററി*
*ലാളിക്കുന്നു.*

ഒരാൾകൂടിയുണ്ട്. ഷാ പറഞ്ഞതുപോലെ വിനയംകൊണ്ട് ആ പേര് എഴുതുന്നില്ല."

"ഉത്കൃഷ്ടതയുള്ള സാഹിത്യസൃഷ്ടികൾ വീണ്ടും വീണ്ടും വായിക്കാൻ കഴിയുന്നതിന്റെ രഹസ്യമെന്താണ്?"

"മാസ്ററർപീസുകൾ വീണ്ടും വീണ്ടും വായിക്കാമെന്ന് ഒരുകാലത്ത് ഞാനും വിചാരിച്ചിരുന്നു. ഇന്ന് ആ വിചാരമില്ല എനിക്ക്. 'മേഘസന്ദേശം'പോലും പല പരിവൃത്തി വായിക്കാനൊക്കുകയില്ല. വായിച്ചാൽ വൈരസ്യമുണ്ടാകും. ഒരു നല്ല നോവൽ വായിച്ചുകഴിഞ്ഞിട്ട് സ്നേഹിതനെ അതു വായിക്കാൻ പ്രേരിപ്പിക്കുന്നതുതന്നെ വീണ്ടും വായിച്ചാൽ വൈരസ്യം ജനിക്കുമെന്നറിയാമെന്നതുകൊണ്ടാണെന്ന് ഏതോ ചിന്തകൻ പറഞ്ഞിട്ടുണ്ട്."

"തത്ത്വചിന്തയ്ക്കു പ്രാധാന്യം നല്കുന്ന കവിതയും നോവലും ഉത്തമങ്ങളാണോ?"

"ഏതു തത്ത്വചിന്തയും ആൻറി ആർടാണ് (ഗ്രേവ്സ്)."

"ഇപ്പോൾ നിങ്ങളെ ആക്രമിക്കുന്നവർക്കു മറുപടി പറയാത്തതെന്ത്? പേടിയോ?"

"ഹ്രസ്വമായ ജീവിതം. അർത്ഥരഹിതമായ ജീവിതം. അസഭ്യം പറയുന്നവനും കേൾക്കുന്നവനും കുറച്ചുകാലം ഇവിടെ ജീവിച്ചിരിക്കും. മരണത്തിനുശേഷം രണ്ടുപേരെയും ലോകം ഓർമ്മിക്കില്ല. അതു മനസ്സിലാക്കിയതുകൊണ്ട് ഞാനിപ്പോൾ മൗനം പാലിക്കുന്നു. പിന്നെ നിങ്ങളെ നോക്കി ഒരു കഴുത കരഞ്ഞാൽ നിങ്ങൾ അതുപോലെ അതിനെ നോക്കി കരയാറുണ്ടോ?"

"പ്രായോഗിക നിർദ്ദേശം തരാനുണ്ടോ താങ്കൾക്ക് എന്റെ ജീവിതത്തെസംബന്ധിച്ച്."

"എനിക്കെന്തു കഴിവ് നിർദ്ദേശം തരാൻ? സാദി പറഞ്ഞത് എഴുതാം. സ്നേഹിതനോട് എല്ലാ രഹസ്യങ്ങളും പറയരുത്. ഒരിക്കൽ അയാൾ നിങ്ങളുടെ ശത്രുവാകും. ശത്രുവിനെ അതിരില്ലാതെ ഉപദ്രവിക്കരുത്. ഒരിക്കൽ അയാൾ നിങ്ങളുടെ മിത്രമാകും."

## ബാലകൃഷ്ണൻ മാങ്ങാട്

**അ**മ്മാവൻ അന്തരിച്ചുവെന്ന് അറിഞ്ഞപ്പോൾ എനിക്കു വല്ലാത്ത ദുഃഖം തോന്നി. എത്രയായാലും സഹധർമ്മിണിയുടെ അച്ഛനല്ലേ? ഇരുപത്തഞ്ചു പറ നിലവും പതിനഞ്ച് ഏക്കർ റബ്ബർ എസ്റ്റേറ്റും കുറച്ചു തെങ്ങിൻപുരയിടങ്ങളും സഹധർമ്മിണിക്ക് എഴുതിവച്ചിട്ടാണ് അദ്ദേഹം പോയതെന്ന് അറിഞ്ഞപ്പോൾ ദുഃഖം. പണ്ടത്തെ മലയാളം ഒൻപതാം ക്ളാസ്സുകാരന്റെ ഭാഷയിൽ പറഞ്ഞാൽ ദ്വിഗുണീഭവിച്ചു. ദുഃഖം കുറയുമല്ലോ കാലം ചെന്നാൽ. അങ്ങനെ തീരെ ദുഃഖമില്ലാതിരുന്ന ഒരു പ്രഭാതത്തിൽ ഒരു രജിസ്റേറഡ് നോട്ടീസ്. അമ്മാവൻ നാല്പതിനായിരം രൂപയോളം അഗ്രികൾച്ചറൽ ഇൻകം ററാക്സ് കുടിശ്ശികയാക്കിയിട്ടാണ് ഈ ലോകം വിട്ടുപോയത് എന്നു ഞാനറിയുന്നത് ആ നോട്ടീസ് തുറന്നു വായിച്ചപ്പോഴാണ്. കിട്ടിയ വസ്തുവകകളിൽനിന്ന് ഒന്നും നേടാനില്ല. കാരണം അവ കിട്ടിയ ദിവസംതന്നെ ഞാനത് മക്കൾക്കായി



വീതിച്ചുകൊടുത്തു എന്നതാണ്. ഞാൻ ആ വസ്തുക്കൾ ചെന്നു നോക്കിയില്ല. ഇന്നുവരെ അവയിൽ ഒരുതുണ്ടുഭൂമിപോലും കണ്ടിട്ടുമില്ല. 'നിങ്ങൾ ചെന്നു ഭാഗിച്ച് എടുത്തുകൊള്ളൂ' എന്നാണ് മക്കളോടു പറഞ്ഞത്. Tax passes with the land എന്നാണ് നിയമമെങ്കിലും ററാക്സ് കൊടുക്കാൻ എനിക്കാണ് ഉത്തരവാദിത്വമെന്നു ഞാനങ്ങു വിചാരിച്ചു. പക്ഷേ വിചാരമനുസരിച്ചു പ്രവർത്തിച്ചതുമില്ല. കാലം കഴിഞ്ഞു. ഒരുദിവസം സർക്കാർ വക ജീപ്പ് വീട്ടിനടുത്തു വന്നുനിന്നു. രണ്ടുമൂന്നു പേർ അതിൽനിന്നു ചാടിയിറങ്ങി വീട്ടിലേക്കു പാഞ്ഞുകയറി 'എവിടെ കൃഷ്ണൻനായർ? ജപ്തി' എന്നൊക്കെ ആക്രോശിച്ചു. എന്നെ നേരിട്ടു കണ്ടപ്പോൾ ഉദ്യോഗസ്ഥരുടെ മട്ടുമാറി. 'സാറോ, സാറെന്ന് ഞങ്ങളറിഞ്ഞില്ല. ജപ്തിക്കാണ് ഞങ്ങൾ വന്നത്.' 'ററാക്സ് ഞാൻ കൊടുക്കാനുള്ളതല്ല, ഞാൻ ആ വസ്തുക്കൾ ഒരുതവണപോലും കണ്ടിട്ടില്ല' എന്നൊക്കെപ്പറഞ്ഞിട്ടും അവർ സമ്മതിച്ചില്ല. 'സാർ നാളെക്കാലത്ത് അയ്യായിരം രൂപ ഒടുക്കാമെങ്കിൽ, ഞങ്ങൾ തിരിച്ചുപോകാം' എന്നായി അവർ. ഗത്യന്തരമില്ലാതെ ഞാൻ സമ്മതിച്ചു. കാലത്ത് സഹധർമ്മിണിയുടെചില സ്വർണ്ണാഭരണങ്ങൾ മുത്തൂററു ബാങ്കിലെ ഇരുമ്പു സെയ്ഫിലേക്കു ചെന്നപ്പോൾ അയ്യായിരം രൂപ സർക്കാരിന്റെ ഖജനാവിൽ ചെന്നുവീണു. ഇങ്ങനെ കൂടക്കൂടെ സർക്കാർ ജീപ്പിന്റെ ആഗമനവും അടുത്ത ദിവസം ബാങ്കിലേക്കുള്ള എന്റെ ഗമനവും ഉണ്ടായി. അടുത്തകാലത്ത് ഒരാഗമനവും ഗമനവും ഉണ്ടായതോടുകൂടി ററാക്സിന്റെ അവസാനത്തെ പൈസയും ട്രഷറിയിലെത്തി. ഇതാണ് എന്റെ ജീവിതത്തിലെ ഏററവും വലിയ ദൗർഭാഗ്യം. ഏററവും വലിയ അപമാനനം. ഏററവും വലിയ നിന്ദനം. നിരപരാധനായിരിക്കെ പീഡിപ്പിക്കപ്പെടുക. അതുതന്നെയാണ് ദൗർഭാഗ്യം. ഞാൻ ഇങ്ങനെ പറഞ്ഞതു ശരിയോ? ഇതിനെക്കാൾ വലിയ ദൗർഭാഗ്യമില്ലേ? വലിയ അപമാനനമില്ലേ? വലിയ നിന്ദനമില്ലേ? ഉണ്ട്. ചില മലയാളചലനചിത്രങ്ങൾ കാണാനിടവരുന്നത് ദൗർഭാഗ്യവും അപമാനനവും നിന്ദനവുമാണ്. അതുകൊണ്ടു ഞാൻ പൈങ്കിളിസ്സിനിമകൾ കാണാറില്ല. ടെലിവിഷനിലെ സീരിയലുകൾ കാണാറില്ല. അവ കണ്ടുകഴിയുമ്പോൾ എന്റെ ആത്മാവിന്റെ ഒരംശം അപഹരിക്കപ്പെട്ടു എന്ന തോന്നൽ. പക്ഷേ സ്ത്രീകളുടെ കാര്യമിതല്ല. പൈങ്കിളിസ്സിനിമകൾ എത്രകണ്ടാലും അവരിൽ പലർക്കും മതിവരില്ല. ഞായറാഴ്ച ടെലിവിഷനിൽ സിനിമയുണ്ടെങ്കിൽ ആരു വീട്ടിൽ വരുന്നതും അവർക്കിഷ്ടമല്ല. വല്ലവരും വന്നാൽ അവരുടെ മുഖം കറുക്കും. ഇറങ്ങിപ്പോകൂ എന്നു പറയുകില്ലെങ്കിലും ചേഷ്ടകൾകൊണ്ട് അവർ അതു പ്രകാശിപ്പിക്കുകയും ചെയ്യും. ധിഷണാശാലിനികളായ സ്ത്രീകളെ ഞാനിതിൽനിന്ന് ഒഴിവാക്കിയിട്ടാണ് എഴുതുന്നത്. സ്ത്രീയുടെ ഈ ചലനചിത്രദർശനതാൽപര്യത്തെ പരിഹസിക്കുന്ന കഥയുണ്ട് കലാകൗമുദിയിൽ ശ്രീ. ബാലകൃഷ്ണൻ മാങ്ങാട്

*"പ്രായോഗിക*
*നിർദ്ദേശം തരാനുണ്ടോ*
*താങ്കൾക്ക് എന്റെ*
*ജീവിതത്തെ*
*സംബന്ധിച്ച്?"*
*"എനിക്കെന്തു കഴിവ്*
*നിർദ്ദേശം തരാൻ?*
*സാദി പറഞ്ഞത്*
*എഴുതാം.*
*സ്നേഹിതനോട് എല്ലാ*
*രഹസ്യങ്ങളും പറയരുത്.*
*ഒരിക്കൽ അയാൾ*
*നിങ്ങളുടെ ശത്രുവാകും.*
*ശത്രുവിനെ*
*അതിരില്ലാതെ*
*ഉപദ്രവിക്കരുത്. ഒരിക്കൽ*
*അയാൾ നിങ്ങളുടെ*
*മിത്രമാകും."*



എഴുതിയ 'കാഴ്ചകൾ'. അന്തസ്സുള്ള ഹാസ്യം. തെറിയെഴുതി ഹാസ്യം സൃഷ്ടിക്കാൻ ശ്രമിക്കുന്നവർ ഇക്കഥ വായിച്ചുനോക്കിയാൽ നന്ന്.

## നിർവ്വചനങ്ങൾ

**വൃ**ദ്ധൻ:- എഴുപതു വയസ്സുള്ള യുവാവ് എഴുപത്തിയൊന്നു വയസ്സുള്ളവനെ വിശേഷിപ്പിക്കുന്ന വാക്ക്.

ആൻറിബയോട്ടിക്:- ഒരു രോഗം ഭേദമാക്കി അതിനെക്കാൾ വലിയ രോഗം വരുത്തുന്ന മരുന്ന്.

കുട്ടി:- നാല്പതു വയസ്സുള്ള സ്ത്രീയോടു പടുകിഴവനു തോന്നുന്ന കാമവികാരം മറച്ചുവയ്ക്കാൻ അയാൾ അവരെനോക്കി നടത്തുന്ന സംബുദ്ധി.

എസ്.ഒ.എസ് (Save our Soul):- ഓണം വിശേഷാൽ പ്രതി പ്രസിദ്ധപ്പെടുത്തേണ്ട സമയത്ത് ഓരോ പത്രാധിപരും ദിഗന്തങ്ങൾ ഭേദിക്കുമാറു വിളിക്കുന്ന വിളി.

കലാലയം:- ഷെയ്ക്സ്പിയർ, ഓനീൽ, കുമാരനാശാൻ, ഈ മരിച്ച മഹാന്മാരെ വീണ്ടും വീണ്ടും നിഗ്രഹിക്കുന്ന സ്ഥലം.

അവിവാഹിതൻ:- സ്വന്തമായി പശുവില്ലാതെ വേണ്ടിടത്തോളം പാലു കുടിക്കുന്നവൻ.

അമ്മാവൻ (ഫാദർ ഇൻ ലാ):- സാഹിത്യകാരൻ, രാഷ്ട്രീയക്കാരൻ ഇവരെപ്പോലെ വെറുക്കപ്പെടേണ്ട വ്യക്തി. തിന്മയുടെ ഡിഗ്രിയനുസരിച്ചാണെങ്കിൽ അമ്മാവൻ, സാഹിത്യകാരൻ, രാഷ്ട്രീയക്കാരൻ എന്നെഴുതണം.

ഹൗസ് സേർജൻ:- മെഡിക്കൽ സയൻസിനെക്കുറിച്ചു വലിയ വിവരമില്ലെങ്കിലും അതുണ്ടെന്നു നടിച്ചു ചികിത്സിക്കുന്നയാൾ.

അധ്യാപകൻ:- തനിക്കറിയാൻ പാടില്ലാത്ത കാര്യം ക്ളാസ്സിലെ ബുദ്ധിമാനായ വിദ്യാർത്ഥിയോടു ചോദിച്ചു മനസ്സിലാക്കുന്ന ആൾ.

## ഗാന്ധിജിയെ വെറുതെ വിടുക

**അ**ല്പത്വമാർന്ന മനുഷ്യൻ സ്ഥിര പ്രയത്നംകൊണ്ട് മഹത്ത്വത്തിലേക്കു ചെന്ന

സംഭവങ്ങൾ ഏറെയുണ്ട് ഈ ലോകത്ത്. ഗാന്ധിജിയാകട്ടെ തുടക്കത്തിലേ അപ്രമേയ പ്രഭാവനായിരുന്നു. ആ പ്രഭാവത്തിന്റെ പരകോടിയിൽ അദ്ദേഹം നമ്മളെ വിട്ടുപോകുകയും ചെയ്തു. ആ മഹത്ത്വത്തിന്റെ മയൂഖമാലകൾ ഇന്നും നമ്മളെ തഴുകിക്കൊണ്ടിരിക്കുന്നു. ഭാരതത്തിനും ഭാരതീയർക്കും ഇന്ന് എന്തെങ്കിലും തിളക്കമുണ്ടെങ്കിൽ അതിനു കാരണക്കാരൻ ഗാന്ധിജിയാണ്. ഞാൻ വായനക്കാരോട് ബഹുമാനത്തോടെ, സ്നേഹത്തോടെ കാര്യങ്ങൾ പറയുന്നത് ഈ മഹാത്മാവിന്റെ സന്ദേശം എന്റെ രക്തത്തിൽ ഉള്ളതുകൊണ്ടാണ്. ഒരു ലോകനേതാവിനും ഗാന്ധിജിക്കുള്ള വ്യക്തിപ്രഭാവമില്ല. അങ്ങനെയുള്ള ഒരു മഹാത്മാവിന്റെ പേരിൽ പുരസ്കാരമേർപ്പെടുത്താൻ ചിലർ തീരുമാനിച്ചിരിക്കുന്നതിന്റെ ഔചിത്യരാഹിത്യം ആർജ്ജവത്തോടെ ശ്രീ. എൻ.ഇ. സുധീർ എടുത്തുകാണിച്ചിരിക്കുന്നു. (ജനയുഗം വാരിക) സമാധാനത്തിനുള്ള ഈ സമ്മാനം വല്ല തിവാരിയോ മറ്റോ കൈക്കലാക്കിയെന്നു വരാമെന്നും ലേഖകൻ ചൂണ്ടിക്കാണിക്കുന്നു. ഗാന്ധിജിയുടെ പേരിൽ ഒരു പുരസ്കാരത്തിനും പ്രസക്തിയില്ലെന്ന സുധീറിന്റെ അഭിപ്രായത്തോടു ഞാനും യോജിക്കുന്നു. കാലികപ്രാധാന്യമുള്ള ഈ വിഷയത്തെക്കുറിച്ച് നിഷ്പക്ഷമായ, അഭിപ്രായവ്യത്യാസത്തിന് ഇടയില്ലാത്ത ചിന്തകൾ ആവിഷ്കരിച്ച ലേഖകന് എന്റെ വിനീതമായ അഭിനന്ദനം. (ഗാന്ധിജിയെ വെറുതെ വിടുക എന്ന ലേഖനം)

## ശുദ്ധമായ കലയാണോ?

ഒരു കുഞ്ഞു കിണററിൽ വീണാൽ കണ്ടുനില്ക്കുന്നവരെല്ലാംകൂടി അതിലേക്കു ചാടും കുഞ്ഞിനെ രക്ഷിക്കാനായി. നില്ക്കുന്നവർ വിവിധ മതവിശ്വാസികളായിരിക്കും. കിണററിൽ വീണ കുഞ്ഞിന്റെ ജാതിയെന്തെന്നുപോലും ആലോചിക്കാതെയാണ് അവരെല്ലാം ഒരുമിച്ചു യത്നിക്കുന്നത് ശിശുവിന്റെ ജീവൻ രക്ഷിക്കാനായി. ഇതു മനുഷ്യർ നല്ലവരാണെന്നു



സാദത്ത് ഹസൻമന്തോ

തെളിയിക്കുന്നതായി പല ചിന്തകരും പറഞ്ഞിട്ടുണ്ട്. ജോസഫ് കംബെൽ ഒരടികൂടി മുന്നോട്ടു വയ്ക്കുന്നു. മനുഷ്യരിലെല്ലാം ഒരേ ചൈതന്യമാണ് പ്രവർത്തിക്കുന്നത്, അതുകൊണ്ട് എല്ലാവരും ഒന്നാണ് എന്ന ബോധത്താലാണ് ഈ രക്ഷാപ്രവർത്തനമെന്ന് അദ്ദേഹം കരുതുന്നു. സത്യമിതായതുകൊണ്ട് ഹിന്ദുക്കളും മുസ്ലിങ്ങളും തമ്മിലടിക്കുന്നതിൽ ഒരർത്ഥവുമില്ല. 'അജ്ജാതി രക്തത്തിലുണ്ടോ മജ്ജ സിരകളിലുണ്ടോ?' എന്നു നമ്മുടെ ഒരു കവിയും ചോദിച്ചു. മനുഷ്യരെല്ലാം ഒന്ന്, ജാതിമത വ്യത്യാസങ്ങൾ കൃത്രിമം എന്ന സന്ദേശം കഥകളിലൂടെ പ്രചരിപ്പിച്ച കഥാകാരനാണ് സാദത്ത് ഹസൻ മാന്തോ. അദ്ദേഹത്തിന്റെ 'കബീർ കരയുമ്പോൾ' എന്ന കഥ ശ്രീ. എം.എൻ. കാരശ്ശേരി തർജ്ജമചെയ്തു ദേശാഭിമാനി വാരികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. കബീറിനെ കേന്ദ്രസ്ഥാനത്തു നിർത്തി പല സംഭവങ്ങൾ ആവിഷ്കരിക്കുകയാണ് മാന്തോ. അവയിൽ ഒരെണ്ണം ഞാൻ ഇവിടെ എടുത്തെഴുതാം. കഥാകാരന്റെ ആശയവൈശിഷ്ട്യത്തെയും ആവിഷ്കാരപാടവത്തെയും അതു സ്പഷ്ടമാക്കിത്തരും.

"രാഷ്ട്രപിതാവ് മുഹമ്മദലി ജിന്ന നിര്യാതനായി. രാഷ്ട്രം ദുഃഖാചരണത്തിലായിരുന്നു. ഓരോരുത്തനും കരിങ്കൊടിയുമേന്തി ദുഃഖപ്രകടനം നടത്തി."

നിശ്ശബ്ദം കബീർ ആ കാഴ്ച കണ്ടുനിന്നു. ആ കവിൾത്തടത്തിലൂടെ കണ്ണീര് ഉരുണ്ടിറങ്ങുന്നുണ്ടായിരുന്നു.

അദ്ദേഹം ദുഃഖാചരണക്കാരോടു പറഞ്ഞു: "എന്തുമാത്രം കൊടികൾ! എന്തുമാത്രം തുണി! ഇതുകൊണ്ട് വിശന്നവനേയും നഗ്നനേയും ഉടുപ്പിക്കാമായിരുന്നു."

അവർ പറഞ്ഞു:

"നീയൊരു കമ്മ്യൂണിസ്റ്റുകാരനാണ്."

"നീയൊരു അഞ്ചാംപത്തിയാണ്."

"നീ പാകിസ്ഥാന്റെ ശത്രുവാണ്." അന്ന് ജീവിതത്തിലാദ്യമായി കബീർ ചിരിച്ചു:

"പക്ഷേ സുഹൃത്തുക്കളേ, എന്റെ കൈയിൽ കൊടികളൊന്നുമില്ലല്ലോ. ഇല്ല. കറുപ്പോ, പച്ചയോ ചുവപ്പോ ഒന്നുമില്ല."

നന്നായിരിക്കുന്നില്ലേ? തീർച്ചയായും. എത്ര മനോഹരമായിട്ടാണ് ധിഷണയുടെ സ്ഫുലിംഗം കഥാകാരൻ ഉത്പാദിപ്പിക്കുന്നത്! പക്ഷേ ഒരു സംശയം. ധിഷണയുടെ സ്ഫുലിംഗമുണ്ടായാൽ നൂറിനു നൂറും കലയാവുമോ? കല സഹജാവബോധത്തിന്റെ (intuition) സന്തതിയാണ്. ധിഷണ ബന്ധപ്പെട്ടിരിക്കുന്നത് യുക്തിയോടാണ്. തകഴിയുടെ 'വെള്ളപ്പൊക്കത്തിൽ' എന്ന കഥയിൽ സഹജാവബോധമേയുള്ളൂ; യുക്തിയില്ല. സഹജാവബോധത്താലാണ് തകഴി ഒരു സാധാരണ ശ്വാനന്റെ ദുരന്തം ചിത്രീകരിക്കുന്നത്. ചിത്രീകരണം കഴിയുമ്പോൾ മരിച്ച പട്ടിയെ ഓർമ്മിച്ച് നമ്മൾ ദുഃഖിക്കുന്നു. ആ ദുഃഖം കലയിലൂടെ ആവിഷ്കൃതമായതുകൊണ്ട് വായനക്കാരനു പ്രശാന്തത. മാന്തോയുടെ കഥ

*1994-ൽ പ്രസാധനം ചെയ്ത "East, West" എന്ന സൽമാൻ റുഷ്ദിയുടെ കഥാസമാഹാരം (Jonathan Cape London Spl. Price £ 5 = 00) ഞാൻ വാങ്ങിയത് അത് നന്നായിരിക്കുമെന്ന പ്രതീക്ഷയാലല്ല. ട്രാഷും ഞാൻ വായിക്കാറുണ്ടല്ലോ എന്ന വിചാരത്തിലാണ്.*





കലയോടു ബന്ധപ്പെടാത്ത സവിശേഷമായ മാനസികനില ഉളവാക്കുന്നതേയുള്ളൂ.

## പുതിയ പുസ്തകം

1994-ൽ പ്രസാധനം ചെയ്ത "East, West" എന്ന സൽമാൻ റുഷ്ദിയുടെ കഥാസമാഹാരം (Jonathan Cape, London Spl. Price £ 5 = 00) ഞാൻ വാങ്ങിയത് അതു നന്നായിരിക്കുമെന്ന പ്രതീക്ഷയാലല്ല. ട്രാഷും ഞാൻ വായിക്കാറുണ്ടല്ലോ എന്ന വിചാരത്താലാണ്. വായിച്ചുപോകാൻ രസമുള്ള മട്ടിലാണ് റുഷ്ദി കഥകളെഴുതുന്നത്. പക്ഷേ അവയിലൂടെ പ്രകടമാകുന്ന



പവനൻ

വ്യക്തിശത്രുത, ഇന്ത്യയോടുള്ള ശത്രുത ഇവയെല്ലാം ഇക്കഥകളിലും കലയുടെ കരയെ ഭേദിച്ചു പ്രവഹിക്കുന്നു. നീരദ് ചൗധരിയും വി.എസ്. നയ്പോളും റുഷ്ദിയും ഇന്ത്യയെ വിററു കഴിഞ്ഞുകൂടുകയാണ്. അതുകൊണ്ടുതന്നെയാണ് റുഷ്ദിക്കു സമ്മാനങ്ങൾ ഇംഗ്ലീഷുകാർ നല്കുന്നത്. കലയുടെ മണ്ഡലത്തിൽ ചെല്ലാൻ അറച്ചുനില്ക്കുന്ന കുറെ രചനകളാണ് ഈ സമാഹാരത്തിലുള്ളത്. ഒരു കഥയിലെ ഒരു വാക്യത്തിന്റെ ഭാഗം റുഷ്ദിയുടെ മാനസികനില സ്പഷ്ടമാക്കും. "... Campared to you Shashi Kapoor and Amitabh are like lepers only..."

44-ാം പേജിൽനിന്നു തുടർച്ച

ങ്ങൾ. നഷ്ടപ്പെട്ടുവെന്നു കരുതിയ തങ്ങളുടെ മാതൃകാവിപ്ളവകാരിയെ തിരിച്ചുകിട്ടിയ സന്തോഷം എങ്ങും. വ്യക്തിജീവിതത്തിലെ വൈഷമ്യങ്ങളോ കൽത്തുറുങ്കിലെ ഇരുണ്ട ദിനരാത്രങ്ങളോ, അവിടത്തെ ഭീതിദമായ ജീവിതമോ അല്ലായിരുന്നു സ്വീകരണയോഗങ്ങളിലെ കെ.പി.ആർ പ്രസംഗം.

കണ്ണൂരിലെ സ്വീകരണം.

"...ഭാരതോർവി ഭാഗധേയത്താൽ
വീണ്ടും അങ്ങയെ കിട്ടിപ്പോയി..."

പറഞ്ഞറിയിക്കാനാവാത്ത സന്തോഷം അണപൊട്ടിയൊഴുകി. പലർക്കും വാക്കുകൾ തൊണ്ടയിൽക്കുടുങ്ങി. 'സ്നേഹംകൊണ്ട് വീർപ്പുമുട്ടിച്ച ദിനങ്ങൾ'-ഈ സ്വീകരണപരമ്പരകളെക്കുറിച്ച് കെ.പി.ആർ.

കണ്ണൂർ ടൗൺ സെക്കണ്ടറി ഹൈസ്കൂൾ. തമിഴ്നാടക സംഘത്തിന്റെ ഓലമേഞ്ഞ ഹാൾ. കെ.പി.ആറിന് സ്വീകരണം. പൂമാലകളും... മുദ്രാവാക്യങ്ങളും... സ്നേഹപ്രകടനങ്ങളും. കെ.പി.ആറിന്റെ രണ്ടുമണിക്കൂർ നീണ്ട മറുപടിപ്രസംഗം.

ആറുകൊല്ലക്കാലത്തെ ജയിൽവാസത്തിനുശേഷവും സമകാലിക രാഷ്ട്രീയ പ്രശ്നങ്ങൾ മുഴുവൻ സ്പർശിച്ച ശ്രദ്ധേയമായ പ്രസംഗം. രാഷ്ട്രീയ ഗതിവിഗതികൾ എത്ര സസൂക്ഷ്മമാണ് അദ്ദേഹം നിരീക്ഷിച്ചുപോന്നത്!

പയ്യന്നൂരിലെ സ്വീകരണം. നെയ്ത്തു കമ്പനിയിൽ. എ.വി.കുഞ്ഞമ്പു അധ്യക്ഷൻ. അന്നത്തെ സ്വാഗതപ്രസംഗം സുബ്രഹ്മണ്യ ഷേണായ്. വൈയക്തിക സംഘർഷങ്ങളുടെ നടുവിലും തമാശകൾ പറയുന്ന, ഒന്നിലും കൂസാത്ത, കെ.പി.ആറിന്റെ ആർദ്രതയെക്കുറിച്ചായിരുന്നു ഷേണായ്.

ജയിലിലെ മർദ്ദനവും പീഡനവുംപോലെ ക്രൂരമായിരുന്നു നല്ല ഭക്ഷണത്തിന്റെ മണം അടിപ്പിച്ചുവിട്ട് അത് നിഷേധിക്കുന്ന അധികാരികളുടെ പതിവ്. ഇതുകണ്ട് കെ.പി.ആർ പറയും: നമ്മുടെയൊക്കെ മൂക്ക് നീളംകൂടിയത് ഈ മണം പിടിച്ചാകാം-നിറുത്താത്ത ചിരിയുടെയും നിലയ്ക്കാത്ത കരഘോഷത്തിന്റെയും അകമ്പടിയോടെ ഷേണായ്... ഷേണായിയുടെ പ്രസംഗത്തിന് സാക്ഷിയായ ഒരാൾ ഇന്നും അദ്ദേഹത്തെ കെ.പി.ആർ എന്നാണത്രേ വിളിക്കാറ്.

സ്വീകരണങ്ങളുടെ തുടർച്ച. സന്തോഷവും ആവേശവും മാത്രം. എങ്ങും ഉത്സാഹത്തിന്റെ ഉത്സവാന്തരീക്ഷം.

ഈ ഉന്മേഷത്തെ കരുപ്പിടിപ്പിച്ച സംഭവം. ഒററപ്പാലത്ത്. അവിടെ കെ.പി.ആറിന് വമ്പൻ സ്വീകരണം. മാലയിട്ട്... നേതാക്കളുടെ അകമ്പടിയോടെ... ആനയിച്ച് റോഡിലൂടെ കൊണ്ടുപോകുന്നു. മുദ്രാവാക്യങ്ങൾ അന്തരീക്ഷത്തിൽ അലകളുയർത്തുന്നു. ജനങ്ങൾ കെ.പി.ആറിനെ കാണാൻ തിങ്ങിക്കൂടുന്നു. തിക്കിത്തിരക്കുന്നു.

ഇളകിമുന്നേറുന്ന ജനക്കൂട്ടത്തെ സ്തബ്ധരാക്കി ഒരു ചെറുപ്പക്കാരൻ ഓടിവന്ന് കെ.പി.ആറിനെ അടിക്കുന്നു... ആവേശം തുടിക്കുന്ന ആ ജനസഞ്ചയം നിലവിട്ടുപോകുമെന്ന ഘട്ടം. കെ.പി.ആറിനെ അടിക്കുകയോ... കൊലക്കയർ പിന്തിരിഞ്ഞ ആ ശരീരത്തിൽ കൈവയ്ക്കുകയോ... ആ യുവാവിനെ ജനക്കൂട്ടം കൈപ്പിടിയിലാക്കി. അത് മററാരുമായിരുന്നില്ല. മൊറാഴയിൽ കൊല്ലപ്പെട്ട സബ് ഇൻസ്പെക്ടർ കുട്ടിക്കൃഷ്ണമേനോന്റെ മകൻ...

ആ ചെറുപ്പക്കാരന്റെ ധിക്കാരത്തിന് എന്തു മറുപടി കൊടുക്കാനും ആൾക്കൂട്ടം തയ്യാർ... അവർ ഇളകിവശായി. നേതാക്കളുടെ നിയന്ത്രണങ്ങളുടെ കെട്ടു പൊട്ടുമെന്ന അവസ്ഥ. കെ.പി.ആറിന്റെ ഉഗ്ര താക്കീത്: അവനെ വേദനിപ്പിക്കരുത്.

പിന്നെ സ്വീകരണ പൊതുയോഗത്തിൽ രാഷ്ട്രീയ വിശദീകരണത്തിന്റെ അവസാനം ആനുഷംഗികമായ പരാമർശം: "... അവന് എന്നെ അടിക്കേണ്ട അവകാശമുണ്ട്. ഞാനാണ് അവന്റെ അച്ഛനെ കൊല ചെയ്തതെന്ന് അവൻ കരുതുന്നു. കുട്ടിയോട് എനിക്ക് യാതൊരു വിരോധവുമില്ല.

(അവസാനിക്കുന്നില്ല)

11-ാം പേജിൽനിന്നും തുടർച്ച

ഇടതുകൈയിന്റെ വിരൽത്തുമ്പിൽ, വെണ്മ വീശിയ മൽമൽമുണ്ടിന്റെ തലപ്പ് ഉയർത്തിപ്പിടിച്ചു-വെളുത്ത തലമുടി. പൊൻകടുക്കൻ. ചെവികളിൽ ഓരോ കററരോമം. കുപ്പായത്തിനു പൊൻകുടുക്കുകൾ. പോയകാലത്തുനിന്നു എഴുന്നേററുവരുന്ന ഒരു വയോവൃദ്ധൻ. തലമുടിയും ആരോഗ്യം തുളുമ്പുന്ന മെല്ലിച്ച ശരീരവുമല്ലാതെ മറെറാന്നും അയാളൊരു വൃദ്ധനെന്നു പറയുകയില്ല. പ്രത്യേകിച്ചും ആ നടത്തം.

ജയശീലനു നേരെ ഇമ ചലിപ്പിക്കുകമാത്രം ചെയ്ത് ആഗതൻ വരാന്തയിൽ കയറി. പൂമുഖത്തെ വാതിൽ കടന്നു അകത്തേക്കു പ്രവേശിക്കുമ്പോൾ, ഗൗരവസ്വരത്തിൽ ചോദിച്ചു,

"എവിടെ എന്റെ ജാനു?"

പെൺമക്കൾ ചാടിയെണീററു മാറിനിന്നു.

അമ്മാവൻ ഉമ്മറവാതിൽ കടന്നു നേരെ ഇടത്തോട്ടു തിരിയുന്നു.

"അമ്മ അറയിലല്ല, നടുവകത്താണ്, അമ്മാവാ!"

"നടുവകത്തോ?"

"നിലത്തു വിരിച്ചു കിടത്തീരിയ്ക്ക്യയാണ്!"

അമ്മാവൻ ജയശീലനെ തുറിച്ചുനോക്കി.

നടുവകത്ത് നിലവിളക്കിന്റെ മൃദുല വെളിച്ചം.

"അമ്മൂ. നിനക്കെന്തുപററി?"

അമ്മ പ്രകാശം വഴിയുന്ന മിഴികൾ കൂടപ്പിറപ്പിന്റെ മുഖത്തൂന്നി.

പെൺമക്കൾ ചുവരിനടുത്തേക്കു നീങ്ങി. സാരിത്തലപ്പുകൊണ്ടു മൂക്കുതുടച്ചു.

അമ്മാവൻ പെങ്ങളുടെ അടുത്ത് തറയിലിരുന്നു.

"എന്തുപററി എൻറമ്മുവിന്?"

വലതുകൈയുടെ മണിക്കണ്ടത്തിൽ വിരൽ പതിച്ച് അമ്മാവൻ അനങ്ങാതിരുന്നു. പിന്നെ ഇടതുകൈ.

"ഒരു കൈ ചത്തുപോയി അമ്മാവാ! അമ്മേടെ ഒരു ഭാഗം ഇല്ലാണ്ടായി!" മൂത്തമകൾ പറഞ്ഞു.

"ഒരുതുള്ളി വെള്ളം ഇറക്കുന്നില്ല."



**ര**വി അപവാദപ്രചരണം തുടർന്നാൽ പല കാര്യങ്ങളും തുറന്നു പറയാൻ നിർബ്ബന്ധിതനാകും.

തിരുവഞ്ചൂർ രാധാകൃഷ്ണൻ

*അശ്ലീലം വല്ലതും കാണുമോ?*

★ ★ ★

**കോ**ൺഗ്രസ്സ് മുരളിയുടെ തറവാടല്ല. ചുളുവിൽ പാർട്ടിയിൽക്കയറി സംഘടന തൻെറ കുടുംബസ്വത്താണെന്ന മട്ടിൽ സംസാരിച്ചാൽ അംഗീകരിക്കില്ല.

എം.എം. ഹസ്സൻ

*വെറുതേ അതുമിതും പറയാതെ ഹസ്സാ, മുരളി മുക്കാലിയിൽക്കെട്ടി അടിക്കും.*

★ ★ ★

**ദൈ**വത്തിനു മാത്രമേ തന്നെ മാററാനാവുകയുള്ളൂവെന്നാണ് കരുണാകരൻ പറയുന്നത്. കരുണാകരൻെറ ദൈവം ആരാണെന്നെനിക്കറിയില്ല.

ഇ.എം.എസ്

*ഇ.എം.എസ്സിന് ഇ.എം.എസ്സിൻെറ ദൈവത്തെ അറിയാമല്ലോ.*

★ ★ ★

**ത**മിഴ്മക്കളുടെ ആരാധനാപുരുഷനായ സി.എൻ. അണ്ണാദുരൈയോട് എനിക്ക് അങ്ങേയററം ആദരവും ബഹുമാനവുമാണുള്ളത്.

ടി.എൻ. ശേഷൻ

*അദ്ദേഹത്തിൻെറ ഗുരുവായ പെരിയാർ ഇ.വി. രാമസ്വാമി നായ്ക്കരോടോ?*

★ ★ ★

**വി**വാദമായ 'ശതാഭിഷേകം' എന്ന ആകാശവാണി നാടകം എൻെറ തറവാടിൻെറ കഥതന്നെയാണ്. അതിലെ കാരണവർ എൻെറ തന്നെ ഒരമ്മാവനാണ്. ആ അമ്മാവന് മന്ദബുദ്ധിയായ മകനും ഉണ്ട്. ആ വേദന മനസ്സിൽ കിടന്നതുകൊണ്ട് എഴുതിയ നാടകമാണത്.

എസ്.രമേശൻ നായർ.

*പാവം രമേശൻ നായർ!*

☆ ☆ ☆

**എ**ഴുത്തുകാരൻ എഴുത്തുകാരനായിത്തീരണമെങ്കിൽ ഭയരഹിതനായിരിക്കണം.

പൊൻകുന്നം വർക്കി

*കഴിയുന്നത്ര നീട്ടിയങ്ങെഴുതണമെന്നായിരിക്കും.*

★ ★ ★

**ജ**നങ്ങളിൽ സുരക്ഷാബോധം ഉണ്ടാകണമെങ്കിൽ പൊലീസുകാർ സത്യാന്വേഷികളാകണം.

മന്ത്രി എൻ.രാമകൃഷ്ണൻ.

*ഇപ്പോഴത്തെ രാമകൃഷ്ണന്മാർ അരങ്ങൊന്നൊഴിഞ്ഞാൽ പൊലീസുകാർ നേരെയാവും.*

☆ ☆ ☆

**ആ**ലപ്പുഴയിലെ ഒരു ഡി.വൈ.എസ്.പിയുടെ സ്വാധീനവും സഹായവുമില്ലാതിരുന്നുവെങ്കിൽ, മുരളീധരൻ എസ്.എസ്.എൽ.സി പരീക്ഷ പാസ്സാവുമായിരുന്നോ? സംശയമുണ്ടെങ്കിൽ അച്ചനോടു ചോദിച്ചു സംശയനിവൃത്തി വരുത്തണം.

യൂത്ത് കോൺഗ്രസ്സ് സംസ്ഥാന വൈസ് പ്രസിഡൻറ് നെയ്യാററിൻകര സനൽ

*ആ ഡി.വൈ.എസ്.പി ഇപ്പോൾ ഡി.ജി.പിയായി പെൻഷൻ പററിക്കാണും.*

★ ★ ★

**എ**നിക്കുവേണ്ടി മററുള്ളവരുടെ വാഹനങ്ങൾ തടയരുത്.

മുഖ്യമന്ത്രി കരുണാകരൻ.

*സി.ഐ.ടി.യുക്കാരോടായിരിക്കും പറയുന്നത്.*

☆ ☆ ☆

**ആ**ൾക്കൂട്ടം കാണുന്ന കവലകളിലെല്ലാം അങ്ങാടിമരുന്നു കച്ചവടക്കാരെപ്പോലെ മൈക്കുപയോഗിച്ച് കരുണാകരനെ തെറിപറയുന്ന എം.എം.ഹസ്സന് ആനപ്പുറത്തു കയറിയ അണ്ണാൻെറ നിർവൃതിയാണ്.

ടി.ശരത്ചന്ദ്രപ്രസാദ്

*ശരത്ചന്ദ്രപ്രസാദ് ശൈലീവല്ലഭൻ തന്നെ!*

☆ ☆ ☆

**ഒ**രു റേഡിയോ നാടകത്തെച്ചൊല്ലി എന്തിന് ഈ കലാപം? ഇന്ന് ഈ നാടുതന്നെ ഒരു അസംബന്ധ നാടകവേദിയായിരിക്കുകയല്ലേ? അതേപ്പററി എഴുതിയാൽ ഈ മുടിഞ്ഞ തറവാട്ടിലെ ആർക്കെങ്കിലും ആരുടെയെങ്കിലും ഛായ തോന്നിയാൽ തലകൾ ഉരുളുമോ? ഇതെന്താ സ്ററാലിൻെറ റഷ്യയോ?

സുഗതകുമാരി.

*സ്ററാലിൻെറ റഷ്യയൊക്കെ നേരിൽ കണ്ടു കാണും.*

☆ ☆ ☆

**മ**ക്കളെ കാണാൻ എ.കെ.ആൻറണി കേന്ദ്ര ചെലവിൽ കേരളത്തിൽ വരുന്നുണ്ടെന്നാരോപിക്കുന്ന മുരളീധരൻ മററൊരു കേന്ദ്രമന്ത്രി ആഴ്ചയിലൊരിക്കലെങ്കിലും കേരളത്തിൽ വരുന്നത് ആരെക്കാണാനാണെന്ന് അന്വേഷിച്ചിട്ടുണ്ടോ?

എം.എം.ഹസ്സൻ.

*ഹസ്സനറിഞ്ഞുകൂടേ ആരെക്കാണാനാണെന്ന്?*

☆ ☆ ☆

**സ**മാന്തര സിനിമ സിംഹവാലൻ കുരങ്ങിനെപ്പോലെ വംശനാശം നേരിടുകയാണ്.

സക്കറിയ.

*നരേന്ദ്രപ്രസാദിനെപ്പോലെ സക്കറിയയും സിനിമാഭിനയം തുടങ്ങാനുള്ള വല്ല പരിപാടിയും കാണുമോ?*

☆ ☆ ☆

---

"ഇവിടെ ഇന്നു കഞ്ഞിവച്ചിട്ടില്ലേ?"

"ഉണ്ടമ്മാവാ."

"കൊണ്ടുവരൂ."

സുശീല കോപ്പയിൽ ഇളംചൂടുള്ള പൊടിയരിക്കഞ്ഞിയും സ്പൂണുമായി ഓടിവന്നു.

"അമ്മാവാ അമ്മയ്ക്ക് പൊടിയരിക്കഞ്ഞി ഇഷ്ടാണ്. എന്നും ഞാൻ അമ്മയ്ക്കു പ്രത്യേകം കഞ്ഞിവയ്ക്കും. എന്നിട്ട് ഒരുതുള്ളിപോലും..." മരുമകൾ തേങ്ങി.

"നീയിവിടെ ഇരിക്കൂ, കുട്ടി. എന്നിട്ട് അമ്മേടെ, കൈ, മരിച്ചുപോയി എന്നു നിങ്ങൾ പറയുന്ന കൈ, ഒന്നു തടവിക്കോളൂ."

സുശീല പായിൽ ഇരുന്ന് അമ്മയുടെ കൈ തടവാൻ തുടങ്ങി. അതിന് അപ്പോഴും ചൂടുണ്ടായിരുന്നു.

"വൈദ്യര് വന്നുപോയോ?" അമ്മാവൻ മരുമകൾ സുശീലയോടു ചോദിച്ചു.

"വൈദ്യര് വന്നിരുന്നു..."

"മരുന്ന് കൊടുത്തോ?"

"മരുന്ന്... വായുഗുളിക കൊടുത്തിട്ട് ഇറങ്ങിയിട്ടില്ല!"

അമ്മ ഏട്ടൻെറ മുഖത്തുനോക്കി അനങ്ങാതെ കിടന്നു.

"ഏട്ടനെന്തിനാ വന്നത്?" അമ്മ ചോദിച്ചു. അവരുടെ ചുണ്ടത്തു പററിനിന്ന കഞ്ഞി തുടച്ചുകളഞ്ഞിട്ട് വൃദ്ധൻ പറഞ്ഞു.

"ഞാനറിഞ്ഞത് വളരെ വൈകീട്ടാ, അമ്മൂ. ഞാൻ വളരെ വളരെ ദൂരെയല്ലേ? കാലൊച്ച കേട്ടു തിരിഞ്ഞുനോക്കിയപ്പോൾ അമ്മു പുറകെയുണ്ട്. എൻെറ കൂടെ വരാമെന്നു നീ ഉറച്ചുവോ?"

"ഉറച്ചു! ഒരു നിമിഷം കൂടുതൽ ഇവിടെയിരിക്കാൻ എനിക്കുവയ്യ!" അന്നേരം ആ വീട്ടിൽനിന്ന് ഒരു കൂട്ടക്കരച്ചിൽ ഉയർന്നു.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt.] Ltd., at the Kala Kaumudi Press, Thiruvananthapuram